www. comradeonline.org

# കോമ്രേഡ്

2020 ജനുവരി
മാസിക

## പൗരത്വ ഭേദഗതി നിയമം:
## രാഷ്ട്രത്തിനു മേൽ
## അന്ധകാരത്തിന്റെ ഉദയം






2019 നവംബർ 26 ന് വയനാട്ടിലെ പുല്പള്ളിയിൽ നടന്ന സ: കിസാൻ തൊമ്മൻ രക്തസാക്ഷി ദിനാചരണ സമ്മേളനം ഉദ്ഘാടനം ചെയ്തു കൊണ്ട് സ. എം. എസ്. ജയകുമാർ സംസാരിക്കുന്നു. സഖാക്കൾ ടി.വി. വിജയൻ, പി.സി.ഉണ്ണിച്ചെക്കൻ, എ.എൻ. സലിംകുമാർ, കുന്നേൽ കൃഷ്ണൻ, മോഹനൻ എന്നിവർ സമീപം.




2019 ഡിസംബർ 12ന് ഡൽഹിയിൽ നടന്ന മത്സ്യത്തൊഴിലാളികളുടെ പാർലമെന്റ് മാർച്ച് കോൺഗ്രസ്സ് നേതാവ് എ.കെ. ആന്റണി ഉദ്ഘാടനം ചെയ്യുന്നു. വേദിയിൽ മറ്റു നേതാക്കൾക്കൊപ്പം മത്സ്യ തൊഴിലാളി ഐക്യവേദി (ടിയുസിഐ) നേതാവ് സ: ചാൾസ് ജോർജ്ജ്.



2019 ഡിസംബർ 10 ന് തൃശൂരിൽ ചേർന്ന ജനാധിപത്യ സംരക്ഷണ കൺവൻഷനിൽ സ: പി.സി. ഉണ്ണിച്ചെക്കൻ സംസാരിക്കുന്നു. വേദിയിൽ സഖാക്കൾ എം.എം.ലോറൻസ്, കെ.എം. സലിംകുമാർ, വി. ശിവപ്രസാദ്, പി.കെ. വേണുഗോപാലൻ, ടി.ആർ. രമേഷ്, കെ.എ. മോഹൻദാസ്, ഡോ.കെ.എൻ. അജോയ് കുമാർ.



2019 നവംബർ 23, 24 തിയതികളിൽ എറണാകുളത്തു നടന്ന പാർട്ടി സ്കൂൾ ഉദ്ഘാടനം ചെയ്തു കൊണ്ട് സി.പി.ഐ (എംഎൽ) റെഡ് ഫ്ളാഗ് അഖിലേന്ത്യാ സെക്രട്ടറി സ: എം.എസ് ജയകുമാർ സംസാരിക്കുന്നു. പാർട്ടി കേന്ദ്ര കമ്മിറ്റി അംഗങ്ങളായ ഫ്രെഡി. കെ. താഴത്ത്, പി.സി. ഉണ്ണിച്ചെക്കൻ, ചാൾസ് ജോർജ്, ടി.ബി. മിനി, ടി.വി. വിജയൻ, പി.കെ. വേണുഗോപാലൻ എന്നിവർ സമീപം.



2019 ഒക്ടോബർ 2 ന് കൊടുങ്ങല്ലൂരിൽ നടന്ന ടി.എൻ. ജോയ് അനുസ്മരണ സമ്മേളനത്തിൽ സ. എം.എസ്. ജയകുമാർ സംസാരിക്കുന്നു. രാജാജി മാത്യു തോമസ്, ശീതൾ ശ്യാം തുടങ്ങിയവർ വേദിയിൽ.

പുസ്തകം: 46 ലക്കം: 1-3 2020 ജനുവരി

# കോമ്രേഡ്
മാസിക




പത്രാധിപർ
**പി.സി. ഉണ്ണിച്ചെക്കൻ**
മാനേജർ
**എം.കെ. ദീലിപ്**
സർക്കുലേഷൻ മാനേജർ
**പി.എസ്. രാജഗോപാലൻ**
ലേ ഔട്ട്, പ്രൂഫ്,
ഡി.ടി.പി.
**ബഹുജന വിദ്യാ കേന്ദ്രം, പെരുമ്പാവൂർ**
കവർ
**ഷാജി 4+AD**
**മുഖചിത്രം:** പൗരത്വ ഭേദഗതി ബില്ലിനെതിരെ മണിപ്പൂരിലെ സ്ത്രീകൾ നടത്തിയ പ്രതിഷേധ പ്രകടനം



**പത്രാധിപർ / മാനേജർ**
**കോമ്രേഡ്,**
**നമ്പർ എ. 102, ശ്രീരംഗം ലെയിൻ**
**ശാസ്തമംഗലം പി.ഒ.**
**തിരുവനന്തപുരം. പിൻ. 695 010**



എഡിറ്റോറിയൽ



# കേരളത്തെ വ്യാജ ഏറ്റുമുട്ടൽ കൊലപാതകങ്ങളുടെ നാടാക്കരുത്

**1970** ഫെബ്രുവരി 18ന് വയനാട്ടിലെ തിരുനെല്ലിയിൽ സ: വർഗ്ഗീസ് പോലീസുമായുള്ള "ഏറ്റുമുട്ടലിൽ" കൊല്ലപ്പെട്ടതിനു ശേഷം മറ്റൊരു ഏറ്റുമുട്ടൽ കൊല കേരളത്തിലുണ്ടാവുന്നത് 2016 നവംബറിലാണ്. അന്ന് നിലമ്പൂരിലെ കരുളായി വനത്തിൽ രണ്ടു'മാവോയിസ്റ്റു'കളാണ് തണ്ടർ ബോൾട്ടിന്റെ വെടിയുണ്ടക്കിരയായത്. കുപ്പു ദേവരാജും അജിതയും. ഏറ്റുമുട്ടലിലാണ് അവർ കൊല്ലപ്പെട്ടതെന്ന്, ഇത്തരം കൊലപാതകങ്ങൾക്കു ശേഷം രാജ്യത്തെല്ലായിടത്തുമുള്ള പോലീസും സർക്കാർ അനുകൂലശക്തികളും അവകാശപ്പെടുന്നതു പോലെ കേരളത്തിലെ പോലീസും സർക്കാരും അവകാശപ്പെട്ടു. 2019 മാർച്ച് 6-ാം തീയതി വയനാട്ടിലെ വൈത്തിരിയിലായിരുന്നു 'തണ്ടർ ബോൾട്ടി'ന്റെ അടുത്ത ഏറ്റുമുട്ടൽ. സി.പി. ജലീൽ എന്ന 'മാവോയിസ്റ്റാ'യിരുന്നു ഇപ്രാവശ്യം ഇര. ഇപ്പോഴിതാ കഴിഞ്ഞ ഒക്ടോബർ 28, 29 തിയതികളിലായി അട്ടപ്പാടിയിലെ മഞ്ചക്കണ്ടി വനപ്രദേശത്ത് തണ്ടർ ബോൾട്ടിന്റെ അടുത്ത 'ഏറ്റുമുട്ടൽ'. നാലുപേരാണ് മഞ്ചക്കണ്ടിയിൽ കൊല്ലപ്പെട്ടത്. അവരും 'മാവോയിസ്റ്റു'കൾ തന്നെ.

സ: വർഗ്ഗീസിനെ കൊലപ്പെടുത്തിയ 'ഏറ്റുമുട്ടൽ' വ്യാജമായിരുന്നു എന്ന് അംഗീകരിക്കപ്പെടാൻ നാല്പതു വർഷം വേണ്ടി വന്നു. അദ്ദേഹത്തിന്റെ കൊലപാതകത്തിന് ഉത്തരവാദിയായ പോലീസ് മേധാവി ലക്ഷ്മണയെ കോടതി ശിക്ഷിച്ചു. വർഗ്ഗീസിന്റെ കൊലപാതകം നടക്കുമ്പോൾ മുഖ്യമന്ത്രിയായിരുന്ന സി. അച്യുതമേനോന്റേയും (സി.പി.ഐ) ആഭ്യന്തരവകുപ്പിന്റെ ചുമതല വഹിച്ചിരുന്ന സി.എച്ച് മുഹമ്മദ് കോയ(മുസ്ലീംലീഗ്)യുടേയും കൈകളിൽ ആ വിപ്ലവകാരിയുടെ ചോര പുരണ്ടിട്ടുണ്ടെന്ന് അന്നു പ്രതിപക്ഷത്തായിരുന്ന സി.പി.ഐ(എം) ഉൾപ്പെടെയുള്ളവർ ശരിയായി തന്നെ ചൂണ്ടിക്കാട്ടിയിരുന്നതാണ്.

ഇന്ന്, സ: വർഗ്ഗീസിന്റെ കൊലക്കു ശേഷം നടന്ന ഏഴു പേരുടെ മരണത്തിനു കാരണമായ മൂന്നു 'ഏറ്റുമുട്ടലു'കളും നടന്നിരിക്കുന്നത് പിണറായി വിജയൻ മുഖ്യമന്ത്രിപദവും ആഭ്യന്തരമന്ത്രിപദവും വഹിക്കുമ്പോഴാണ്. ഈ കൊലപാതകങ്ങൾ ഏറ്റുമുട്ടലുകളിലാണുണ്ടായതെന്നു സാക്ഷ്യപ്പെടുത്താൻ പോലീസും അവരെ ന്യായീകരിക്കാൻ രാഷ്ട്രീയമോ അല്ലാത്തതോ ആയ കാരണങ്ങൾ മൂലം ബാധ്യസ്ഥരായവരുമല്ലാതെ മറ്റാരും തന്നെയില്ല എന്നതാണു യാഥാർത്ഥ്യം. നിലമ്പൂരിൽ 'ഏറ്റുമുട്ടൽ' നടന്നതായി പറയപ്പെടുന്ന സ്ഥലത്തേക്ക് പ്രവേശിക്കാൻ പോലീസ് ആരേയും അനുവദിച്ചില്ല. എന്നിട്ടും പുറത്തു വന്ന വിവരങ്ങൾ വെളിപ്പെടുത്തിയത് ഒരു ഏറ്റുമുട്ടൽ നടന്നതിന്റെ യാതൊരു സൂചനകളും പരിസരപ്രദേശത്തൊന്നുമുണ്ടായിരുന്നില്ല എന്നാണ്. രോഗികളും അവശരുമായതുകൊണ്ട് ഏറ്റുമുട്ടാൻ പോയിട്ട് ഓടി രക്ഷപ്പെടാൻ പോലും അശക്തരായിരുന്നവരാണ് അന്നവിടെ കൊല്ലപ്പെട്ടത്. വൈത്തിരിയിലും ആദ്യം വെടിയുതിർന്നത് 'മാവോയിസ്റ്റാ'ണെന്ന പോലീസ് ഭാഷ്യത്തെ ശരി വക്കാൻ സംഭവസ്ഥലത്തുണ്ടായിരുന്ന റിസോർട്ടു ജീവനക്കാർ പോലും തയ്യാറായില്ല എന്നായിരുന്നു റിപ്പോർട്ടുകൾ.

അട്ടപ്പാടിയിലെ മഞ്ചക്കണ്ടിയിലെത്തുമ്പോൾ ഒരേറ്റുമുട്ടൽ നടന്നു എന്ന പോലീസ് ഭാഷ്യത്തെ സമീപവാസികൾ തന്നെ സയുക്തികമായി ചോദ്യം ചെയ്യുന്നുണ്ട്. കീഴടങ്ങാനെത്തിയ മാവോയിസ്റ്റുകളെയാണു പോലീസ് വെടിവച്ചു കൊന്നതെന്നും അതിൽ തന്നെ മാണിവാസകം എന്നയാളെ ഒരു ദിവസം മുഴുവൻ കസ്റ്റഡിയിൽ വച്ചു പീഡിപ്പിച്ചതിനു ശേഷമാണു കൊലപ്പെടുത്തിയതെന്നും വരെ നാട്ടുകാർ പറയുന്നുണ്ട്. പോലീസ് വിലക്കുകളെ വക വക്കാതെ സംഭവസ്ഥലത്തു ചെന്ന് നിജസ്ഥിതി മനസ്സിലാക്കാൻ ശ്രമിച്ച പ്രാദേശിക രാഷ്ട്രീയ പ്രവർത്തകർക്കും സി.പി.ഐ, കോൺഗ്രസ്സ് നേതാക്കൾക്കും സി.പി.ഐ (എം.എൽ) റെഡ് ഫ്ളാഗിന്റെ മുതിർന്ന നേതാക്കൾ ഉൾപ്പെടെയുള്ളവർക്കും ബോദ്ധ്യപ്പെട്ടത് മഞ്ചക്കണ്ടിയിലെ കൊലപാതകസ്ഥലത്ത് ഒരേറ്റുമുട്ടലിന്റെ യാതൊരു തെളിവുകളും ലഭ്യമായിരുന്നില്ല എന്നാണ്. നിലമ്പൂർ മുതൽ മഞ്ചക്കണ്ടി വരെയുള്ള ഒരു 'ഏറ്റുമുട്ടലി'ലും ഒരു പോലീസുകാരനും ഒരു പോറൽ പോലും ഏറ്റിരുന്നില്ലെന്നതും യാഥാർത്ഥ്യം. അതായത് സ: വർഗ്ഗീസിന്റെ കാര്യത്തിലെന്ന പോലെ ഈ മൂന്ന് ഏറ്റുമുട്ടൽ സംഭവങ്ങളിലും അക്രമം ഏകപക്ഷീയമായിരുന്നു എന്നതു തന്നെ.

2008 ൽ മുംബൈയിൽ നടന്ന ഭീകരാക്രമണത്തിന്റെ പശ്ചാത്തലത്തിൽ സവിശേഷ വൈദഗ്ധ്യം വേണ്ട സുരക്ഷാ ദൗത്യങ്ങൾ ഏറ്റെടുക്കാനും ഭീകരപ്രവർത്തകരേയും കലാപകാരികളേയും നേരിടാനും വേണ്ടി രൂപപ്പെടുത്തിയെടുത്ത കേരള പോലീസിലെ കമാന്റോ വിഭാഗമാണ് തണ്ടർബോൾട്ട്. മിസോറാമിലെ കാനനയുദ്ധ പരിശീലന കേന്ദ്രത്തിൽ പോലും പോയി പരിശീലനം നേടി എത്തിയവർ. പക്ഷേ, കേരളത്തിൽ അവർക്കു നേരിടാനും വെടിവച്ചു കൊല്ലാനും

കിട്ടിയത് വല്ലപ്പോഴും ജനവാസകേന്ദ്രങ്ങളിൽ അരിയും ഉപ്പും മുളകും വാങ്ങാനെത്തുന്ന 'മാവോയിസ്റ്റു'കളെയായിരുന്നു. മാവോയിസ്റ്റുകളുടെ രാഷ്ട്രീയം എത്രമാത്രം യുക്തിരഹിതമോ, ബാലിശമോ, യാഥാർത്ഥ്യത്തോടു നിരക്കാത്തതോ ആയിരുന്നാൽ പോലും ജുഡീഷ്യലായോ, എക്സ്ട്രാ ജുഡീഷ്യലായോ കൊല്ലപ്പെടാൻ മാത്രമുള്ള ഒരു കുറ്റവും കേരളത്തിൽ അവരുടെ ഭാഗത്തു നിന്നുണ്ടായതായി സർക്കാരിനു പോലും ആരോപിക്കാനായിട്ടില്ല.

കേരളത്തിലോ, ഇന്ത്യയിലോ 'മാവോയിസ'ത്തിന്റെ പേരിൽ രാഷ്ട്രീയ പ്രവർത്തനം നടത്തുന്നവർക്ക് മാവോയേയോ ആ കമ്യൂണിസ്റ്റ് ആചാര്യന്റെ രാഷ്ട്രീയത്തേയോ തിരിച്ചറിയാനായിട്ടില്ലെന്ന വിമർശനത്തിൽ കാമ്പുള്ളപ്പോൾ തന്നെ, അത് ഈ അരും കൊലകളെ ന്യായീകരിക്കാനുതകുന്ന വാദമേയല്ല. അട്ടപ്പാടിയിലെ ഏറ്റുമുട്ടൽ കൊലകളിൽ പ്രതിഷേധം രേഖപ്പെടുത്തുന്ന ലഘുലേഖകൾ കൈവശം വച്ചെന്ന പേരിൽ ഭരണഘടനാ വിരുദ്ധം എന്നു തന്നെ വിശേഷിപ്പിക്കാവുന്ന യു.എ.പി.എ എന്ന കരിനിയമത്തിന്റെ അടിസ്ഥാനത്തിൽ രണ്ടു വിദ്യാർത്ഥികളെ ജയിലിലടച്ചതിനെ ന്യായീകരിക്കാനും ഈ വാദമുഖങ്ങൾ പോര.

ഇന്ത്യയിലെ മാവോയിസ്റ്റുകൾ 'ലോക ഇസ്ലാമിക വിപ്ലവത്തിന്റെ ഭാഗ'മാണെന്നു സ്വയം പ്രഖ്യാപിക്കുന്ന അഭിമുഖങ്ങളുണ്ടെന്ന വ്യാജവാദങ്ങളുയർത്തിയ ശേഷം അതിനോട് നിഴൽയുദ്ധം നടത്തിക്കൊണ്ടോ, ഭരണകൂടവും സർക്കാരും രണ്ടാണെന്നതുകൊണ്ട് സർക്കാരിനെ നയിക്കുന്ന പാർട്ടിക്ക് ഭരണകൂടമെന്ന വില്ലന്റെ ചെയ്തികളിൽ ഉത്തരവാദിത്തമില്ലെന്ന വിതണ്ഡവാദങ്ങൾ നിരത്തിക്കൊണ്ടോ നേരിടാവുന്ന ലഘുതര പ്രശ്നങ്ങളല്ല ഇന്ന് മഞ്ചക്കണ്ടി കൊലപാതകങ്ങൾക്കും പ്രാഥമിക ജനാധിപത്യാവകാശങ്ങളെ പോലും നിഷേധിക്കുന്ന കരിനിയമ പ്രയോഗങ്ങൾക്കും ശേഷം കേരള ഭരണത്തിന്റെ നേതൃസ്ഥാനം വഹിക്കുന്നവരുടെ പുതിയ കാല സൈദ്ധാന്തികർ നേരിടുന്നത്.

ഭരണഘടനയേയും അതുയർത്തിപ്പിടിക്കുന്ന ജനാധിപത്യത്തിന്റേയും മാനവികതയുടേയും അടിസ്ഥാന സങ്കല്പങ്ങളേയും കേവലമായി തന്നെ നിരാകരിക്കുന്ന ഒരു ഫാസിസ്റ്റ് രാഷ്ട്രീയം ഇന്ത്യയുടെ അധികാരസ്ഥാനങ്ങളെ കീഴടക്കിക്കഴിഞ്ഞിരിക്കുന്ന വർത്തമാന സാഹചര്യത്തിൽ അതിനെ സാധ്യമായ വിധത്തിലൊക്കെ ചെറുക്കുന്നതിനു പകരം ആ ഫാസിസ്റ്റ് അധികാരയുക്തിയിലേക്കു കേരളഭരണവും സ്വയം ഉൾച്ചേരുകയാണോ എന്ന് സംശയമുണർത്തുന്നതാണ് മഞ്ചക്കണ്ടി ഏറ്റുമുട്ടലിനേയും യു.എ.പി.എയുടെ പ്രയോഗത്തേയും ന്യായീകരിക്കുന്ന സർക്കാർ പിന്തുണക്കാരുടെ നിലപാടുകൾ. ഈ നിലപാടുകളെ ന്യായീകരിക്കുകയും പിന്തുണക്കുകയും 'ബിഗ് സല്യൂട്ട്' നൽകി അഭിനന്ദിക്കുകയും ചെയ്യുന്നവർ, കവിയായ സച്ചിദാനന്ദൻ ചൂണ്ടിക്കാട്ടിയ പോലെ 'ഇടതുപക്ഷക്കാർ പരസ്പരം കൊന്നുതീർക്കുന്നതു' കണ്ടു കണ്ണിറുക്കുന്നവരാണെന്നത് കാണാതെ പോകേണ്ടതില്ല.

യു.പി.എ സർക്കാർ ആവിഷ്ക്കരിച്ചു നടപ്പാക്കിയ 'ഓപ്പറേഷൻ ഗ്രീൻഹണ്ടി'നെ കുറേക്കൂടി ലക്ഷ്യവേധിയാക്കാൻ ഇന്നത്തെ കേന്ദ്രസർക്കാർ നടപ്പാക്കുന്ന 'ഓപ്പറേഷൻ ദീപാവലി'യുടെ ഭാഗമായി ഒക്ടോബർ 27,28,29 തീയതികളിൽ നടത്തിയ ഏറ്റുമുട്ടലുകളിൽ കൊല്ലപ്പെട്ട 14 പേരിൽ 4 പേരായിരുന്നു അട്ടപ്പാടിയിലേതെന്ന് കേന്ദ്രഭരണകക്ഷിയുടെ പ്രാദേശിക പത്രവും വാർത്താചാനലും പറയുമ്പോൾ കാര്യങ്ങളുടെ ചരടുകൾ എവിടെയാണെന്ന് കുറച്ചുകൂടി വ്യക്തമാവുകയാണ്. കേരളത്തിൽ യു.എ.പി.എ നടപ്പാക്കാൻ തങ്ങൾ ബാധ്യസ്ഥരാണെന്നു ഭരണത്തിനു വേണ്ടി സംസാരിക്കുന്നവർ ആവർത്തിക്കുമ്പോൾ അവർ മറന്നു പോകുന്നത് "കരിനിയമമായ ടാഡ (TADA) കേരളത്തിൽ നടപ്പാക്കില്ലെന്നു" പ്രഖ്യാപിക്കാനുള്ള സന്നദ്ധത പഴയ ഒരു മുഖ്യമന്ത്രി ഇ.കെ. നായനാർ ഈ കേരളത്തിൽ പ്രകടിപ്പിച്ചിട്ടുണ്ട് എന്നതാണ്.

രാഷ്ട്രീയ വിയോജിപ്പുള്ളവരെ 'ഏറ്റുമുട്ടലി'ന്റെ പേരിൽ കൊന്നെടുക്കുന്നത് 'ഇടതുപക്ഷത്തിന്റെയെന്നല്ല വലതുപക്ഷ ബൂർഷ്വാ ജനാധിപത്യത്തിന്റെ പോലും നയമായിക്കൂടാ. ഏറ്റുമുട്ടൽ കൊലപാതകങ്ങളിൽ സർക്കാർ കൊക്കൊള്ളേണ്ട നടപടികൾ എന്തൊക്കെയാണെന്ന് 2014 സെപ്തംബറിൽ അന്നത്തെ ചീഫ് ജസ്റ്റിസ് ആർ.എം. ലോധ അദ്ധ്യക്ഷനായ സുപ്രീംകോടതി ബഞ്ച് മുന്നോട്ടു വച്ച നിർദ്ദേശങ്ങൾ നടപ്പാക്കാൻ വൈമുഖ്യം കാണിക്കുകയാണ് സർക്കാർ. നിയമാനുസൃതമായ വിചാരണയും മറ്റു നടപടി ക്രമങ്ങളും പൂർത്തിയായതിനു ശേഷം നടപ്പാക്കുന്ന വധശിക്ഷയെ മഹത്തായ മാനവികതയുടേയും സാർവ്വത്രിക നൈതികതയുടേയും പേരിൽ നിരാകരിക്കുന്നവർ തന്നെ തികച്ചും നീതിരഹിതമായി, വിചാരണയും വിസ്താരവുമില്ലാതെ സ്വന്തം നിലപാടവതരിപ്പിക്കാനുള്ള അവസരം പോലും നൽകാതെ ഭരണകൂടാധികാരത്തിന്റെ ആയുധങ്ങളുപയോഗിച്ച് 'വ്യാജ ഏറ്റുമുട്ടലുകളിൽ' ആളുകളെ കൊലപ്പെടുത്തുന്നത് ആർക്കും ന്യായീകരിക്കാനാവില്ല.

'മാവോയിസ്റ്റ്' രാഷ്ട്രീയത്തിനോട് ആശയപരമായ യോജിപ്പ് പുലർത്തുകയോ, അതു സംബന്ധിച്ച പുസ്തകങ്ങൾ കൈവശം വക്കുകയോ ചെയ്യുന്നത് കുറ്റകൃത്യമല്ലെന്നും അതുകൊണ്ടു മാത്രം ഒരാൾ കുറ്റവാളിയാവില്ലെന്നും പ്രഖ്യാപിച്ച ഹൈക്കോടതി വിധിക്കെതിരെ മേൽക്കോടതിയിൽ അപ്പീൽ പോയപ്പോൾ തന്നെ ഭിന്നാഭിപ്രായങ്ങളോടുള്ള അസഹിഷ്ണുത പ്രകടമാക്കിക്കഴിഞ്ഞ ഒരു സർക്കാരിന് ഇങ്ങനെ മാത്രമേ പ്രവർത്തിക്കാനാവൂ എന്ന്, ഒരു പക്ഷേ, പലരും സംശയിച്ചേക്കാം. ഏതായാലും നിലമ്പൂരിൽ നിന്നും മഞ്ചക്കണ്ടിയിലെത്തിയ ആവർത്തിച്ചുകൊണ്ടിരിക്കുന്ന വ്യാജ ഏറ്റുമുട്ടലുകളുടെ പരമ്പര കേരളീയ സമൂഹത്തിന്റെ അംഗീകാരത്തോടെയല്ല എന്നു പറയേണ്ട ബാധ്യത എല്ലാ കേരളീയർക്കുമുണ്ട്. അക്രമത്തിനെതിരെ അഭിപ്രായം പറയുകയോ, ഭരണകൂടം ഇഷ്ടപ്പെടാത്ത പുസ്തകങ്ങൾ വായിക്കുകയോ ചെയ്യുന്നവർ കരിനിയമത്തിന് ഇരയായി അഴിക്കുള്ളിൽ കിടക്കണമെന്നതും കേരളീയരുടെ താല്പര്യമല്ല. അതുകൊണ്ടു തന്നെ കേരളത്തെ വ്യാജ ഏറ്റുമുട്ടൽ കൊലകളുടെ നാടാക്കരുതെന്നും യുഎപിഎ കരിനിയമം നടപ്പാക്കരുതെന്നും ആവശ്യപ്പെടാൻ കേരളത്തിലെ ജനാധിപത്യ സമൂഹം ശക്തമായി മുന്നോട്ടു വരേണ്ടിയിരിക്കുന്നു. ●

# വർഗ്ഗീയ ഫാഷിസമുയർത്തുന്ന വെല്ലുവിളികളും ഫാഷിസ്റ്റ് വിരുദ്ധ ഐക്യമുന്നണിയുടെ പ്രശ്നങ്ങളും

എം. എസ്. ജയകുമാർ

എന്താണ് ഫാഷിസം? സമഗ്രാധിപത്യ ഭരണകൂടരൂപമാണ് ഫാഷിസം. കമ്മ്യൂണിസ്റ്റ് ഇന്റർനാഷണലിന്റെ ഏഴാം കോൺഗ്രസ്സിൽ (1938 ആഗസ്റ്റ് 2) സഖാവ് ദിമിത്രോവ് സമർപ്പിച്ച റിപ്പോർട്ടിൽ ഫാഷിസത്തെക്കുറിച്ച് മുന്നോട്ട് വച്ചിട്ടുള്ള നിലപാടാണ്, മാർക്സിസ്റ്റ് - ലെനിനിസ്റ്റുകൾ മാത്രമല്ല, മുഴുവൻ പുരോഗമനകാരികളും പൊതുവിൽ അംഗീകരിക്കുന്നത്. അതിൽ ദിമിത്രോവ് പറയുന്നത് ഫൈനാൻസ് മൂലധനത്തിന്റെ പിന്തിരിപ്പൻ വിഭാഗത്തിന്റെയും അങ്ങേയറ്റത്തെ സങ്കുചിത ദേശീയവാദികളുടെയും കടുത്ത സാമ്രാജ്യത്വവാദികളായ ശക്തികളുടെയും പരസ്യവും ഭീകരവുമായ സ്വേച്ഛാധിപത്യമാണ് അധികാരത്തിലേറിയ ഫാഷിസം എന്നാണ്. ഫാഷിസത്തിന്റെ ഏറ്റവും പിന്തിരിപ്പൻ രൂപം അതിന്റെ ജർമ്മൻ മാതൃകയായ നാസിസമാണെന്നാണ് അദ്ദേഹം തുടർന്ന് വിശദീകരിക്കുന്നത്. സോഷ്യലിസവുമായി പൊതുവിൽ യാതൊന്നുമില്ലെങ്കിലും 'ദേശീയ സോഷ്യലിസം' എന്ന് സ്വയം വിളിക്കാനുള്ള നിർലജ്ജമായ ചങ്കൂറ്റം അവർക്കുണ്ട്. ഹിറ്റ്ലറുടെ ഫാഷിസം ബൂർഷ്വാ ദേശീയവാദം മാത്രമല്ല, മൃഗീയമായ സങ്കുചിത ദേശിയ മേധാവിത്വവാദം കൂടിയാണ്. അതായത്, കമ്മ്യൂണിസ്റ്റ് ഇന്റർനാഷണൽ സ്പഷ്ടമായി ചൂണ്ടിക്കാട്ടുന്നത് ഫൈനാൻസ് മൂലധനത്തിന്റെ ഭരണാധികാരശക്തിയാണ് ഫാഷിസമെന്നാണ്. ആഭ്യന്തരമായി അത് തൊഴിലാളിവർഗ്ഗത്തിനും വിപ്ലവകാരികളായ കൃഷിക്കാർക്കും ബുദ്ധിജീവി വിഭാഗങ്ങൾക്കും എതിരായി ശക്തമായ നടപടികൾ സ്വീകരിക്കുന്നു. വിദേശനയത്തിൽ അത് മറ്റ് രാഷ്ട്രങ്ങളോട് മൃഗീയമായ വിദ്വേഷം ആളിക്കത്തിക്കുന്നു. ക്രൂരരൂപത്തിലുള്ള സങ്കുചിത ദേശിയ മേധാവിത്ത മോഹമാണ് അത് പ്രകടിപ്പിക്കുന്നത്. ഫാഷിസം ചരിത്രപരവും സാമൂഹ്യവും സാമ്പത്തികവും സാംസ്ക്കാരികവുമായ പ്രത്യേകതകൾക്കനുസരിച്ച് ഓരോ രാജ്യങ്ങളിലും വ്യത്യസ്ത രൂപങ്ങൾ കൈക്കൊള്ളുന്നു. അതുകൊണ്ടു തന്നെ സമൂർത്ത സാഹചര്യങ്ങളുടെ സമൂർത്ത വിശകലനത്തിലൂടെ മാത്രമേ ഫാഷിസത്തെ വിലയിരുത്താനും അതിനെതിരെ സമരതന്ത്രങ്ങളും അടവുകളും രൂപീകരിക്കാനും കഴിയുള്ളൂ. കമ്മ്യൂണിസ്റ്റ് ഇന്റർനാഷലിന്റെ റിപ്പോർട്ട് ചൂണ്ടിക്കാട്ടുന്നത് ചില രാജ്യങ്ങളിൽ ഫാഷിസം പാർലമെന്റിനെ പെട്ടന്ന് വേണ്ടെന്ന് വെക്കുന്നില്ല എന്നാണ്. ബൂർഷ്വാ പാർട്ടികൾക്കും സോഷ്യൽ ഡെമോക്രാറ്റിക് പാർട്ടികൾക്കും ഒരളവു വരെ നിയമവിധേയമായ പ്രവർത്ത



ദിമിത്രോവ് പറയുന്നത് ഫൈനാൻസ് മൂലധനത്തിന്റെ പിന്തിരിപ്പൻ വിഭാഗത്തിന്റെയും അങ്ങേയറ്റത്തെ സങ്കുചിത ദേശീയവാദികളുടെയും കടുത്ത സാമ്രാജ്യത്വവാദികളായ ശക്തികളുടെയും പരസ്യവും ഭീകരവുമായ സ്വേച്ഛാധിപത്യമാണ് അധികാരത്തിലേറിയ ഫാഷിസം എന്നാണ്.

നങ്ങൾ അനുവദിച്ചുകൊടുക്കുന്നു. വിപ്ലവം ആസന്നമെന്നും ഫാഷിസ്റ്റ് വിരുദ്ധ പ്രസ്ഥാനം ശക്തിപ്പെടുന്നുണ്ടെന്നും തോന്നുന്ന രാജ്യങ്ങളിൽ അതിന്റെ എതിർ ശക്തികളെ അത് അതിരൂക്ഷമായ രീതിയിൽ കടന്നാക്രമിക്കുകയും പാർട്ടികളെ നിരോധിക്കുകയും ബൂർഷ്വാ ജനാധിപത്യത്തിന് പകരമായി ഭീകരമായ സ്വേച്ഛാധിപത്യരൂപം കൈക്കൊള്ളുകയും ചെയ്യും. ഫാഷിസം ഫിനാൻസ് മൂലധനത്തിന്റെ താല്പര്യമനുസരിച്ച് ഒരു സുപ്രഭാതത്തിൽ പൊട്ടിമുളയ്ക്കുന്നതല്ല. ജർമ്മനിയിൽ തന്നെയാണെങ്കിൽ വെയ്മർ റിപ്പബ്ലിക്കിന്റെ ദുർഭരണത്തിലും അഴിമതിയിലും മറ്റും മനം നൊന്ത ജനങ്ങൾ ഹിറ്റ്ലർ നാസിസത്തെ സ്വാഗതം ചെയ്യുകയാണുണ്ടായത്. ഫാഷിസ്റ്റ് സ്വേച്ഛാധിപത്യത്തിന്റെ ഏത് പൊതുസ്വഭാവ നിർവ്വചനവും എത്ര തന്നെ ശരിയായിരുന്നാലും അതുകൊണ്ടു മാത്രം അത് നമ്മെ മോചിപ്പിക്കുന്നില്ല. ഓരോ രാജ്യത്തിലും ഫാഷിസത്തിന്റെ സവിശേഷ ദേശീയ ഭാവങ്ങളേയും ദേശീയ പ്രത്യേകതകളേയും ആരാഞ്ഞറിയുകയും പഠിക്കുകയും നിർണ്ണയിക്കുകയും അതനുസരിച്ച് ഫാഷിസത്തിനെതിരായ സമരത്തിന്റെ ഫലവത്തായ രൂപങ്ങളും രീതികളും ആവിഷ്ക്കരിക്കുകയും ചെയ്യേണ്ടതാണ്. ഇതാണ് കമ്മ്യൂണിസ്റ്റ് ഇന്റർനാഷണലിനു വേണ്ടി സഖാവ് ദിമിത്രോവ് അവതരിപ്പിച്ച റിപ്പോർട്ടിൽ നിന്നും നാം പഠിക്കേണ്ടത്.

ഇന്ത്യയിൽ ഇന്ന് നില നിൽക്കുന്നത് മോദിരാജ് ഫാഷിസമാണോ, അതോറിറ്ററിയനിസമാണോ (അമിതാധികാര വാഞ്ഛ) ബോണപ്പാർട്ടിസമാണോ തുടങ്ങിയ ചർച്ചകൾ ഇടതുപക്ഷ ധാരകളിലുള്ള ചില വിഭാഗങ്ങളിൽനിന്നുതന്നെ ഉയർന്നു വന്നിട്ടുണ്ട്. അടിയന്തിരാവസ്ഥയ്ക്ക് മുമ്പുതന്നെ, സിദ്ധാർത്ഥശങ്കർ റേയുടെ നേതൃത്വത്തിലുള്ള കോൺഗ്രസ്സ് സർക്കാരിനെ അർദ്ധഫാഷിസ്റ്റ് സർക്കാരായി വിലയിരുത്തിയ സിപിഐ (എം) തുടർന്ന് ഇന്ദിരാഗാന്ധി 1975 ജൂലായ് 26 ന് ആഭ്യന്തര അടിയന്തിരാവസ്ഥ പ്രഖ്യാപിച്ചുകൊണ്ട്, എല്ലാവിധ ജനാധിപത്യ സ്ഥാപനങ്ങളേയും നോക്കുകുത്തികളാക്കിക്കൊണ്ട്, രാജ്യത്തെത്തന്നെ ഒരു തടവറയാക്കി മാറ്റിയപ്പോൾ അതിനെ 'സ്വേച്ഛാധികാരമോഹ'മാണെന്നതിനപ്പുറം പറയാൻ സന്നദ്ധമായില്ല. 1978 ൽ അടിയന്തിരാവസ്ഥ പിൻവലിച്ചതിനു ശേഷം, സാൽക്കിയ പ്ലീനത്തിലും ജലന്ധർ പാർട്ടി കോൺഗ്രസ്സിലും സി.പി.ഐ (എം) ഭാഗികമായ ചില സ്വയം വിമർശനങ്ങൾ നടത്തിയെങ്കിലും അടിന്തിരാവസ്ഥാവിരുദ്ധ പോരാളികളെയും അവരുടെ ആവശ്യങ്ങളേയും അംഗീകരക്കണമെന്നുള്ള ഡിമാന്റിനോട് സിപിഐ (എം) നയിക്കു

**ഇന്ത്യയിൽ ഇന്ന് നില നിൽക്കുന്നത് മോദിരാജ് ഫാഷിസമാണോ, അതോറിറ്ററിയനിസമാണോ (അമിതാധികാര വാഞ്ഛ) ബോണപ്പാർട്ടിസമാണോ തുടങ്ങിയ ചർച്ചകൾ ഇടതുപക്ഷ ധാരകളിലുള്ള ചില വിഭാഗങ്ങളിൽ നിന്നുതന്നെ ഉയർന്നു വന്നിട്ടുണ്ട്.**

ന്ന കേരള സർക്കാർ ഇന്നും മുഖംതിരിച്ചു നിൽക്കുകയാണ്. ഈ സന്ദർഭത്തിൽ ദിമിത്രോവിന്റെ റിപ്പോർട്ടിൽ പറയുന്ന ഒരു കാര്യം ഇവിടെ സൂചിപ്പിക്കട്ടെ:

“ഫാഷിസത്തിന്റെ യഥാർത്ഥ വർഗ്ഗ സ്വഭാവത്തെ കണ്ടില്ലെന്നു നടിക്കുകയും ബഹുജനങ്ങളിൽ നിന്ന് മറച്ചു പിടിക്കുകയുമാണ് സോഷ്യൽ ഡെമോക്രാറ്റിക് പാർട്ടികളുടെ നേതാക്കൾ ചെയ്തത്. ബൂർഷ്വാസിയുടെ വർദ്ധിച്ച പിന്തിരിപ്പൻ നടപടികൾക്കെതിരായ സമരത്തിന് അവർ ജനങ്ങളെ ആഹ്വാനം ചെയ്തില്ല. ഫാഷിസ്റ്റ് ആക്രമണത്തിന്റെ നിർണ്ണായക നിമിഷത്തിൽ ജർമ്മനിയിലേയും മറ്റ് പല ഫാഷിസ്റ്റ് രാജ്യങ്ങളിലേയും അദ്ധ്വാനിക്കുന്ന ജനങ്ങളിൽ ഒരു വലിയ വിഭാഗം അവരുടെ ഏറ്റവും ദുഷ്ടനായ ശത്രുവായി, ഫിനാൻസ് മൂലധനത്തിന്റെ രക്തദാഹിയും കഴുത്തറപ്പനുമായ രൂപമായി, ഫാഷിസത്തെ തിരിച്ചറിയുന്നതിൽ പരാജയപ്പെടുകയും അതിനെ ചെറുക്കാൻ തയ്യാറാകാതിരിക്കുകയും ചെയ്തു എന്നത് ഒരു വസ്തുതയാണ്. ഇതിന്റെ ചരിത്രപരമായ ഉത്തരവാദിത്വം മുഴുവൻ സോഷ്യൽ ഡെമോക്രാറ്റിക് പാർട്ടി നേതാക്കൾക്കുള്ളതാണ്”.

പഴയ സോഷ്യൽ ഡെമോക്രാറ്റുകളെ പിൻപറ്റിക്കൊണ്ട് ഇടതുപക്ഷക്കാരിൽ ഒരു വിഭാഗം ഇന്ന് പറയുന്നത് 'നമ്മുടെ രാജ്യത്ത് കോൺസൻട്രേഷൻ ക്യാമ്പുകളും ഗസ്റ്റപ്പോ പോലുള്ള രഹസ്യപോലീസ് സംവിധാനങ്ങളും ജൂതന്മാർക്കു നേരെ നടത്തിയതു പോലുള്ള ആക്രമണങ്ങളും ഇല്ലല്ലോ?' എന്നാണ്! 'ഓപ്പൺ ടെററിസ്റ്റ് ഡിക്റ്റേറ്റർഷിപ്പ്' (തുറന്ന ഭീകര സ്വേച്ഛാധിപത്യം) പ്രത്യക്ഷപ്പെടുന്ന നിലയിൽ മാത്രമേ ഫാഷിസം നിലവിൽ വന്നതായി കാണാനാവൂ എന്നാണ് ഇക്കൂട്ടർ പറയുന്നത്. ഹിന്ദുത്വ ശക്തികളെ നയിക്കുന്ന ആർ എസ്സ് എസ്സ് അതിന്റെ രൂപീകരണ ഘട്ടത്തിൽ തന്നെ ഫാഷിസത്തിന്റെ തൽസ്വരൂപമായിട്ടാണ് വളർന്നുവന്നത്. അതിനായി ആർഎസ്സ് എസ്സ് അതിന്റെ കരുത്തരായ സംഘാടരെ ഇറ്റലിയിലേക്ക് അയച്ചുകൊണ്ട് മുസ്സോളിനിയുടെ നേതൃത്വത്തിൽ നടപ്പാക്കിക്കൊണ്ടിരുന്ന ഫാഷിസത്തിന്റെ ബാലപാഠം അവിടെനിന്ന് നേരിട്ട് പഠിക്കുകയാണ് ഉണ്ടായത്. ഹിന്ദുത്വ പ്രത്യയശാസ്ത്രത്തിന്റെ ഗുരുക്കളായി കരുതുന്നത് സവർക്കറേയും ഗോൾവാൾക്കറേയും ആണ്. ഗോൾവാൾക്കർ പറയുന്നത്, “ജർമ്മനിയിൽ ജൂതന്മാരെ ഒതുക്കിയ ഹിറ്റലറുടെ നടപടികൾ ഹിന്ദുസ്ഥാനിൽ നാം കണ്ടുപഠിക്കേണ്ടതാണ്, ഹിന്ദുസ്ഥാനിലെ അഹിന്ദുക്കൾ ഹിന്ദുസംസ്ക്കാരവും ഭാഷയും സ്വീകരിക്കണം, ഹിന്ദുരാഷ്ട്രത്തിന്റെ മഹിമ വാഴ്ത്തുകയല്ലാതെ മറ്റൊരു സങ്കല്പവും അവർക്കുണ്ടാകരുത്, ഹിന്ദുരാഷ്ട്രത്തിന് പരിപൂർണ്ണമായും കീഴടങ്ങേണ്ട അവർക്ക് പൗരാവകാശങ്ങൾ പോലും പാടില്ല” എന്നൊക്കെയാണ്. ഇതിനർത്ഥം ഇറ്റലിയിൽ നിന്നും ജർമ്മനിയിൽ നിന്നും ഫാഷിസ്റ്റ് പാഠങ്ങൾ പഠിച്ച് ഇന്ത്യയിൽ അതേ പടി നടപ്പാക്കുന്നു എന്നല്ല.

ജർമ്മനിയിൽ ഫാഷിസ്റ്റുകൾ കമ്മ്യൂണിസ്റ്റുകാരായ ക്രൈസ്തവരെ വധിക്കുന്നതിന് സഭയുടെ സഹായം അഭ്യർത്ഥിച്ചിരുന്നുവെങ്കിലും പിന്നീട് കത്തോലിക്കാ സഭയേയും പ്രൊട്ടസ്റ്റന്റ് സഭയേയും രാഷ്ട്രീയത്തിൽ ഇടപെടാൻ അനുവദിക്കാതെ തങ്ങളുടെ ആജ്ഞാനുവർത്തികളാക്കി നിർത്താനാണ് ശ്രമിച്ചത്. ഇറ്റലിയിൽ ആകട്ടെ തങ്ങളുടെ എല്ലാ കാടത്തത്തിനും കത്തോലിക്കാ സഭയെ കൂട്ടാളിയാക്കാൻ മുസ്സോളിനി ശ്രമിക്കുകയും വത്തിക്കാനുമായി കരാറിലേർപ്പെടുകയും ചെയ്തു. ജർമ്മനിയിൽ പുരോഗമന സോഷ്യലിസ്റ്റ് സംസ്ക്കാരത്തെ തകർക്കുന്നതിനായി തങ്ങളുടെ ഫാഷിസ്റ്റ് സംസ്ക്കാരത്തിന്റെ പ്രചാരണത്തിന്, അധികാരത്തിലേറുന്നതിനു മുൻപു തന്നെ നാസികൾ ശ്രമമാരംഭിച്ചിരുന്നു.

ഇന്ത്യയിലാകട്ടെ കമ്മ്യൂണൽ ഫാഷിസം ജാതി, മത, സ്വത്വബോധത്തെ ഉപയോഗപ്പെടുത്തിക്കൊണ്ട് ജനാധിപത്യത്തെ വെല്ലുവിളിക്കുകയാണ്. ആഗോളവൽക്കരണത്തിനെതിരെ കഴിഞ്ഞ പതിറ്റാണ്ടുകളിൽ തൊഴിലാളി വർഗ്ഗത്തിന്റെ നേതൃത്വത്തിൽ നടന്ന 18 അഖിലേന്ത്യാ പണിമുടക്കുകളും കർഷകരുടെ ലോങ്ങ് മാർച്ച് അടക്കമുള്ള എണ്ണമറ്റ

സമരങ്ങളും മറ്റ് ബഹുജന സമരങ്ങളും സൃഷ്ടിച്ച ബോധത്തെ ശിഥിലമാക്കാനാണ് വർഗ്ഗീയ ഫാഷിസ്റ്റുകൾ ശ്രമിക്കുന്നത്. പകരം ജാതീയതയും വർഗ്ഗീയതയും വളർത്തുകയാണ് അവർ ചെയ്യുന്നത്. ദൈവശാസ്ത്രത്തേയും സങ്കുചിത മതബോധത്തേയും രാഷ്ട്രീയതന്ത്രമായി ഉപയോഗിച്ചുകൊണ്ട് ജാതി മത സംഘടനകളേയും മഠങ്ങളേയും ആശ്രമങ്ങളേയും ക്ഷേത്രങ്ങളേയുമെല്ലാം തങ്ങളുടെ തല്പര്യത്തിനൊത്ത് രൂപഭേദപ്പെടുത്താനാണ് ആർ എസ്സ് എസ്സ് നയിക്കുന്ന ബിജെപി ശ്രമിക്കുന്നത്.

ഇപ്പോൾ കോൺസൻട്രേഷൻ ക്യാമ്പുകളും ഗസ്റ്റപ്പോ മാതൃകയിലുള്ള രഹസ്യപോലീസുകളും അതിന്റെ പ്രവർത്തനങ്ങൾ ജർമ്മനിയിലെപ്പോലെ ആരംഭിച്ചിട്ടില്ലെങ്കിലും ഇന്ത്യയിലെ ലക്ഷക്കണക്കിന് ഗ്രാമങ്ങളെ ഭരണകൂടയന്ത്രങ്ങളുടെ സഹായമില്ലാതെ തന്നെ അവർക്ക് നിയന്ത്രിക്കാനാകുന്നുണ്ട്. അർദ്ധ നാടുവാഴിത്ത വ്യവസ്ഥയുമായി ബന്ധപ്പെട്ട് ഇന്നും പുതിയ രൂപത്തിൽ നിലനിൽക്കുന്ന ജാതിവ്യവസ്ഥയെ ഉപയോഗപ്പെടുത്തിക്കൊണ്ട്, അവർക്കിഷ്ടമുള്ള പേരിൽ ഹിന്ദുത്വ 'സേന'കളെ കെട്ടഴിച്ചുവിട്ടുകൊണ്ടും ജാതിക്കോമരങ്ങളെ ഇളക്കിവിട്ടുകൊണ്ടും പശുക്കളുടെ പേരിലും "ജയ്ശ്രീറാം" വിളിക്കാൻ വിമുഖത കാട്ടുന്നതിന്റെ പേരിലും മുസ്ലീങ്ങളെ കൊന്നൊടുക്കാനും വർഗ്ഗീയ കലാപങ്ങൾ സൃഷ്ടിക്കാനും അവർക്കാകുന്നു. ദളിതർക്കും ആദിവാസികൾക്കും പിന്നാക്ക വിഭാഗങ്ങൾക്കുമെതിരെ നിരന്തരമായ ആക്രമണങ്ങളാണ് 'ഹിന്ദുത്വ' ശക്തികൾ നടത്തിക്കൊണ്ടിരിക്കുന്നത്. കോടിക്കണക്കിന് ജനങ്ങൾക്ക് ശൗചാലയങ്ങൾ ഇല്ലാത്ത നമ്മുടെ രാജ്യത്ത് പൊതുസ്ഥലത്ത് മലവിസർജ്ജനം നടത്തി എന്നതിന്റെ പേരിലാണ് ദളിതബാല്യങ്ങൾ മധ്യപ്രദേശിൽ ആൾക്കൂട്ട കൊലയ്ക്ക് ഇരയായത്. സ്ത്രീകൾക്കു നേരെ നടക്കുന്ന അതിക്രമങ്ങൾക്ക് കണക്കില്ല. പല സംസ്ഥാനങ്ങളിലും ബിജെപി മന്ത്രിമാരും എം എൽഎമാരും എംപിമാരും മറ്റുമാണ് ഉന്നാവോയിലേതു പോലുള്ള ക്രിമിനൽ സംഭവങ്ങളിൽ മുഖ്യപ്രതികളായി വരുന്നത് എന്ന് കാണേണ്ടതാണ്. 'ഇന്ത്യയിൽ കമ്മ്യൂണൽ ഫാഷിസം ഉണ്ടോ?' എന്ന് സംശയിക്കുന്ന ഇടതുപക്ഷ പ്രസ്ഥാനത്തിനകത്തെ ഒരു വിഭാഗം യഥാർത്ഥത്തിൽ 'പുരികം കത്തുമ്പോഴും പുകയെവിടെ' എന്നന്വേഷിക്കുകയാണ് ചെയ്യുന്നത്.

ഭരണകൂടവും ഫിനാൻസ് മൂലധനവും ഒന്നാകുന്ന സ്ഥലത്താണ് ഫാഷിസത്തിന്റെ വേര്. സർക്കാർ മേഖലയും പൊതുമേഖലയും സേവനമേഖലയും എല്ലാ പ്രകൃതി വിഭവങ്ങളും ഫിനാൻസ് ക്യാപ്പിറ്റൽ വിഴുങ്ങുന്നു. ഇതിനെ വെറും സ്വകാര്യവൽക്കരണം മാത്രമായി കാണാനാവില്ല. അത് യഥാർത്ഥത്തിൽ ഫാഷിസവത്ക്കരണത്തിന്റെ പ്രകടിത രൂപമാണ്. രാജ്യത്ത് ജനാധിപത്യവും ഫെഡറലിസവും മതേതരത്വവും ഹിന്ദുത്വ ഫാഷിസ്റ്റുകൾ വലിച്ചുകീറി അവരുടെ ചുവരുകളിൽ ഒട്ടിക്കുകയാണ്. ഇതിനെ നേരിടാനായി മുഖ്യമായി വേണ്ടത്, തൊഴിലാളിവർഗ്ഗ-കർഷകസഖ്യത്തിന്റെ സമരപോരാട്ടമാണ്. എങ്കിലും സാമ്പത്തിക രാഷ്ട്രീയ രംഗത്തുള്ള സമരങ്ങൾ മാത്രം പോരാ, സാമൂഹ്യരംഗത്തും സാംസ്ക്കാരിക രംഗത്തും പ്രത്യയശാസ്ത്ര രംഗത്തും ശക്തമായ പ്രതിരോധം പടുത്തുയർത്തിക്കൊണ്ട് പോരാടേണ്ടത് അനിവാര്യമാണ്.

ചരിത്രത്തിൽ സോഷ്യൽ ഡെമോക്രസിയുടെ വഞ്ചനാപരമായ നിലപാടിനെ തുറന്നുകാണിക്കുന്നതിനൊടൊപ്പം തന്നെ, ഫാഷിസത്തിനെതിരായ സമരത്തിൽ സോഷ്യൽ ഡെമോക്രാറ്റിക് പ്രസ്ഥാനങ്ങൾക്കുള്ള പങ്കും ഫാഷിസ്റ്റ് വിരുദ്ധ ഐക്യമുന്നണിയിൽ അവർക്കുള്ള സ്ഥാനവും സഖാവ് ദിമിത്രോവ് കൃത്യമായി ചൂണ്ടിക്കാട്ടിയിട്ടുണ്ട്. ബൂർഷ്വാ ജനാധിപത്യത്തോട് തൊഴിലാളി വർഗ്ഗം സ്വീകരിക്കേണ്ട പങ്കുമായിക്കൂടി ബന്ധപ്പെട്ടു തന്നെയാണ് സോഷ്യൽ ഡെമോക്രസിയോടുള്ള സമീപനം ദിമിത്രോവ് ചൂണ്ടിക്കാട്ടിയത്. "ജനാധിപത്യത്തിനു വേണ്ടിയുള്ള സമരം തൊഴിലാളി വർഗ്ഗത്തെ സോഷ്യലിസ്റ്റ് വിപ്ലവത്തിൽ നിന്ന് വഴി തെറ്റിക്കുകയോ അതിനെ മറ

**ഹിന്ദുത്വ ശക്തികളെ നയിക്കുന്ന ആർ എസ്സ് എസ്സ് അതിന്റെ രൂപീകരണ ഘട്ടത്തിൽ തന്നെ ഫാഷിസത്തിന്റെ തൽസ്വരൂപമായിട്ടാണ് വളർന്നുവന്നത്. അതിനായി ആർഎസ്സ് എസ്സ് അതിന്റെ കരുത്തരായ സംഘാടകരെ ഇറ്റലിയിലേക്ക് അയച്ചുകൊണ്ട് മുസ്സോളിനിയുടെ നേതൃത്വത്തിൽ നടപ്പാക്കിക്കൊണ്ടിരുന്ന ഫാഷിസത്തിന്റെ ബാലപാഠം അവിടെനിന്ന് നേരിട്ട് പഠിക്കുകയാണ് ഉണ്ടായത്.**



*ഇറ്റാലിയൻ ഫാസിസ്റ്റ് സംഘടനയായ കരിം കുപ്പായക്കാരുടെ (Black Shirt) ഒരു റാലി റോം 1936*



യ്ക്കുകയോ പിന്തള്ളുകയോ ചെയ്യുമെന്നും മറ്റും ധരിക്കുന്നത് മൗലികമായ ഒരു തെറ്റായിരിക്കും. നേരെ മറിച്ച് പൂർണ്ണമായ ജനാധിപത്യം നടപ്പിലാക്കുന്നില്ലെങ്കിൽ, സോഷ്യലിസം എങ്ങനെ വിജയിക്കുകയില്ലയോ, അതുപോലെ ജനാധിപ്യത്തിനുവേണ്ടി ബഹുമുഖവും നിരന്തരവും വിപ്ലവപരവുമായ സമരം തൊഴിലാളികൾ നടത്താത്ത കാലത്തോളം ബൂർഷ്വാസിയുടെ മേൽ വിജയം കൈവരിക്കാൻ തയ്യാറെടുക്കുന്നതിനും അവർക്ക് കഴിയുകയില്ല". ബൂർഷ്വാ ജനാധിപത്യത്തോട് വിവിധ കാലഘട്ടങ്ങളിൽ മൂർത്ത സാഹചര്യങ്ങളുമായി ബന്ധപ്പെട്ടുകൊണ്ടാണ് തൊഴിലാളി വർഗ്ഗം നിലപാട് കൈക്കൊണ്ടിട്ടുള്ളത്. ഫാഷിസത്തിനെതിരായ വിശാല ഐക്യമുന്നണിയുടെ കാലത്ത് ദിമിത്രോവ് സ്വീകരിച്ച സമീപനവും ഇതിനോട് ചേർത്ത് വായിക്കേണ്ടതുണ്ട്. "ബൂർഷ്വാസിയുമായുള്ള വർഗ്ഗസഹകരണ നയത്തിൽ നിന്നും ബൂർഷ്വാസിക്കെതിരായി വർഗ്ഗസമരം നടത്തുന്ന സ്ഥിതിയിലേക്ക് മാറുന്നതിനിടയിൽ ചില സോഷ്യൽ ഡെമോക്രാറ്റിക് പാർട്ടികളും സംഘടനകളും സ്വതന്ത്രമായ പാർട്ടികളായോ സംഘടനകളായോ കുറച്ചു കാലം നിൽക്കാനുള്ള സധ്യത പോലും നാം കണക്കിലെടുക്കണം. അത്തരം സാഹചര്യങ്ങളിൽ സോഷ്യൽ ഡെമോക്രാറ്റിക് പാർട്ടികളെയോ, സംഘടനകളെയോ ബൂർഷ്വാസിയുടെ നെടുങ്കോട്ടകളായി കണക്കാക്കികൂടാ." ഇത് ദിമിത്രോവ് കൃത്യമായി ചൂണ്ടിക്കാട്ടുന്നത്, 'ആദർശ'ത്തിന്റെ പേരിലായാൽ പോലും സെക്റ്റേറിയനിസം ഫാഷിസത്തിനെതിരായ വിശാല ഐക്യത്തിന് തടസ്സങ്ങൾ ഉണ്ടാക്കുമെന്നുള്ളതുകൊണ്ടു കൂടിയാണ്.

ആഗോളവത്ക്കരണത്തിലൂടെ ആരംഭിച്ച കാർഷികമേഖലയുടെ തകർച്ച 3 ലക്ഷം കർഷകരുടെ ആത്മഹത്യക്കാണ് വഴിയൊരുക്കിയത്. കാർഷിക മേഖലയുടെ തകർച്ചക്ക് ആക്കം കൂട്ടുന്ന ഒന്നാണ് കേന്ദ്രസർക്കാരിന്റെ പരിഗണനയിലുള്ള ആർ സി ഇ പി എന്ന സ്വതന്ത്രവ്യാപാര കരാർ. അതേ സമയം, ദേശീയ തലത്തിൽ, കാർഷിക വിളകൾക്ക് മിനിമം താങ്ങുവില, കുത്തകസംഭരണ വില, കുത്തക സംഭരണ സമ്പ്രദായം എന്നിവ നടപ്പാക്കാൻ വേണ്ടിയുള്ള കർഷകരുടെ ആവശ്യങ്ങളെ സർക്കാർ തള്ളിക്കളയുകയാണ് ചെയ്യുന്നത്. ആർ സി ഇ പി നടപ്പാക്കുന്നതോടെ അംഗരാജ്യങ്ങളുടെ കാർഷികോത്പ്പന്നങ്ങൾ ഇന്ത്യൻ കമ്പോളങ്ങളിൽ നിറയും. ഇത് രാജ്യത്തെ കാർഷികോത്പന്നങ്ങളുടെ വിലത്തകർച്ചയിലേക്കായിരിക്കും നയിക്കുക. ഇത് വ്യാവസായികമേഖലയേയും ഗുരുതരമായി ബാധിക്കും. പ്രത്യേകിച്ച് ഫാർമസ്യൂട്ടിക്കൽ, എഞ്ചിനീയറിംഗ് ഉൽപ്പാദന മേഖലകളെ തകർച്ചയിലേക്ക് നയിക്കും. 'മെയ്ക്ക് ഇൻ ഇന്ത്യ' പോലെയുള്ള പൊള്ളയായ വാചകമടി പോലും ഇത് അസാധ്യമാക്കും. ഇതിന്റെ നേട്ടം മുഖ്യമായും ആസിയാൻ, എഫ് ടി എ കരാറുകളിലെ അംഗരാജ്യങ്ങൾക്ക് ലഭിക്കുമ്പോൾ അത് ഇന്ത്യയ്ക്ക് മൊത്തത്തിൽ കോട്ടമാണ് ഉണ്ടാക്കുക. ഈ ഘട്ടത്തിൽപോലും ഇതിനെ കുറിച്ചുള്ള ഒരു സ്വതന്ത്രമായ ചർച്ച പാർലിമെന്റിൽ പോലും നടത്താൻ കേന്ദ്രസർക്കാർ തയ്യാറായിട്ടില്ല. എല്ലാ ജനാധിപത്യ - ഭരണഘടനാ സ്ഥാപനങ്ങളേയും തകർത്തുകൊണ്ടിരിക്കുന്ന ഹിന്ദുത്വ ഫാഷിസ്റ്റുകളിൽ നിന്നും കൂടുതൽ ഒന്നും പ്രതീക്ഷിക്കാനാവില്ല.

കഴിഞ്ഞകാല കോൺഗ്രസ്സ് സർക്കാരുകളുടെ അഴിമതിയും ദേശീയ ജനവിരുദ്ധ നയങ്ങളും പാർലിമെന്ററി ജനാധിപത്യ വ്യവസ്ഥയോടു പോലും ജനങ്ങൾക്ക് മടുപ്പും നിരാശയും ഉണ്ടാക്കി. ഇതിനെയാണ് വർഗ്ഗീയ ഫാഷിസ്റ്റുകൾ അവരുടെ മൂലധനമാക്കി മാറ്റിയത്.
ഈ വെല്ലുവിളിയെ ഏറ്റെടുത്ത് മുന്നോട്ട് കൊണ്ടുപോവുക എന്നുള്ളതാണ് ഇന്ന് രാജ്യത്തെ ഇടതുപക്ഷം നേരിടുന്ന മുഖ്യവെല്ലുവിളി.
ഈ വെല്ലുവിളി ഏറ്റെടുക്കുന്നതിന് സാമ്രാജ്യത്വ ആഗോളവത്ക്കരണത്തേയും വർഗ്ഗീയ ഫാഷിസത്തേയും കുറിച്ച് മൂർത്തമായ ധാരണകൾ ഉണ്ടാക്കുകയും അതിനെ നേരിടാനായി വിശാലമായ ഐക്യമുന്നണിക്ക് രൂപം കൊടുക്കുകയും വേണം.

ഏറ്റവും ഒടുവിൽ ജമ്മു-കാശ്മീരിന്റെ 370-ാം വകുപ്പ് അടക്കമുള്ള എല്ലാ പ്രത്യേക പദവികളും എടുത്തുകളഞ്ഞുകൊണ്ട് സംസ്ഥാനത്തെ തന്നെ വെട്ടിമുറിച്ച് കേന്ദ്രഭരണ പ്രദേശമാക്കി മാറ്റിയിരിക്കുകയാണ്. രാഷ്ട്രീയവും സംഘടനാപരവുമായ കാരണങ്ങളാൽ രാജ്യത്തെ മുഖ്യ പ്രതിപക്ഷമായ കോൺഗ്രസ്സിന് ഇതിനെതിരെ ഫലപ്രദമായ ഒരു ചെറുത്തു നിൽപ്പ് സാധ്യമല്ല. മുഖ്യ പ്രതിപക്ഷകക്ഷിയുടെ ഈ നിഷേധാത്മക സ്വഭാവം ഇന്ത്യൻ ജനാധിപത്യത്തിനും ഫെഡറലിസത്തിനും സെക്കുലറസിത്തിനും ഏൽപ്പിച്ച മുറിവ് ആഴത്തിലുള്ളതാണ്. അതേ സമയം കോൺഗ്രസ്സ് തുടങ്ങിവച്ച ആഗോളവത്ക്കരണത്തിന്റെ ദേശവിരുദ്ധവും ജനവിരുദ്ധവുമായ നയങ്ങളാണ് മോദിരാജിന് വഴി തുറന്നതും ഇന്ന് മോദിരാജ് മുന്നോട്ട് കൊണ്ടുപോകുന്നതും. കഴിഞ്ഞകാല കോൺഗ്രസ്സ് സർക്കാരുകളുടെ അഴിമതിയും ദേശീയ ജനവിരുദ്ധ നയങ്ങളും പാർലിമെന്ററി ജനാധിപത്യ വ്യവസ്ഥയോടു പോലും ജനങ്ങൾക്ക് മടുപ്പും നിരാശയും ഉണ്ടാക്കി. ഇതിനെയാണ് വർഗ്ഗീയ ഫാഷിസ്റ്റുകൾ അവരുടെ മൂലധനമാക്കി മാറ്റിയത്. ഈ വെല്ലുവിളിയെ ഏറ്റെടുത്ത് മുന്നോട്ട് കൊണ്ടുപോവുക എന്നുള്ളതാണ് ഇന്ന് രാജ്യത്തെ ഇടതുപക്ഷം നേരിടുന്ന മുഖ്യവെല്ലുവിളി. ഈ വെല്ലുവിളി ഏറ്റെടുക്കുന്നതിന് സാമ്രാജ്യത്വ ആഗോളവത്ക്കരണത്തേയും വർഗ്ഗീയ ഫാഷിസത്തേയും കുറിച്ച് മൂർത്തമായ ധാരണകൾ ഉണ്ടാക്കുകയും അതിനെ നേരിടാനായി വിശാലമായ ഐക്യമുന്നണിക്ക് രൂപം കൊടുക്കുകയും വേണം. ഇതിനായി സഖാവ് ദിമിത്രോവ് നൽകുന്ന പാഠങ്ങൾ നമുക്ക് വിലപ്പെട്ടവയാണ്.

ഫാഷിസ്റ്റ് വിരുദ്ധ വിശാല ഐക്യമുന്നണി കെട്ടിപ്പടുക്കാനായി മൂർത്ത സാഹചര്യങ്ങളുടെ മൂർത്ത വിശകലനം ജീവൽ പ്രധാനമാണ്. രാഷട്രീയ സമ്പദ്ഘടനയെ സംബന്ധിച്ച ശരിയായ പരിശോധനയാണ് അത്തരം മൂർത്ത വിശകലനത്തിന്റെ മൂർത്ത വശം. ഇന്ന് രാജ്യത്ത് ഗുരുതരമായ സാമ്പത്തിക പ്രതിസന്ധി ഉണ്ടായിരിക്കുകയാണ്. അത്യന്തം ഗുരുതരമായി തുടരുന്ന സാമ്പത്തിക പ്രതിസന്ധി പരിഹരിക്കാനായി മോദി സർക്കാർ സ്വീകരിക്കുന്ന നയങ്ങളാകട്ടെ സമ്പദ്ഘടനയെ കൂടുതൽ ആഴക്കയങ്ങളി

ലേക്ക് തള്ളിയിട്ടുകൊണ്ടിരിക്കുകയാണ്. നരസിംഹറാവുവിന്റെ കാലം മുതൽ ആരംഭിച്ച പുത്തൻ സാമ്പത്തിക നയങ്ങൾ തൊഴിലാളികളുടേയും കർഷകരുടേയും അതിശക്തമായ എതിർപ്പുകളെ മറികടന്നുകൊണ്ടാണ് ഇന്നും മുന്നോട്ട് പോകുന്നത്. റെയിൽവേ, ഉരുക്കു വ്യവസായം, ഘന വ്യവസായങ്ങൾ, പ്രതിരോധ വ്യവസായങ്ങൾ, ബി എസ് എൻ എൽ എന്നിവയെ പൂർണ്ണമായും കയ്യൊഴിയുന്ന നിലയിലേക്ക് സ്വകാര്യവൽക്കരണ നയങ്ങളുടെ നടത്തിപ്പ് മോദി സർക്കാർ അതിതീവ്രമാക്കിയിരിക്കുകയാണ്. ബാങ്കിങ്ങ് മേഖലയുടെ കാര്യത്തിൽ പൊതുമേഖലാ ബാങ്കുകളുടെ ലയനവും അത് ബാങ്കിങ്ങ് മേഖലയിൽ മാത്രമല്ല മൊത്തം സമ്പദ്ഘടനയിൽതന്നെ സൃഷ്ടിക്കുന്ന പ്രത്യാഘാതങ്ങളും ഗൗരവതരമായ പരിശോധനയ്ക്ക് വിധേയമാക്കേണ്ടതുണ്ട്. 27 പൊതുമേഖലാ ബാങ്കുകളെ 12 ആക്കി ചുരുക്കിയതിന്റെ ഫലമായി മുഖ്യമായും ഗ്രാമീണമേഖലയിലെ 200 ലേറെ അഡ്മിനിസ്ട്രേറ്റീവ് ഓഫീസുകൾ പൂട്ടേണ്ടിവന്നു. ബാങ്കുകളുടെ ലയനത്തിലൂടെ വൻകിട ബാങ്കുകളുടെ രൂപീകരണം വഴി ബാങ്കിങ്ങ് മേഖലയിലെ പ്രതിസന്ധി പരിഹരിക്കാനാവുമെന്ന സർക്കാർ കണക്കുകൂട്ടലുകൾ പാടെ തെറ്റിയിരിക്കുകയാണ്. തന്മൂലം 40,000 ലേറെ തൊഴിലവസരങ്ങൾ നഷ്ടപ്പെടുകയും ചെറുകിട നിക്ഷേപകരുടെ ബാങ്ക് വായ്പകളെ ആശ്രയിച്ചു നിൽക്കുന്ന സാധാരക്കാരുടെ താൽപര്യങ്ങൾ അവഗണിക്കപ്പെടുകയുമാണ് ഉണ്ടായത്. ബാങ്കുകളുടെ ലയനം വഴി പരാമവധി ഗുണം ലഭിച്ചത് വൻകിട കുത്തകകൾക്കാണ്.

ഉത്പാദന മേഖലയെ ഇത് പാടെ തകർത്തുകൊണ്ടിരിക്കുയാണ്. മോട്ടോർ മേഖലയിൽ മാത്രം മൂന്നര ലക്ഷത്തിലേറെ തൊഴിലാളികൾക്ക് തൊഴിൽ നഷ്ടപ്പെട്ടു. സംഘടിത മേഖലയിലെ അവസ്ഥ ഇതായിരിക്കുമ്പോൾ, അസംഘടിത തൊഴിലാളി മേഖലയിൽ ഇത് പതിൻമടങ്ങ് തൊഴിൽ നഷ്ടമാണ് ഉണ്ടാക്കിയിട്ടുള്ളത്. ഗ്രാമീണ ഇന്ത്യയിലാകട്ടെ ജി എസ് ടി ക്കും ഡീമോണിറ്റൈസേഷനും ശേഷം ഉളവായ തകർച്ചയിൽ നിന്നും കരകയറാനായിട്ടില്ല എന്ന് മാത്രമല്ല, ഗ്രാമീണ തൊഴിലുറപ്പു പദ്ധതിയുടെ നടത്തിപ്പ് അങ്ങേയറ്റം തകരാറിലായിരിക്കുകയാണ്. തൊഴിലുറപ്പു പദ്ധതിക്ക് അനുവദിച്ച തുക യാതൊരു ന്യായീകരണവുമില്ലാതെ കേന്ദ്ര സർക്കാർ ഗണ്യമായി വെട്ടിക്കുറച്ചിരിക്കുന്നു. തൊഴിലുറപ്പു പദ്ധതിയുടെ വിജയം ഉറപ്പാക്കാൻ കഴിയണം എങ്കിൽ പ്രഖ്യാപിത തൊഴിൽ ദിനങ്ങൾ ഇരട്ടിയാക്കി വർദ്ധിപ്പിക്കുകയും ഇന്നു നൽകുന്ന മിനിമം വേതനം 500 രൂപയ്ക്ക് മേലെ ആക്കി വർദ്ധിപ്പിക്കുകയും ചെയ്യേണ്ടതുണ്ട്. എന്നാൽ അത് ഇന്ന് ദേശീയ തലത്തിൽ വെറും 150 രൂപയ്ക്ക് താഴെ മാത്രമാണ്. ഇത് ഗ്രാമീണ ദാരിദ്ര്യം വർദ്ധിപ്പിക്കുകയും ജനങ്ങളുടെ വാങ്ങൽ ശേഷി അതിദയനീയമായ രീതിയിൽ കുറഞ്ഞുകൊണ്ടിരിക്കുന്ന സ്ഥിതിവിശേഷം സൃഷ്ടിച്ചിരിക്കുകയുമാണ്. ഇതിന്റെയെല്ലാം പശ്ചാത്തലത്തിൽ വേണം ബാങ്ക് ലയനത്തിന്റെ വിഷയത്തെ നോക്കിക്കാണാൻ. ബാങ്ക് ലയനത്തിനു ശേഷം സ്റ്റേറ്റ് ബാങ്ക് ഓഫ് ഇന്ത്യയ്ക്ക് 6500 കോടി രൂപയിലേറെ നഷ്ടപ്പെട്ടുകൊണ്ടിരിക്കുകയാണ്. ലയനത്തിന്റെ ആദ്യഘട്ടത്തിൽ തന്നെ മിനിമം ബാലൻസ് ഇല്ലാത്തതിന്റെ പേരിൽ പാവപ്പെട്ട ജനങ്ങളുടെ 235 കോടി രൂപയാണ് ബാങ്കുകൾ അടിച്ചെടുത്തത്.

ഈ രീതിയിൽ, മോദി രാജിന്റെ ഫാഷിസ്റ്റ് നയങ്ങളുടെ ഫലമായി സമ്പദ്ഘടന നേരിടുന്ന ഗുരുതരമായ പ്രതിസന്ധി അതിന്റെ ഏറ്റവും തീവ്രമായ പ്രഹരമേൽക്കുന്ന സംഘടിത തൊഴിലാളി വർഗ്ഗത്തെ പൊതുപണിമുടക്കിലേക്ക് എത്തിച്ചിരിക്കുകയാണ്. 2020 ജനുവരി 8 ന് വരാനിരിക്കുന്ന അഖിലേന്ത്യാ പൊതു പണിമുടക്ക് മുൻകാല പൊതുപണിമുടക്കുകളിൽ നിന്ന് ഗുണപരമായി വികസിച്ച ഒന്നായിരിക്കും. റെയിൽവേ, ഉരുക്കു വ്യവസായം, ബി എച്ച് ഇഎൽ, ബി എസ് എൻ എൽ, ഭാരത് പെട്രോളിയം, കൽക്കരി ഖനികൾ, പ്രതിരോധ വ്യവസായങ്ങൾ എന്നിവയിലും ട്രാൻസ്പോർട്ട് മേഖലയിലും പണിമുടക്കുകളും പ്രതിഷേധ സമരങ്ങളും അലയടിച്ചുയരുന്ന സാഹചര്യത്തിലാണ് ഇത്തവണ സംയുക്ത ട്രേഡ് യൂണിയൻ പ്രസ്ഥാനം പൊതുപണിമുടക്കിന് ആഹ്വാനം നൽകിയിരിക്കുന്നത് എന്നതാണ് ആ ഗുണപരമായ വികാസം. ഫലത്തിൽ ഇത് സംഘടിത തൊഴിലാളി വർഗ്ഗത്തെ ഫാഷിസത്തിനെതിരായ മുന്നണി വർഗ്ഗ ശക്തിയായി ഉയർത്തിക്കൊണ്ടു വന്നിരിക്കുകയാണ്.

ഈ സന്ദർഭത്തിൽ 'തൊഴിലാളിവർഗ ഐക്യമുന്നണിയോ ഫാഷിസ്റ്റു വിരുദ്ധ ജനകീയമുന്നണിയോ? ഇതിൽ ഏതിനാണ് നാം അടിയന്തിരമായി പ്രാധാന്യം നൽകേണ്ടത്?' എന്ന ചോദ്യത്തിന് ശരിയായ ഉത്തരം ലഭിക്കുക വിഷമമുള്ള കാര്യമേയല്ല. ചരിത്രപരമായിത്തന്നെ, ഈ വിഷയത്തെ കേന്ദ്രീകരിച്ച് സാർവ്വദേശീയ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിനകത്ത് ആശയക്കുഴപ്പം ഉയർന്നപ്പോൾ സഖാവ് ദിമിത്രോവ് മൂർത്തമായ നിർദ്ദേശങ്ങൾ മുന്നോട്ടു വച്ചിട്ടുണ്ട്. അദ്ദേഹം ഈ വിഷയത്തിൽ പറഞ്ഞ കാര്യങ്ങൾ ഇന്ന് നമ്മുടെ രാജ്യത്തെ മാർക്സിസ്റ്റുകളും ഇടതുപക്ഷക്കാരും ഗൗരവപൂർവം മനസ്സിലാക്കേണ്ടതുണ്ടെന്ന് വിനയപൂർവ്വം പറയട്ടെ. 'തൊഴിലാളി വർഗ ഐക്യമുന്നണിയും ഫാഷിസ്റ്റു വിരുദ്ധ ജനകീയമുന്നണിയും സമരത്തിന്റെ സജീവ വൈരുധ്യസ്വഭാവം കൊണ്ട് കൂട്ടിയിണക്കപ്പെട്ടതും ഫാഷിസത്തിനെതിരായ സമരത്തിന്റെ പ്രക്രിയയിൽ ഒന്നിൽ നിന്ന് മറ്റേതിലേക്കു കടന്നുചെല്ലുന്ന വിധം പരസ്പരം കെട്ടുപിണഞ്ഞു കിടക്കുന്നതുമാണെന്നും അവയെ വേർതിരിക്കുന്ന ചൈനീസ് മതിലൊന്നും തീർച്ചയായും ഇല്ലെന്നും മേൽപ്പറഞ്ഞ രണ്ടു വാദഗതിക്കാരും മനസ്സിലാക്കുന്നില്ല.'

വളരെ കൃത്യമായി ദിമിത്രോവ് പറയുന്നത് ഇവയിൽ ആദ്യത്തേത്, രണ്ടാമത്തേത് എന്ന് ചിന്തിക്കുന്നതിനു പകരം ഫാഷിസ്റ്റുവിരുദ്ധ ഐക്യമുന്നണിയുടെ നേതൃശക്തിയായ തൊഴിലാളിവർഗ്ഗം തൊഴിലാളിവർഗ്ഗ സമരൈക്യം ഊട്ടിയുറപ്പിക്കാതെ യഥാർഥത്തിൽ ഒരു ഫാഷിസ്റ്റുവിരുദ്ധ മുന്നണി സ്ഥാപിക്കാൻ സാധ്യമാണെന്ന് കരുതാൻ ആർക്കും കഴിയില്ലെന്നാണ്. തൊഴിലാളിവർഗ്ഗത്തിന്റെ തുടർന്നുള്ള വളർച്ച ഗണ്യമായ അളവിൽ ഫാഷിസത്തിനെതിരായ ഒരു ജനകീയമുന്നണിയായി അത് മാറിത്തീരുന്നതിനെ ആശ്രയിച്ചിരിക്കുമെന്ന് സഖാവ് ദിമിത്രോവ് ഖണ്ഡിതമായി പറയുന്നു. നമ്മുടെ രാജ്യത്ത് മേൽപ്പറഞ്ഞ തൊഴിലാളി വർഗ്ഗസമരൈക്യം പൊരുതുന്ന കർഷക ശക്തിയുമായി ഐക്യമൂട്ടിയുറപ്പിച്ചു കൊണ്ട് തൊഴിലാളി വർഗ്ഗ - കർഷക സഖ്യം പടുത്തുയർത്തേണ്ടതുണ്ട്.

അതായത്, മലയാളത്തിലെ ജനകീയ കവി ഇടശ്ശേരി അദ്ദേഹത്തിന്റെ കവിതയിൽ "അധികാരം കൊയ്യണമാദ്യം നാം, അതിനുമേലാണല്ലോ പൊന്നാര്യൻ" എന്നു പറയുന്ന രീതിയിലുള്ള 'അറുത്തുമുറിക്കല'ല്ല തൊഴിലാളിവർഗ്ഗ ഐക്യമുന്നണിയും ഫാഷിസ്റ്റുവിരുദ്ധ ജനകീയമുന്നണിയും തമ്മിൽ വേണ്ടതെന്നു സാരം.

അതിനാൽ തന്നെ വർത്തമാന ഇന്ത്യൻ സാഹചര്യത്തിൽ, കമ്മ്യൂണൽ ഫാഷിസത്തിനെതിരെയുള്ള വിശാല ഐക്യം ശക്തിപ്പെടുത്തുന്നതിന് ഇടതുപക്ഷ ഐക്യം ശക്തിപ്പെടുത്തുക എന്നത് അനിവാര്യമാണ്. ഇവ തമ്മിലുള്ള പാരസ്പര്യം മനസ്സിലാക്കുക എന്നതാണ് വിഷയത്തിന്റെ കാതൽ. നമ്മുടെ എല്ലാ പ്രവർത്തനങ്ങളും അതിനെ കേന്ദ്രീകരിച്ചുകൊണ്ട് മുന്നോട്ട് പോകേണ്ടതുണ്ട്. ഇതു തന്നെയാണ് ഇന്നത്തെ അടിയന്തിര കടമ. ●

# പൗരത്വ ഭേദഗതി നിയമത്തിനെതിരായ സമരം വിജയിച്ചേ തീരൂ

പി.കെ. വേണുഗോപാലൻ



പൗരത്വ ഭേദഗതി നിയമത്തിനെതിരെ ഡൽഹി ജാമിയ മിലിയ സർവ്വകലാശാലയിലെ വിദ്യാർത്ഥികൾ പ്രക്ഷോഭത്തിലാണ്

**പാ**ക്കിസ്ഥാനിലും അഫ്ഘാനിസ്ഥാനിലും ബംഗ്ലാദേശിലും നിന്ന് ഇന്ത്യയിലേക്കു കുടിയേറുന്നവരിൽ മുസ്ലീങ്ങൾക്കും മതവിശ്വാസികളല്ലാത്തവർക്കും പൗരത്വം നിഷേധിക്കാമെന്നു വ്യവസ്ഥ ചെയ്യുന്ന പൗരത്വ (ഭേദഗതി) നിയമത്തിനെതിരെ രാജ്യത്തെമ്പാടും ശക്തമായ പ്രതിഷേധം അലയടിക്കുകയാണ്. ആസ്സാമിൽ ഇപ്പോൾ നടപ്പാക്കിക്കൊണ്ടിരിക്കുന്ന 'ദേശീയ പൗരത്വ രജിസ്റ്റർ' രാജ്യത്തിന്റെ മറ്റു ഭാഗങ്ങളിലേക്കു കൂടി വ്യാപിപ്പിക്കാനുള്ള ബിജെപി സർക്കാരിന്റെ തീരുമാനം പ്രതിഷേധങ്ങളെ കൂടുതൽ ശക്തവും വ്യാപകവുമാക്കിയിട്ടുണ്ട്. പ്രക്ഷോഭകരെ നേരിടാനായി ആസ്സാമിലേക്കും മറ്റു വടക്കു കിഴക്കൻ സംസ്ഥാനങ്ങളിലേക്കും വലിയ തോതിൽ സൈന്യത്തെ അയച്ചിരിക്കുകയാണു സർക്കാർ.

പശ്ചിമ ബംഗാളിലും നിയമത്തിനെതിരായ പ്രക്ഷോഭം ശക്തമാണ്. ട്രെയിനുകൾക്കും റെയിൽവേ സ്റ്റേഷനും ടോൾ പ്ലാസക്കുമൊക്കെ തീയിട്ട പ്രക്ഷോഭകർ, പൗരത്വത്തെ മതാടിസ്ഥാനത്തിൽ പുനർനിർവ്വചിക്കുന്ന നിയമം നടപ്പാക്കാൻ അനുവദിക്കില്ലെന്ന നിലപാടിലാണ്. ഭരണകക്ഷിയായ തൃണമൂൽ കോൺഗ്രസ്സും മുഖ്യമന്ത്രിയായ മമത ബാനർജിയും നേരിട്ടു പ്രക്ഷോഭങ്ങൾക്കു നേതൃത്വം നൽകുകയാണ് ബംഗാളിൽ.

ഇത്തരമൊരു നിയമം പാസ്സാക്കാൻ ഒന്നാം മോദി സർക്കാർ ശ്രമം തുടങ്ങിയ സമയം മുതൽ തന്നെ അതിനെതിരായ പ്രക്ഷോഭങ്ങളും രാജ്യത്ത് ആരംഭിച്ചിരുന്നു. 2016 ൽ പൗരത്വ ഭേദഗതി ബിൽ ലോകസഭയിൽ അവതരിപ്പിക്കുകയും പാസ്സാക്കപ്പെടുകയും ചെയ്തിരുന്നെങ്കിലും അന്ന് അത് രാജ്യസഭയിൽ അവതരിപ്പിക്കപ്പെടുകയുണ്ടായില്ല. ഇക്കഴിഞ്ഞ ഡിസംബർ 4 ന് രണ്ടാം മോദി സർക്കാരിന്റെ മന്ത്രിസഭ വീണ്ടും ഒരിക്കൽ കൂടി അംഗീകാരം നല്കിയ ബില്ല് പാർലമെന്റിന്റെ ഇരുസഭകളുടേയും ഭൂരിപക്ഷ പിന്തുണയോടെ പാസാക്കപ്പെടുകയും പ്രസിഡന്റിന്റെ അംഗീകാരം നേടി നിയമമാവുകയും ചെയ്തിരിക്കുകയാണ്. അതേ തുടർന്ന് രാജ്യത്തിന്റെ പ്രധാന നഗരങ്ങളിലെക്കെ ഈ നിയമത്തിനെതിരായ പ്രക്ഷോഭം ശക്തിപ്പെടുകയായിരുന്നു.

വിവിധ സംസ്ഥാനങ്ങളിലായി ആയിരക്കണക്കാളുകൾ അറസ്റ്റു ചെയ്യപ്പെട്ടിട്ടുണ്ട്. സുരക്ഷാസേനയും പ്രക്ഷോഭകരും തമ്മിലുള്ള ഏറ്റുമുട്ടലുകളിൽ നിരവധി പേർക്കു പരിക്കു പറ്റിയിരിക്കുന്നു. ചുരുങ്ങിയത് 6 പേരെങ്കിലും ഈ പ്രക്ഷോഭത്തിൽ കൊല്ലപ്പെട്ടുകഴിഞ്ഞിട്ടുണ്ട്. ഡൽഹിയിലെ ജാമിയ മിലിയ സർവ്വകലാശാലയിൽ കടന്നു കയറിയ പോലീസും സുരക്ഷാ സൈനികരും വിദ്യാർത്ഥികളെ ക്രൂരമായി തല്ലിച്ചതക്കുകയും നൂറു കണക്കിനു വിദ്യാർത്ഥികളെ തടവിലാക്കുകയും ചെയ്തിരിക്കുകയാണ്. ജാമിയ മിലിയയിൽ പോലീസ് നടത്തിയ കടന്നാക്രമണം ജവഹർലാൽ നെഹ്റു യൂണിവേഴ്സിറ്റി ഉൾപ്പെടെ ദൽഹിയിലെ മറ്റു സർവ്വകലാശാലകളിലേയും കേരളത്തിലെ കൊച്ചി സർവ്വകലാശാല ഉൾപ്പെടെ രാജ്യത്തെ നിരവധി ഉന്നത വിദ്യാഭ്യാസ സ്ഥാപനങ്ങളിലേയും വിദ്യാർത്ഥികളെ തെരുവിലിറങ്ങാൻ നിർബ്ബന്ധിതരാക്കിയിരിക്കുന്നു.

കേരളത്തിൽ സംസ്ഥാനത്തെ ഭരണമുന്നണിയായ എൽ ഡി എഫും പ്രതിപക്ഷ മുന്നണിയായ യു ഡി എഫും പൗരത്വ ഭേദഗതി ബില്ലിനെതിരെ സംയുക്തമായി സമര രംഗത്തു വന്നത് വർഗ്ഗീയ ഫാസിസ്റ്റ് ശക്തികൾക്കെതിരെ മതനിരപേക്ഷ, ജനാധിപത്യ ശക്തികളുടെ യോജിച്ച പ്രക്ഷോഭത്തിന്റെ സാധ്യത സജീവമായി നിലനില്ക്കുന്നു എന്നു തെളിയിക്കുന്നതായിരുന്നു.

1955 ലെ പൗരത്വ നിയമത്തെ ഭേദഗതി ചെയ്തുകൊണ്ടാണ് ബി ജെ പി സർക്കാർ 2019 ലെ പുതിയ നിയമം കൊണ്ടുവന്നിരിക്കുന്നത്. പാക്കിസ്ഥാൻ, ബംഗ്ലാദേശ്, അഫ്ഘാനിസ്ഥാൻ എന്നീ മൂന്ന് മുസ്ലീം ഭൂരിപക്ഷ അയൽ രാജ്യങ്ങളിൽ നന്നും 2014 ഡിസംബർ 31 നു മുമ്പ് ഇന്ത്യയിലേക്ക് അനധികൃതമായി കുടിയേറിയവരിൽ മുസ്ലീങ്ങളല്ലാത്തവർക്കെല്ലാം പൗരത്വം നൽകാം എന്നതാണു പുതിയ നിയമത്തിലെ വ്യവസ്ഥ. ഹിന്ദു, സിഖ്, ബുദ്ധ, ജൈന, പാർസി, ക്രിസ്തു മതവിഭാഗങ്ങളിൽ പെട്ടവർക്ക് പൗരത്വം നൽകാം എന്നു കൃത്യമായി പറഞ്ഞിരിക്കുന്നു. ഒരു മതത്തിലും വിശ്വസിക്കാത്തവർക്കും ഈ നിയമപ്രകാരം പൗരത്വത്തിന് അവകാശമില്ല. അന്യരാജ്യങ്ങളിൽ നിന്നും വന്ന് ഈ രാജ്യത്തെ നിയമവ്യവസ്ഥയോട് കൂറും വിശ്വസ്തതയും പ്രഖ്യാപിച്ച് ഈ രാജ്യത്തെ നിയമങ്ങൾക്കും മറ്റു വ്യവസ്ഥകൾക്കും വിധേയമായി 11 വർഷം ജീവിക്കുന്നയാൾക്ക് നാചറലൈസേഷൻ പ്രക്രിയയിലൂടെ ലഭിക്കാനിടയുണ്ടായിരുന്ന പൗരത്വം പുതിയ നിയമമനുസരിച്ച് മേൽ പറഞ്ഞ മതവിഭാഗങ്ങളിൽ പെട്ടവർക്ക് 5 വർഷം കൊണ്ടു ലഭിക്കും എന്നാണു വ്യവസ്ഥ.

ഇന്ത്യൻ ഭരഘടനയുടെ 14-ാം വകുപ്പ് മതപരമായ വിവേചനം കൂടാതെ എല്ലാ പൗരന്മാർക്കും തുല്യമായ പരിഗണനയാണ് നൽകുന്നതെങ്കിൽ ആ മൗലികാവകാശത്തെ നഗ്നമായി നിരാകരിക്കുന്ന വ്യവസ്ഥയാണ് പുതിയ നിയമത്തിൽ ഉൾക്കൊള്ളുന്നത്. ഭരണഘടനയുടെ ആമുഖത്തിൽ ഇന്ത്യ ഒരു മതനിരപേക്ഷ രാജ്യമായാണ് സ്വയം നിർവ്വചിക്കുന്നതെങ്കിൽ, പൗരത്വത്തിന്റെ ഒരു സുപ്രധാന മുന്നുപാധിയായി മതവിശ്വാസത്തെ സ്വീകരിക്കുന്ന പുതിയ നിയമം ഭരണഘടനയുടെ അടിസ്ഥാന മൂല്യങ്ങളെത്തന്നെ തള്ളിക്കളയുകയാണ്. രാജ്യത്തെത്തുന്നവരിൽ മുസ്ലീങ്ങളല്ലാത്തവർക്കു മാത്രം പൗരത്വം അനുവദിക്കാമെന്നു നിയമം പറയുമ്പോൾ, അകറ്റി നിർത്തപ്പെടേണ്ടവരോ അയോഗ്യരോ ആയി മുസ്ലീങ്ങളെ കാണുന്ന ഇതിലെ വ്യവസ്ഥകൾ മുസ്ലീങ്ങളെ രണ്ടാം തരക്കാരായി തരം താഴ്ത്തുന്നു. വർഗ്ഗീയവും മതപരവുമായ ഈ വിവേചനം ആധുനിക കാലത്തെ ജനാധിപത്യ മൂല്യങ്ങൾക്കു നിരക്കാത്തതാണ്. ആസ്സാമിൽ നടപ്പാക്കുന്നതു പോലെയുള്ള ദേശീയ പൗരത്വ രജിസ്റ്റർ രാജ്യത്തിന്റെ മറ്റു ഭാഗങ്ങളിലേക്കു കൂടി വ്യാപിപ്പിക്കുമ്പോൾ രാജ്യം ഭരിക്കുന്ന ബി ജെ പി ക്കും അവരുടെ 'ഹിന്ദുത്വ' രാഷ്ട്രീയത്തിനും അനഭിമതരായ മുസ്ലീങ്ങളെ കടന്നുകയറ്റക്കാരായി ചിത്രീകരിക്കാനും അവർക്ക് പൗരത്വം നിരസിക്കാനും വലിയ സൗകര്യങ്ങളാണ് സംഘപരിവാർ ശക്തികൾക്കു ലഭിക്കുക. അത്തരമൊരു സാഹചര്യത്തിൽ വലിയൊരു വിഭാഗം ജനങ്ങളിൽ ഈ നിയമനിർമ്മാണവും പൗരത്വ രജിസ്റ്റർ പ്രഖ്യാപനവും വലിയ ആശങ്കകളാണ് സൃഷ്ടിച്ചിട്ടുള്ളത്. നിയമം ഇന്ത്യൻ പൗരന്മാർക്കും ഇന്ത്യയിലെ മുസ്ലീങ്ങൾക്കും യാതൊരു ഹാനിയും ഉണ്ടാക്കുന്നില്ലെന്നു ബോധ്യപ്പെടുത്താനും ആശങ്കകൾ അടിസ്ഥാന രഹിതമാണെന്നു പ്രചരിപ്പിക്കാനും പ്രധാനമന്ത്രിയും മന്ത്രിസഭയിലെ രണ്ടാമനായ അമിത് ഷായും സർക്കാർ നിലപാടുകളെ പിന്തുണക്കുന്ന മാധ്യമങ്ങളും ആവർത്തിച്ചു ശ്രമിക്കുന്നുണ്ടെങ്കിലും ബി ജെ പി സർക്കാരിന്റേയും ആർ എസ് എസ്സിന്റേയും മുൻകാല ചെയ്തികളും അവരുടെ രാഷ്ട്രീയ നിലപാടുകളും അറിയുന്നവരാരും ഈ പ്രചരണങ്ങൾ വിശ്വാസത്തിലെടുക്കുകയില്ല.

പാക്കിസ്ഥാൻ, അഫ്ഘാനിസ്ഥാൻ, ബംഗ്ലാദേശ് എന്നീ മുസ്ലീം ഭൂരിപക്ഷമുള്ള അയൽ രാജ്യങ്ങളിൽ നിന്നു കുടിയേറുന്നവരുടെ പൗരത്വ പ്രശ്നം പറയുന്ന പുതിയ നിയമം ശ്രീലങ്ക, ഭൂട്ടാൻ, നേപ്പാൾ, മ്യാൻമർ തുടങ്ങിയ അയൽ രാജ്യങ്ങളിൽ നിന്നു കുടിയേറുന്നവരുടെ വിഷയം പരാമർശിക്കുന്നതേയില്ല. അയൽരാജ്യങ്ങളെ അവിടങ്ങളിലെ ജനങ്ങളുടെ മതവിശ്വാസത്തിന്റെ അടിസ്ഥാനത്തിൽ വേർതിരിക്കുന്ന ഈ സമീപനത്തിന്റെ അടിത്തട്ടിലുള്ളത് ഇന്ത്യ ഒരു 'ഹിന്ദു രാഷ്ട്ര'മാണെന്ന സങ്കല്പമാണ്. സംഘപരിവാറിന്റെ ഈ മത രാഷ്ട്ര സങ്കല്പം ഇന്ത്യൻ ഭരണഘടനയോ ജനതയോ അംഗീകരിച്ചിട്ടുള്ള ഒന്നല്ല. ഈ 'ഹിന്ദു രാഷ്ട്ര' സങ്കല്പത്തെ ഔപചാരികവും നിയമാനുസൃതവുമാക്കാനുള്ള ശ്രമങ്ങൾ വാജ്പേയി സർക്കാർ അധികാരത്തിൽ വന്ന കാലം മുതൽ തന്നെ ബി ജെ പി ആരംഭിച്ചിട്ടുള്ളതാണ്. രണ്ടാമതൊരിക്കൽ കൂടി മോദി സർക്കാർ അധികാരത്തിലെത്തിയതോടെ 'ഹിന്ദു രാഷ്ട്രം' സ്ഥാപിക്കാനുള്ള ഈ ശ്രമം പൂർവ്വാധികം ശക്തിപ്പെടുത്തിയിരിക്കുകയാണവർ. മുത്തലാഖ് ക്രിമിനൽ കുറ്റമാക്കുകയും രാജ്യത്തെ മുസ്ലീം ഭൂരിപക്ഷമുള്ള ഏക സംസ്ഥാനമായ ജമ്മു കാശ്മീരിനെ രണ്ടു കേന്ദ്ര ഭരണപ്രദേശങ്ങളായി വിഭജിക്കുകയും 370-ാം വകുപ്പും 35 എ വകുപ്പും റദ്ദാക്കിക്കൊണ്ട്, പുറത്തു നിന്നുള്ള ആർക്കും കാശ്മീരിൽ സ്ഥാവരസ്വത്തുകൾ സ്വന്തമാക്കാമെന്ന വ്യവസ്ഥയിലൂടെ, അവിടത്തെ ജനസംഖ്യാപരമായ അനുപാതത്തിൽ മാറ്റമുണ്ടാക്കാനുള്ള സാഹചര്യം സൃഷ്ടിക്കുകയുമൊക്കെ ചെയ്തപ്പോൾ ഹിന്ദു രാഷ്ട്രം സ്ഥാപിക്കാനുള്ള തങ്ങളുടെ ലക്ഷ്യത്തെ കൂടുതൽ മുന്നോട്ടു കൊണ്ടുപോകാനുള്ള ചുവടുവയ്പുകൾ നടത്തുകയാണ് ബി ജെ പി സർക്കാർ ചെയ്തത്. രാജ്യം നേരിട്ടുകൊണ്ടിരിക്കുന്ന ഗുരുതരമായ സാമ്പത്തിക പ്രതിസന്ധിയും തൊഴിലില്ലായ്മയും കാർഷിക മേഖലയുടെ തകർച്ചയും ഉൾപ്പെടെയുള്ള വിഷയങ്ങളിൽ നിന്നും ജനശ്രദ്ധ തിരിക്കുക എന്നതിനൊപ്പം ഹിന്ദു രാഷ്ട്രം സ്ഥാപിക്കുക എന്ന ലക്ഷ്യത്തെ കൂടുതൽ മുന്നോട്ടു കൊണ്ടു പോകാൻ കൂടി ലക്ഷ്യമിട്ടുകൊണ്ടാണ് ബി ജെ പി സർക്കാർ പൗരത്വ നിയമ ഭേദഗതി നടപ്പാക്കുന്നത്.

വടക്കു കിഴക്കൻ സംസ്ഥാനങ്ങളെ സംബന്ധിച്ചേടത്തോളം സ്ഥിതിഗതികൾ കുറേക്കൂടി വ്യത്യസ്തമാണ്. കൊളോണിയൽ കാലഘട്ടം മുതൽ തന്നെ വിവിധ ഗോത്രവിഭാഗങ്ങളും താഴ്വരയിലെ സമതലങ്ങളിൽ നിന്നും കുടിയേറിയ ബംഗാളി ഭാഷ സംസാരിക്കുന്നവരും തമ്മിലുള്ള, ഒരളവു വരെ വംശീയം തന്നെയായ വൈരുദ്ധ്യം ഇവിടങ്ങളിൽ സജീവമാണ്. 'ഭിന്നിപ്പിച്ചു ഭരിക്കുക' എന്നത് അധികാരം നിലനിർത്താനുള്ള ഉപാധിയായിക്കണ്ടിരുന്ന കൊളോണിയൽ ശക്തികൾ ഈ വൈരുദ്ധ്യത്തെ സമർത്ഥമായി പ്രയോജനപ്പെടുത്തുകയാണു ചെയ്തത്. 1947 നു ശേഷവും ഈ പ്രശ്നങ്ങൾക്ക് ജനാധിപത്യപരമായ പരിഹാരം കാണാൻ ഇന്ത്യൻ ഭരണകൂടം തയ്യാറാകാതെ വന്ന പശ്ചാത്തലത്തിലാണ് 1979 ലെ ആസ്സാം പ്രക്ഷോഭം ആരംഭിക്കുന്നത്. ആൾ ആസ്സാം വിദ്യാർത്ഥി യൂണിയനും (AASU) ആസാം ഗണപരിത്തും (AGP) നേതൃത്വം നൽകിയ പ്രക്ഷോഭത്തിന്റെ പ്രധാന മുദ്രാവാക്യം ആസ്സാമിൽ അനധികൃതമായി കുടിയേറിയവരെ പുറത്താക്കുക എന്നതായിരുന്നു. 1985 ൽ രാജീവ് ഗാന്ധി പ്രധാനമന്ത്രിയായിരുക്കുമ്പോൾ ഒപ്പു വച്ച 'ആസ്സാം കരാറി' നെ (Assam Accord) തുടർന്നാണ് ആറു വർഷം നീണ്ട പ്രക്ഷോഭം അവസാനിച്ചത്. കരാർ ഒപ്പു വച്ചതിനു ശേഷവും പൗരത്വവും കുടിയേറ്റവുമായി ബന്ധപ്പെട്ട പ്രശ്നങ്ങൾ അപരിഹാര്യമായി തുടരുന്ന സ്ഥിതിയാണ് ആസ്സാം ഉൾപ്പെടെയുള്ള വടക്കു കിഴക്കൻ സംസ്ഥാനങ്ങളിൽ

ഇപ്പോഴും നിലനിൽക്കുന്നത്.

ഈ പശ്ചാത്തലത്തിൽ പുതിയ പൗരത്വ നിയമ പ്രകാരം പൗരത്വം നേടുന്നവർ തങ്ങളുടെ ഭാഷക്കും സംസ്ക്കാരത്തിനും സമ്പദ് ഘടനക്കും തങ്ങളുടെ പ്രദേശത്തിന്റെ ജനസംഖ്യാപരമായ അനുപാതത്തിനുമൊക്കെ ഭീഷണിയാകുമെന്നു വടക്കു കിഴക്കൻ സംസ്ഥാനങ്ങളിലുള്ളവർ ആശങ്കപ്പെടുന്നു. 19–ാം നൂറ്റാണ്ടിന്റെ ആദ്യപാദത്തിനു ശേഷം ആസ്സാം ഉൾപ്പെടെയുള്ള വടക്കു കിഴക്കൻ സംസ്ഥാനങ്ങളുടെ പ്രദേശം കടന്നു പോയിട്ടുള്ള ചരിത്രാനുഭവങ്ങൾ അവരുടെ ആശങ്കകളെ ബലപ്പെടുത്തുന്നവയാണ്. അതുകൊണ്ടാണ് സ്വന്തം നിലനില്പു തന്നെ അപകടത്തിലാവുന്നതിലുള്ള ഉത്ക്കണ്ഠയോടെ അവർ പൗരത്വഭേദഗതി നിയമത്തിനെതിരെ രംഗത്തു വന്നിട്ടുള്ളത്. ആസ്സാമിൽ നിന്നുമുള്ള എക്കാലത്തേയും മികച്ച സംഗീതജ്ഞൻ ഭൂപേൻ ഹസാരികക്ക് മരണാനന്തര ബഹുമതിയായി നൽകപ്പെട്ട 'ഭാരത രത്നം' നിരസിക്കാൻ വരെ ഈ നിയമ ഭേദഗതിയുടെ പേരിൽ അദ്ദേഹത്തിന്റെ മകൻ തേസ് ഹസാരിക തയ്യാറായതിൽ നിന്നു തന്നെ ആ മേഖലയിലെ ജനങ്ങൾ ഈ വിഷയത്തെ എത്ര ഗൗരവതരമായാണ് കാണുന്നതെന്നു സ്പഷ്ടമാണ്. ഇന്റർനെറ്റ് ഉൾപ്പെടെയുള്ള വാർത്താ വിനിമയ സംവിധാനങ്ങൾ അടച്ചു പൂട്ടിക്കൊണ്ടോ, നിശാനിയമം പ്രഖ്യാപിച്ചുകൊണ്ടോ സൈനിക സാന്നിദ്ധ്യം വർദ്ധിപ്പിച്ചുകൊണ്ടോ കപട വാഗ്ദാനങ്ങളും അവാസ്തവ പ്രസ്താവനകളും നടത്തിക്കൊണ്ടോ ഒന്നും ഈ പ്രക്ഷോഭത്തെ കീഴ്പ്പെടുത്താനാവില്ല.

എഴുത്തുകാരിയും സാമൂഹ്യപ്രവർത്തകയുമായ അരുന്ധതി റോയ് ചൂണ്ടിക്കാട്ടിയതു പോലെ, പുതിയ പൗരത്വ നിയമവും ദേശീയ പൗരത്വ രജിസ്റ്ററും നടപ്പാക്കിക്കൊണ്ട്, "നമ്മുടെ ഭരണഘടനയുടെ നട്ടെല്ലൊടിക്കാനും നാം നില്ക്കുന്ന തറ തന്നെ കിളച്ചു മാറ്റാനു"മാണ് ബി ജെ പി സർക്കാർ ശ്രമിക്കുന്നത്. ഹിറ്റ്ലറുടെ ഭരണകാലത്ത് നടപ്പാക്കിയ "1935 ലെ ന്യൂറംബർഗ് നിയമങ്ങളോട് സാമ്യമുള്ള ഈ പുതിയ നിയമത്തെ നിശ്ശബ്ദമായി അനുസരിച്ചുകൊടുക്കാൻ നമുക്കാവില്ല."

ഐക്യരാഷ്ട്ര സഭയുടെ മനുഷ്യാവകാശങ്ങളെ സംബന്ധിച്ച ഹൈക്കമ്മീഷണർ ഇന്ത്യയിലെ പൗരത്വ ഭേദഗതി നിയമത്തിൽ ഉത്ക്കണ്ഠ രേഖപ്പെടുത്തുകയും അടിസ്ഥാനപരമായി തന്നെ വിവേചന സ്വഭാവമുള്ളതാണ് ആ നിയമമെന്ന് കുറ്റപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. "നിയമത്തിനു മുന്നിൽ എല്ലാവർക്കും തുല്യത നൽകാൻ പ്രതിജ്ഞാബദ്ധമായ ഇന്ത്യൻ ഭരണഘടനയെ തുരങ്കം വക്കുന്നതാണ് പുതിയ നിയമ"മെന്ന് യു.എൻ. വക്താവ് ജെറെമി ലോറൻസ് പറഞ്ഞു. സിപിഐ (എം.എൽ) റെഡ് ഫ്ളാഗ് അഖിലേന്ത്യാ സെക്രട്ടറി സ: എം.എസ്. ജയകുമാർ ഒരു പ്രസ്താവനയിൽ പറഞ്ഞതു പോലെ പുതിയ പൗരത്വ നിയമം "നമ്മുടെ റിപ്പബ്ലിക്കിനു മേൽ ഉദിച്ചുയർന്ന അന്ധകാരമാണ്." രാജ്യത്തെമ്പാടും അതിനെതിരെ ഉയർന്നു വരുന്ന ശക്തമായ സമര പ്രക്ഷോഭങ്ങൾ കൂടുതൽ വിശാലമായ ഫാസിസ്റ്റു വിരുദ്ധ ജനകീയ ഐക്യത്തിനു വഴിയൊരുക്കുക തന്നെ ചെയ്യും. ●

# പൗരത്വ ഭേദഗഗി ബിൽ: റിപ്പബ്ലിക്കിനു മേൽ അന്ധകരത്തിന്റെ ഉദയം

**2019** ലെ പൗരത്വ (ഭേദഗതി) നിയമം പാർലമെന്റിന്റെ ഇരുസഭകളും പാസ്സാക്കിയപ്പോൾ റിപ്പബ്ലിക്കിനു മേൽ അന്ധകാരം ഉദയം ചെയ്ത ഒരവസ്ഥയാണുണ്ടായിരിക്കുന്നത്. തികച്ചും അശുഭകരമെന്നു തന്നെ പറയാവുന്ന ഈ ബില്ല് പൗരത്വത്തിനുള്ള മൗലികാവകാശത്തെ വെട്ടിച്ചുരുക്കുകയും പൗരത്വത്തിനു വേണ്ടി അപേക്ഷിക്കാനുള്ള അവകാശത്തെ മതവിശ്വാസങ്ങളുടെ അടിസ്ഥാനത്തിൽ സങ്കുചിതമായി പുനർനിർഹചിക്കുകയും ചെയ്യുന്നു. ഭരണഘടനയെ ഏറ്റവും നിന്ദ്യമായ വിധത്തിൽ കടന്നാക്രമിക്കുന്ന ഒരു പ്രതിലോമ പ്രവാഹമാണത്; അതിനു മുകളിൽ പാർലമെന്ററി നിയമനിർമ്മാണത്തിന്റെ വ്യാജമായ പത പൊങ്ങിക്കിടക്കുന്നുണ്ടെന്നു മാത്രം. ഈ പ്രതിലോമ പ്രവാഹം, ഭിന്നിപ്പിച്ചു ഭരിക്കുക എന്ന കൊളോണിയൽ കുടിലതയുടെ ഇരുൾ മൂടിയ നിലവറയിലേക്ക് രാഷ്ട്രത്തേയും ജനങ്ങളേയും വലിച്ചു താഴ്ത്തുകയാണ് ഇന്ന്. വർഗ്ഗീയ വിഭജനത്തിന്റേയും വംശീയമായ കൂട്ടക്കൊലകളുടേയും പേക്കിനാവുകൾ നമ്മെ പിടികൂടാനായി എപ്പോഴും അവിടെ ഉണർന്നിരിപ്പുണ്ട്.

നമ്മുടെ രാജ്യത്തിന്റെ കടിഞ്ഞാൺ കൈവശപ്പെടുത്തിയിട്ടുള്ള സംഘപരിവാർ സൈനികരുടെ പൈശാചിക വ്യഗ്രത, തികച്ചും അധമമായ ഒരു പദ്ധതിയിലെന്ന പോലെ ഈ മരണ കേളി നടത്താൻ അവരെ പ്രേരിപ്പിക്കുകയാണ്. ഗുരുതരമായ സാമ്പത്തിക പ്രതിസന്ധിയിൽ നിന്നും ബി.പി.സി.എല്ലും റെയിൽവേയും പോലുള്ള ദേശിയസമ്പത്തിനെ വിറ്റുതുലക്കുന്ന വഞ്ചനാപരമായ നടപടികളിൽ നിന്നും തൊഴിൽ നിയമങ്ങൾ തരം താഴ്ത്തപ്പെടുന്നതിൽ നിന്നും കോർപ്പറേറ്റ് അനുകൂലവും തൊഴിലാളി വിരുദ്ധവുമായ നയങ്ങൾ പിന്നെയും നടപ്പാക്കുന്നതിൽ നിന്നുമൊക്കെ ബഹുജനങ്ങളുടേയും തൊഴിലാളി വർഗ്ഗത്തിന്റേയും കർഷകരുടേയും അദ്ധ്വാനിക്കുന്ന മറ്റെല്ലാ ജനവിഭാഗങ്ങളുടേയും ശ്രദ്ധ തിരിച്ചുവിടുക എന്നതാണ് ഇതിന്റെ ഉദ്ദേശം. വ്യാവസായിക മാന്ദ്യവും കാർഷികമേഖലയിലെ ദുരന്തവും സംബന്ധിച്ച വസ്തുതകളെ മൂടിവക്കാനും അവക്കെതിരായി ശക്തിപ്പെട്ടുകൊണ്ടിരിക്കുന്ന സമരങ്ങളെ ദുർബ്ബലപ്പെടുത്താനും ലക്ഷ്യമിട്ടുകൊണ്ടാണ് രാഷ്ട്രത്തേയും ജനങ്ങളേയും ഭിന്നിപ്പിക്കാനുള്ള ഈ നികൃഷ്ട നീക്കങ്ങൾ ആരംഭിച്ചിട്ടുള്ളത്. കർഷക ജനതയുടെ സജീവ പിന്തുണയോടെ, 2020 ജനുവരി 8 ന് ദേശീയ പണിമുടക്കു നടത്താൻ ഇന്ത്യൻ തൊഴിലാളിവർഗ്ഗം നിർണ്ണായകമായ തീരുമാനമെടുത്ത ഒരു സാഹചര്യത്തിലാണ് ഇതുണ്ടാകുന്നത്.

രാഷ്ട്രത്തിനു മേൽ മോഡി സർക്കാർ വീശിയെറിഞ്ഞിരിക്കുന്ന ഹിന്ദു രാഷ്ട്ര നിർമ്മാണത്തിന്റെ പുകഞ്ഞുകൊണ്ടിരിക്കുന്ന ഈ വലയെ വലിച്ചെറിയാൺ, ജീവിതത്തിന്റെ എല്ലാ തുറകളിലും പെട്ട മത നിരപേക്ഷ, ജനാധിപത്യ ശക്തികളും യഥാർത്ഥ ദേശാഭിമാന ശക്തികളും ഉണർന്നെണീക്കുകയും മുന്നോട്ടു വരികയും തൊഴിലാളിവർഗ്ഗവും കർഷക ജനതയും അദ്ധ്വാനിക്കുന്ന എല്ലാ വിഭാഗങ്ങളുമായി കൈ ചേർത്ത് മുന്നേറാൻ തയ്യാറാവുകയും വേണം. നമ്മുടെ പ്രിയപ്പെട്ട രാജ്യത്തിനു മേൽ ഉദിച്ചു കഴിഞ്ഞിരിക്കുന്ന ഈ ഇരുളിനെ തുത്തെറിയാനുള്ള ശ്രമത്തിൽ ദൃഢചിത്തതയോടെ ഐക്യപ്പെട്ടു പ്രവർത്തിക്കുന്ന അത്തരമൊരു പ്രസ്ഥാനത്തിനു തീർച്ചയായും വിജയം നേടാനാവും.

**എം.എസ്. ജയകുമാർ**

*ജനറൽ സെക്രട്ടറി, സി.പി.ഐ. (എം.എൽ) റെഡ് ഫ്ളാഗ്*

# ഹിന്ദുരാഷ്ട്ര സങ്കല്പത്തിന്റെ രാഷ്ട്രീയവും പ്രത്യയശാസ്ത്രവും

ഷംസുൽ ഇസ്ലാം

*(ആർ.എസ്.എസ്സിന്റെ രാഷ്ട്രീയത്തെ നിശിതമായി വിമർശിക്കുകയും അതിന്റെ പ്രാമാണിക ഗ്രന്ഥമായ 'വിചാരധാര'യുടെ വർഗ്ഗീയ ഉള്ളടക്കത്തെ തുറന്നു കാണിക്കുകയും ചെയ്തുകൊണ്ട് മറാത്തി ഗ്രന്ഥകാരനായ **പ്രൊ. റാവു സാഹേബ് കാസ്ബേ** എഴുതിയ 'സോത്' (Zot സെർച്ച്ലൈറ്റ്). എന്ന പുസ്തകത്തിന്റെ ഇംഗ്ലീഷ് പരിഭാഷ Decoding the RSS എന്ന പേരിൽ Leftword Books അടുത്തയിടെ പ്രസിദ്ധീകരിക്കുകയുണ്ടായി. ആ പുസ്തകത്തിന് പ്രൊ. ഷംസുൽ ഇസ്ലാം എഴുതിയ ആമുഖ ലേഖനത്തിന്റെ പരിഭാഷയാണ് ഇതോടൊപ്പം പ്രസിദ്ധീകരിക്കുന്നത്.)*





റാവു സാഹേബ് കാസ്ബേ

റാവു സാഹേബ് കാസ്ബേയുടെ പ്രശസ്തമായ മറാത്തി ഗ്രന്ഥത്തിന്റെ ഇംഗ്ലീഷ് പരിഭാഷയാണ് Decoding the RSS. വിഖ്യാതനായ രാഷ്ട്രതന്ത്രജ്ഞനും ഇന്ത്യയിലെ ദളിത് പ്രസ്ഥാനങ്ങളേയും ഹിന്ദുത്വ രാഷ്ട്രീയത്തേയും സംബന്ധിച്ച വിഷയങ്ങളിലെ പ്രമുഖ പണ്ഡിതനുമാണ് റാവു സാഹേബ് കാസ്ബെ. കഴിഞ്ഞ പല ദശകങ്ങളായി മഹാരാഷ്ട്രയിലും ഇന്ത്യയുടെ ഇതരഭാഗങ്ങളിലും തങ്ങളുടെ സ്വാധീനം വ്യാപിപ്പിക്കുന്ന ആർ.എസ്.എസ്സിന്റെ ഏറ്റവും പ്രധാനപ്പെട്ട പ്രത്യയശാസ്ത്ര ഗ്രന്ഥമായ 'വിചാരധാര' (Bunch of Thoughts -മറാത്തിയിൽ വിചാർധൻ)യെ ശക്തമായി വിമർശിക്കുന്ന പഠനഗ്രന്ഥമാണ് സാഹേബിന്റെ 'സോത്' (Zot- സെർച്ച്ലൈറ്റ്). ആർ.എസ്.എസ്സിന്റെ പ്രഗത്ഭനായ സൈദ്ധാന്തികനും രണ്ടാമത്തേയും ഏറ്റവും നീണ്ട കാലത്തേയും *സർ സംഘചാലകനു* (1940-1973)മായ മാധവ് സദാശിവ ഗോൾവാൾക്കറുടെ ലേഖനങ്ങളുടേയും പ്രസംഗങ്ങളുടേയും അഭിമുഖങ്ങളുടേയും സമാഹാരമാണ് 'വിചാരധാര'. ആർ.എസ്.എസ്. കാഡർമാരുടെ ബൈബിളാണ് ഈ പുസ്തകം. ജനാധിപത്യ - മതനിരപേക്ഷ വ്യവസ്ഥയെ അടിസ്ഥാന നിലപാടായി അംഗീകരിച്ചിട്ടുള്ള ഇന്ത്യൻ രാഷ്ട്രീയ പദ്ധതിയെ, *മനുസ്മൃതി* അടിസ്ഥാന നിയമവും വർണ്ണവ്യവസ്ഥ നിർബ്ബന്ധപൂർവ്വം പിന്തുടരേണ്ട അനുഷ്ഠാനവുമായി സ്വീകരിക്കുന്ന ഹിന്ദുരാഷ്ട്രമാക്കി മാറ്റാനുള്ള പ്രവർത്തനങ്ങളുടെ പ്രത്യയശാസ്ത്ര രേഖയാണ് വിചാരധാര. ആർ.എസ്.എസ്സിന്റെ ലോകവീക്ഷണം വിശദീകരിക്കാൻ ഈ പുസ്തകത്തിൽ നിന്നും നിരവധി ഭാഗങ്ങൾ ഉദ്ധരിക്കുന്നുണ്ട് കാസ്ബേ. തെറ്റായ കാര്യങ്ങൾ പറഞ്ഞുകൊണ്ടാണ് വിമർശനം നടത്തുന്നതെന്ന ആക്ഷേപമുയർത്താൻ ആർക്കും അവസരം നൽകാതിരിക്കാനാണ് ഉദ്ധരണികൾ ഉപയോഗിച്ചിരിക്കുന്നത്. ആർ.എസ്.എസ് നില കൊള്ളുന്നത് സമത്വാധിഷ്ഠിതമായ ഒരു ഇന്ത്യക്കു വേണ്ടിയല്ല; മറിച്ച്, ബ്രാഹ്മണ മേധാവിത്തത്തിൻ കീഴിൽ കഴിയുന്ന ഒരു ഹിന്ദു-സ്ഥാന (Nation)ത്തിനു വേണ്ടിയാണ്; പഴയ പേഷ്വാ ഭരണാധികാരികളുടെ അധികാരം പുനഃസ്ഥാപിക്കുവാനാണ്.

മഹാരാഷ്ട്രയിലെ ദളിത് രാഷ്ട്രിയ മുന്നേറ്റത്തിന്റെ മുഖ്യ എതിരാളികളും ഹിന്ദുത്വ രാഷ്ട്രീയത്തിന്റെ ഏറ്റവും പ്രധാനപ്പെട്ട പതാക വാഹകരുമായ ആർ.എസ്.എസിനെ സംബന്ധിച്ച് പ്രൊഫ. കാസ്ബേ പുലർത്തിയിരുന്ന ഉത്ക്കണ്ഠ തികച്ചും സ്വാഭാവികമായിരുന്നു. തുക്കാറാമിനേയും നാംദേവിനേയും സാഹുജി മഹാരാജിനേയും ജ്യോതിബാ ഫൂലേയേയും സാവിത്രിബായ് ഫൂലേയേയും ഡോ. ബി.ആർ. അംബേദ്ക്കറേയും പോലുള്ള ശൂദ്രബിംബങ്ങൾ ബ്രാഹ്മണിസത്തിന് നിരന്തരമായ വെല്ലുവിളികൾ സൃഷ്ടിച്ച- ഇപ്പോൾ മഹാരാഷ്ട്രയുടെ ഭാഗമായിരിക്കുന്ന - പ്രദേശങ്ങളിലാണ് ഹിന്ദുത്വ രാഷ്ട്രീയം മുഖ്യമായും പിറവിയെടുത്തതെന്ന കാര്യം കൗതുകകരമാണ്.

റാവു സാഹേബിന്റെ പുസ്തകം 'സോത്' (Zot) പുറത്തു വന്നത് 1978 ലാണ്. 1977 ൽ അടിയന്തിരാവസ്ഥ പിൻവലിക്കപ്പെട്ട ശേഷം നടത്തപ്പെട്ട തെരഞ്ഞെടുപ്പിൽ വിജയം നേടിയ ജനതാ പാർട്ടിയെ കൈപ്പിടിയിലൊതുക്കി സ്വന്ത

മാക്കാൻ ആർ.എസ്.എസ്സ് കഠിനശ്രമം നടത്തുന്ന സമയമായിരുന്നു അത്. രാഷ്ട്രീയ പ്രവർത്തകർക്കിടയിൽ ഈ പുസ്തകം അതിവേഗം സ്വീകരിക്കപ്പെട്ടു. ഇരട്ട നാവു കൊണ്ടു സംസാരിക്കുന്ന ആർ.എസ്.എസ്സിന്റെ രാഷ്ട്രീയത്തെ അത് തുറന്നു കാട്ടുകയും ഇന്ത്യൻ ജനാധിപത്യത്തിന് അവർ സൃഷ്ടിക്കാനിരിക്കുന്ന ഭീഷണിയെ വെളിപ്പെടുത്തുകയും ചെയ്തു. അനിഷേധ്യമായ ഈ തുറന്നു കാട്ടലുകൾ വലിയ ചലനങ്ങൾ സൃഷ്ടിച്ചു; പ്രത്യേകിച്ചും ആർഎസ്എസ്സിന്റെ അണികൾക്കും അങ്കച്ചേകവർക്കുമിടയിൽ. കാസ്ബേയുടെ വാദമുഖങ്ങളെ ബുദ്ധിപരമായി നേരിടുന്നതിനു പകരം പുസ്തകം കത്തിക്കുന്നതു പോലുള്ള ഫാസിസ്റ്റ് നടപടികളാണ് അവർ കൈക്കൊണ്ടത്. പൂണെയിൽ ജനതാ പാർട്ടിയുടെ സമ്മേളനം നടക്കുന്നതിനിടെ അവർ പുസ്തകത്തിന്റെ കോപ്പികൾ അഗ്നിക്കിരയാക്കി. 'സോത്' അവരുടെ പച്ചയായ ഞരമ്പുകളിൽ തന്നെയാണ് പ്രഹരമേല്പിച്ചതെന്നു വ്യക്തമായിരുന്നു.

രാജ്യത്തെ ജനങ്ങൾ ഒറ്റക്കെട്ടായി നടത്തിയ സ്വാതന്ത്ര്യ സമരത്തെ ആർ.എസ്.എസ്. എങ്ങനെയാണു നേരിട്ടതെന്ന് കാസ്ബേ, തന്റെ പുസ്തകത്തിൽ കാണിച്ചു തരുന്നുണ്ട്. ഹിന്ദുക്കളും മുസ്ലീങ്ങളും ഇതര മതവിശ്വാസികളും വ്യത്യസ്ത രാഷ്ട്രങ്ങളാണെന്നു പ്രഖ്യാപിച്ചുകൊണ്ട് ദ്വിരാഷ്ട്ര സിദ്ധാന്തത്തിന്റെ ഏറ്റവും വലിയ വക്താക്കളും പിന്തുണക്കാരുമാവുകയാണ് ആർ.എസ്.എസ് ചെയ്തത്. ആദിമകാലം മുതൽ തന്നെ ഇന്ത്യ ഹിന്ദുരാഷ്ട്രമായി തുടരുന്നതുകൊണ്ട് മറ്റെല്ലാ 'രാഷ്ട്രങ്ങളും' പ്രത്യേകിച്ച് മുസ്ലീങ്ങൾ, ഹിന്ദുക്കളുടെ അധീശത്വം അംഗീകരിക്കണമെന്ന് അവർ ശഠിച്ചു. ആർ.എസ്.എസ്സുകാരുടെ കണ്ണിൽ മുഖ്യശത്രു കൊളോണിയൽ യജമാനന്മാരായിരുന്നില്ല; മറിച്ച്, ഭിന്ന മത വിശ്വാസികൾ ഐക്യപ്പെടുന്ന സ്വാതന്ത്ര്യ സമര പ്രസ്ഥാനം തന്നെയായിരുന്നു. ഹിന്ദു രാഷ്ട്രമെന്ന ആശയത്തിനെതിരെ അത് ശക്തമായ നിലപാടെടുത്തു എന്നതുകൊണ്ടാണ് അതു മുഖ്യശത്രുവായത്.

## ഹിന്ദുരാഷ്ട്രവും സംയോജിത ഇന്ത്യൻ ദേശീയതയും തമ്മിൽ

ഇന്ത്യൻ ജനതയുടെ സ്വാതന്ത്ര്യ സമരം വർഗ്ഗീയമായ വിഭാഗീയതകളെ മറികടക്കാനുള്ള ശ്രമം നടത്തുന്ന അവസരത്തിലാണ് ആർ.എസ്.എസ്. പിറവിയെടുക്കുന്നത് എന്നത് യാദൃശ്ചികമല്ല. 1919 ഏപ്രിലിൽ ജാലിയൻവാലാ ബാഗിൽ കൊല്ലപ്പെട്ടവരിൽ 220 പേർ ഹിന്ദുക്കളും 94 പേർ സിഖുകാരും 61 പേർ മുസ്ലീങ്ങളുമായിരുന്നു. യുണൈറ്റഡ് പ്രൊവിൻസിലെ ഗൊരഖ്പൂർ ജില്ലയിലെ ചൗരി ചൗര സംഭവത്തെ (1922 ഫെബ്രുവരി 5) തുടർന്ന് തൂക്കിലേറ്റപ്പെട്ട 19 കർഷകരിൽ ആറു പേർ മുസ്ലീങ്ങളായിരുന്നു. സ്വാതന്ത്ര്യ സമരത്തിലെ മറ്റൊരു നാഴികക്കല്ലായ കാകോരിയിലെ ബ്രിട്ടീഷ് ട്രഷറി കൊള്ളയടിക്കലിന് (1925 ആഗസ്റ്റ് 9) പദ്ധതി തയ്യാറാക്കിയത് രാം പ്രസാദ് ബിസ്മിലും അഷ്ഫാഖുള്ള ഖാനും ചേർന്നായിരുന്നു. ഒരേ ദിവസം തന്നെയാണ് ഇരുവരേയും തൂക്കിലേറ്റിയത്. 1927 ഡിസംബർ 19 ന് 1925 ൽ കേശവ ബലിറാം ഹെഡ്ഗേവാറാണ് (1889-1940) ആർ.എസ്.എസ്. സ്ഥാപിച്ചത്. തന്റെ മരണം വരെ അദ്ദേഹം സർ *സംഘചാലക്* പദവിയിൽ തുടർന്നു. ഹെഡ്ഗേവാർ തുടക്കത്തിൽ ഒരു കോൺഗ്രസ്സുകാരനായിരുന്നു. 1920 കളുടെ തുടക്കത്തിൽ അദ്ദേഹം കോൺഗ്രസ്സു വിടാനുണ്ടായ കാര

ഷംസുൽ ഇസ്ലാം

ണം എന്തായിരുന്നുവെന്ന് ഒരു ആർ.എസ്.എസ് പ്രസിദ്ധീകരണം വിശദീകരിക്കുന്നുണ്ട്.

"ഗാന്ധിജി നിരന്തരമായി പ്രവർത്തിക്കുന്നുണ്ടായിരുന്നു, എന്നാൽ അദ്ദേഹത്തിന്റെ ഒരു കണ്ണ് എപ്പോഴും ഹിന്ദു-മുസ്ലീം ഐക്യത്തിലായിരുന്നു...... ഡോക്ടർജി (ഹെഡ്ഗേവാർ) അതിന്റെ അപകടം തിരിച്ചറിഞ്ഞു. വാസ്തവത്തിൽ, 'ഹിന്ദു മുസ്ലീം ഐക്യ'ത്തെ പറ്റിയുള്ള ഈ പുതിയ തരം മുദ്രാവാക്യമൊന്നും അദ്ദേഹത്തിനു തെല്ലും രുചിച്ചിരുന്നില്ല"[1]

സാമുദായിക സംഘർഷങ്ങൾക്കു വേണ്ടി ദാഹിക്കുകയായിരുന്നു ഹെഡ്ഗേവാർ. മോസ്ക്കുകൾക്കു മുന്നിലെത്തുമ്പോൾ വാദ്യഘോഷം മുഴക്കാൻ *ബാന്റ് സംഘങ്ങൾ* മടിക്കുന്ന സന്ദർഭങ്ങളിൽ അവരിൽ നിന്നും ചെണ്ട പിടിച്ചു വാങ്ങി ഹെഡ്ഗേവാർ 'സ്വയം തന്നെ വാദ്യഘോഷം മുഴക്കാറുണ്ടെന്നും ഹിന്ദുക്കളിൽ ഉറങ്ങിക്കിടക്കുന്ന പൗരുഷത്തെ ഉണർത്താൻ വേണ്ടിയായിരുന്നു അതെ'ന്നും അദ്ദേഹത്തിന്റെ ജീവചരിത്രത്തിൽ പറയുന്നുണ്ട്.[2]

ഹെഡ്ഗേവാറും ഗോൾവാൾക്കറും നേതൃത്വം നൽകിയിരുന്ന കാലത്തൊരിക്കലും ആർ.എസ്.എസ് സ്വാതന്ത്ര്യ സമരത്തിൽ പങ്കെടുത്തില്ല. എന്നു മാത്രവുമല്ല, പങ്കെടുക്കാൻ ആഗ്രഹിച്ചവരെ സജീവമായി തന്നെ നിരുത്സാഹപ്പെടുത്തുകയും ചെയ്തു. ഗോൾവാൾക്കർ എഴുതി:

"എപ്പോഴും പതിവു പ്രവർത്തനങ്ങളിൽ തന്നെ മുഴുകേണ്ടത് ആവശ്യമാണെന്നു പറയുന്നതിന് മറ്റൊരു കാരണം കൂടിയുണ്ട്. രാജ്യത്തെ സാഹചര്യങ്ങളും സംഭവ വികാസങ്ങളും ഇടക്കിടക്ക് മാറുന്നതുകൊണ്ട് മനസ്സിൽ ചില അസ്വസ്ഥതകളുണ്ട്. 1942 ൽ അത്തരം അസ്വാസ്ഥ്യമുണ്ടായി. അതിനു മുമ്പ് 1930-31 ലെ പ്രസ്ഥാനമുണ്ടായി. ആ സമയത്ത് ഒട്ടനവധി ആളുകൾ ഡോക്ടർജിയെ സമീപിക്കുകയുണ്ടായി. ഈ പ്രസ്ഥാനം സ്വാതന്ത്ര്യം നേടിത്തരുമെന്നും സംഘം അതിന്റെ പിന്നിലായിപ്പോകരുതെന്നും ഈ പ്രതിനിധി സംഘം ഡോക്ടർജിയോടു പറഞ്ഞു. ആ സമയത്തു താൻ ജയിലിൽ പോകാൻ വരെ തയ്യാറാണെന്നും ഒരു മാന്യൻ ഡോക്ടർജിയോടു പറഞ്ഞു. ഡോക്ടർജി ചോദിച്ചു: "ശരി. നിങ്ങൾ ജയിലിൽ പോകൂ, പക്ഷേ, അപ്പോൾ നിങ്ങളുടെ കുടുംബത്തെ ആരു നോക്കും?" മാന്യൻ മറുപടി പറഞ്ഞു: "ഞാൻ ആവശ്യമായ തയ്യാറെടുപ്പുകൾ നടത്തിയിട്ടുണ്ട്. രണ്ടു വർഷക്കാലം വീട്ടുചെലവുകൾ നടത്തിക്കൊണ്ടു പോകാൻ മാത്രമല്ല, ആവശ്യമായ പക്ഷം, പിഴയടക്കാൻ കൂടിയുള്ള സമ്പത്ത് ഞാൻ ശേഖരിച്ചു വച്ചിട്ടുണ്ട്." അപ്പോൾ ഡോക്ടർജി അയാളോടു പറഞ്ഞു: "ആവശ്യമായ സമ്പത്തു മുഴുവൻ ശേഖരിച്ചു വച്ചിട്ടുണ്ടെങ്കിൽ രണ്ടു വർഷക്കാലം സംഘത്തിനു വേണ്ടി പ്രവർത്തിക്കാൻ നിങ്ങൾ പുറത്തു വരൂ". വീട്ടിൽ തിരിച്ചെത്തിയ ശേഷം ആ മാന്യൻ ജയിലിൽ പോവുകയോ സംഘത്തിനു വേണ്ടി പ്രവർത്തിക്കാൻ വീടു വിട്ടു വരികയോ ചെയ്തില്ല."[3]

അവസാനം വരെ ബ്രിട്ടീഷുകാരോട് വിശ്വസ്തത പുലർത്തിയിരുന്നു ആർ.എസ്.എസ്. ക്വിറ്റ് ഇന്ത്യാ പ്രസ്ഥാനത്തോട് കൊളോണിയൽ ഭരണകൂടത്തിന് ഉണ്ടായിരുന്ന അതേ നിലപാട് പ്രതിധ്വനിപ്പിച്ചുകൊണ്ട് ഗോൾവാൾക്കർ പറയുന്നു: "1942 കഴിഞ്ഞപ്പോൾ , നിയമത്തെപ്പറ്റി ചിന്തിക്കുക പോലും വേണ്ടെന്ന് ആളുകൾ പലപ്പോഴും വിചാരിക്കാൻ തുടങ്ങി"[4] ആർ.എസ്.എസ്സ് കാഡർമാർക്കിടയിൽ തന്നെ രോഷവും പ്രതിഷേധവും ഉണ്ടായിരുന്നെങ്കിൽ പോലും 1942

ൽ "യാതൊന്നും ചെയ്യേണ്ടതില്ല എന്ന് സംഘം ഉറച്ച തീരുമാനമെടുത്തു" എന്ന് അദ്ദേഹം തന്നെ ഏറ്റു പറയുന്നുണ്ട്.[5]

വാസ്തവത്തിൽ ആർ.എസ്.എസ്സിന് ബ്രിട്ടീഷുകാരോട് ഉണ്ടായിരുന്ന കൂറും വിശ്വസ്തയും ഗോൾവാൾക്കർക്ക് യാതൊരു വിധ അമ്പരപ്പും ഉണ്ടാക്കിയിരുന്നില്ല. 1960 ൽ ഇൻഡോറിൽ നടത്തിയ ഒരു പ്രസംഗത്തിൽ അദ്ദേഹം പറഞ്ഞു:

"ബ്രിട്ടീഷുകാരെ പുറത്തെറിഞ്ഞ് രാജ്യത്തെ സ്വതന്ത്രമാക്കാൻ നിരവധി ആളുകൾ ആവേശപൂർവ്വം പ്രവർത്തിച്ചു.......വാസ്തവത്തിൽ അത്രക്കൊന്നും ആവേശമുണ്ടാവേണ്ട കാര്യമൊന്നുമില്ല. നമ്മുടെ പ്രതിജ്ഞയിൽ നാം പറയുന്നത് മതത്തേയും സംസ്കാരത്തേയും പ്രതിരോധിക്കുന്നതിലൂടെ നമ്മുടെ രാജ്യം കൈവരിക്കുന്ന സ്വാതന്ത്ര്യത്തെ കുറിച്ചാണെന്നത് നാം ഓർക്കണം. ബ്രിട്ടീഷുകാർ പുറത്തു പോകുന്നതിനെ പറ്റി അതിൽ ഒരിടത്തും പറയുന്നില്ല."[6]

"കരുത്താണ് ശരി"യെന്ന പ്രമാണത്തെ ന്യായീകരിക്കാനായി സോഷ്യൽ ഡാർവിനിസമെന്ന ആശയത്തിലേക്ക് അദ്ദേഹം പിന്തിരിഞ്ഞു. ശാസ്ത്രീയമായി നോക്കുമ്പോൾ തികച്ചും കപടമായ ആ ആശയം നാസിസവും വംശീയവാദത്തിന്റെ മറ്റു രൂപങ്ങളുമായി ബന്ധപ്പെട്ടിരിക്കുന്നതിനാൽ അവമതി നേരിടുന്നതു കൂടിയാണ്. ഇന്ത്യയിലെ ബഹുജനങ്ങൾ കടുത്ത അടിച്ചമർത്തലിനെ അഭിമുഖീകരിച്ച 1942 ജൂൺ 8 ന് ഒരു പ്രസംഗത്തിൽ ഗോൾവാൾക്കർ ഇങ്ങനെ പ്രഖ്യാപിച്ചു;

"ദുർബ്ബലരോടു ചെയ്ത അനീതിയുടെ പേരിൽ ശക്തനെ കുറ്റപ്പെടുത്തുന്നത് നിഷ്ഫലമാണ്. മറ്റുള്ളവരെ കുറ്റപ്പെടുത്തുകയോ വിമർശിക്കുകയോ ചെയ്ത് അമൂല്യമായ സ്വന്തം സമയത്തെ ദുർവ്യയം ചെയ്യാൻ സംഘം ആഗ്രഹിക്കുന്നില്ല. വലിയ മത്സ്യങ്ങൾ ചെറിയ മത്സ്യങ്ങളെ ഭക്ഷിക്കുമെന്ന കാര്യം നമുക്ക് അറിയാമെങ്കിൽ വലിയ മത്സ്യങ്ങളെ കുറ്റപ്പെടുത്തുന്നത് വെറും ഭ്രാന്താണ്. നല്ലതാണെങ്കിലും ചീത്തയാണെങ്കിലും പ്രകൃതിയുടെ നിയമങ്ങൾ എല്ലായ്പ്പോഴും സത്യമായിരിക്കും. അനീതിയി വിശേഷിപ്പിച്ചതുകൊണ്ടു മാത്രം ഈ നിയമം മാറാൻ പോകുന്നില്ല.[7]

സ്വാതന്ത്ര്യ സമരത്തോടുള്ള ശത്രുതാപരമായ ഈ മനോഭാവം ആർ.എസ്.എസ്സിന്റെ സ്ഥാപകനും മാർഗ്ഗദർശിയുമായ ഹെഡ്ഗേവാറിൽ നിന്നും ഒരു പരമ്പരാഗത നിലപാടെന്നോണം ഗോൾവാൾക്കർക്കു ലഭിച്ചതാണ്. ഹെഡ്ഗേവാറിന്റെ ഔദ്യോഗിക അംഗീകാരമുള്ള ജീവചരിത്രത്തിൽ തന്നെ വളരെ അർത്ഥഗർഭമായ ഒരു പ്രസ്താവനയുണ്ട്. 'സംഘം സ്ഥാപിച്ചതിനു ശേഷം ഡോക്ടർ സാഹിബ് നടത്തിയിട്ടുള്ള പ്രസംഗങ്ങളിലൊക്കെയും ഹിന്ദു സംഘടനയെ കുറിച്ചു മാത്രമേ സംസാരിക്കാറുള്ളൂ. സർക്കാരിനെ പറ്റി നേരിട്ടുള്ള അഭിപ്രായപ്രകടനങ്ങളൊക്കെ അദ്ദേഹം ഒഴിവാക്കി.[8]

### രക്തസാക്ഷി പാരമ്പര്യത്തെ അപകീർത്തിപ്പെടുത്തുന്നു

നമ്മുടെ വിപ്ലവകാരികളുടെ രക്തസാക്ഷി പാരമ്പര്യത്തെയപ്പാടെ ഇകഴ്ത്തിക്കാട്ടുന്ന സമീപനമാണ് ആർ.എസ്.എസ്. സാഹിത്യത്തിലുള്ളത്. തന്റെ ആരാധ്യപുരുഷന്മാർ എന്നും വിജയം നേടിയവർ ആയിരുന്നു എന്നും 'ഭാരതീയ സംസ്കാരം' (ആർ.എസ്.എസ്സിനെ സംബന്ധിച്ചേടത്തോളം ആവരുടെ നിലപാട് അനുസരിച്ചുള്ള ഹിന്ദു സംസ്കാരം എന്നാണ് ഇതിനർത്ഥം) രക്തസാക്ഷിത്വത്തെ ആഘോഷിക്കുകയോ, മഹത്വവത്ക്കരിക്കുകയോ 'അത്തരം രക്തസാക്ഷികളെ ധീരനായകരായി' പരിഗണിക്കുകയോ ചെയ്യുന്നില്ലെന്നും ഗോൾവാൾക്കർ പ്രഖ്യാപിച്ചിട്ടുണ്ട്. അദ്ദേഹം പറയുന്നു:

"രക്തസാക്ഷിത്വത്തെ പുൽകുന്ന അത്തരം മനുഷ്യർ മഹത്തുക്കളായ ധീരനായകരാണെന്നും അവരുടെ തത്വശാസ്ത്രം ഉത്കൃഷ്ടവും പൗരുഷമുള്ളതും ആണെന്നും ഉള്ളതിൽ സംശയമില്ല. വിനീതമായി സ്വന്തം വിധിക്കു കീഴടങ്ങുകയും ഭീരുക്കളും നിഷ്ക്രിയരുമായി കഴിഞ്ഞുകൂടുകയും ചെയ്യുന്ന ശരാശരി മനുഷ്യരേക്കാൾ എത്രയോ ഉയരത്തിലാണവർ. അങ്ങനെയുള്ളപ്പോൾ തന്നെ, അത്തരം ആളുകളെ നമ്മുടെ സമൂഹം മാതൃകാ മനുഷ്യരായി കണക്കാക്കാറില്ല. മനുഷ്യർക്ക് അഭിലഷിക്കാൻ കഴിയുന്ന മഹത്വത്തിന്റെ പരമോന്നത ബിന്ദുവായി അവരുടെ രക്തസാക്ഷിത്വത്തെ നാം നോക്കിക്കാണേണ്ടതില്ല. എന്തെന്നാൽ, എല്ലാറ്റിനുമുപരി സ്വന്തം ലക്ഷ്യം നേടിയെടുക്കുന്നതിൽ അവർ പരാജയപ്പെട്ടു. പരാജയപ്പെട്ടു എന്നതിന്റെ അർത്ഥം മാരകമായ എന്തോ ചില തകരാറുകൾ അവർക്കുള്ളിൽ ഉണ്ട് എന്നാണ്.[9]

നമ്മുടെ രക്തസാക്ഷികളെ ഇതിലേറെ അവമതിക്കുകയും ഇകഴ്ത്തിക്കാട്ടുകയും ചെയ്യുന്ന മറ്റൊരു പ്രസ്താവന സാധ്യമാണോ? വാസ്തവത്തിൽ ഈ കാര്യത്തിൽ ഗോൾവാൾക്കർ ഹെഡ്ഗേവാറിനെ പിൻപററുകയാണ് ചെയ്തിട്ടുള്ളത്. ആർ.എസ്.എസ് പ്രസിദ്ധീകരിച്ചിട്ടുള്ള ഹെഡ്ഗേവാറിന്റെ ജീവചരിത്രത്തിൽ, അദ്ദേഹം ഇങ്ങനെ ഊന്നിപ്പറഞ്ഞിട്ടുള്ളതായി പറയുന്നു:

"ദേശാഭിമാനം എന്നാൽ ജയിലിൽ പോകൽ മാത്രമല്ല. ഉപരിപ്ലവമായ അത്തരം ദേശസ്നേഹത്തിന്റെ സ്വാധീനത്തിൽ പെടുന്നത് ശരിയല്ല. സമയമാവുമ്പോൾ രാജ്യത്തിനു വേണ്ടി മരിക്കാൻ തയ്യാറാവുമ്പോൾ തന്നെ, രാജ്യത്തിന്റെ സ്വാതന്ത്ര്യത്തിനു വേണ്ടി സംഘടനാ പ്രവർത്തനം നടത്തിക്കൊണ്ട് ജീവിക്കാനുള്ള അഭിലാഷം നിലനിർത്തേണ്ടത് അത്യാവശ്യമാണെന്ന് അദ്ദേഹം എപ്പോഴും ഉദ്ബോധിപ്പിച്ചിരുന്നു".[10]

ഭഗത് സിംഗും അദ്ദേഹത്തിന്റെ സഖാക്കളുമായി ഹെഡ്ഗേവാറിനു ബന്ധമുണ്ടായിരുന്നെങ്കിൽ തീർച്ചയായും അദ്ദേഹം അവരെ 'ഉപരിപ്ലവ ദേശാഭിമാനികൾ' എന്നു വിളിക്കുകയും വിപ്ലവപാതയിൽ നിന്നും അവരെ പിന്തിരിപ്പിക്കാൻ ശ്രമിക്കുകയും ചെയ്യുമായിരുന്നു! എന്നാൽ, ഒരിടത്തും ഒരു വിപ്ലവകാരിക്കു മുന്നിലും അദ്ദേഹം സമരവീര്യത്താൽ പ്രക്ഷുബ്ധനായില്ല എന്നതിൽ തെല്ലും അതിശയിക്കാനില്ല. ആർ.എസ്.എസ് അപ്പാടെ തന്നെ സ്വാതന്ത്ര്യ സമരത്തിൽ നിന്നും ബഹുദൂരം അകന്നായിരുന്നല്ലോ നിലകൊണ്ടത്. കൊളോണിയൽ വിരുദ്ധ പ്രവർത്തനങ്ങളുടെ പേരിൽ ആർ.എസ്.എസ്സിന്റെ പ്രധാനപ്പെട്ട ഒരു പ്രവർത്തകൻ പോലും ജയിലിൽ പോയിട്ടില്ലാത്തപ്പോൾ രക്തസാക്ഷികളെ സൃഷ്ടിക്കുമെന്നു കരുതുന്നുണ്ടെങ്കിൽ അതു മറന്നു കളയുകയേ വേണ്ടൂ.

### മുസ്ലീം ലീഗുമായി സഖ്യത്തിൽ ഏർപ്പെടുന്നത്

ഇന്ത്യയിലെ കൊളോണിയൽ വിരുദ്ധ പ്രസ്ഥാനത്തെ ഒറ്റിക്കൊടുക്കുന്ന കാര്യത്തിൽ ആർ.എസ്സ് ഒറ്റക്കായിരുന്നില്ല. *ഹിന്ദുത്വ* (1923) എന്ന കൃതിയുടെ കർത്താവും ഹെഡ്ഗേവാറിന്റെ പ്രചോദകവ്യക്തിത്വവുമായിരുന്ന വിനായക് ദാമോദർ സവർക്കറും സ്വാതന്ത്ര്യ സമര പ്രസ്ഥാനത്തെ പരസ്യമായി എതിർക്കുകയും അവമതിക്കുകയും ചെയ്തിരുന്നു. അതും മാത്രമായിരുന്നില്ല, കാര്യങ്ങൾ. സവർക്കറുടെ പാർട്ടിയായ ഹിന്ദുമഹാസഭ മുസ്ലീം ലീഗുമായി സഖ്യമുണ്ടാക്കി. സ്വാതന്ത്ര്യസമരത്തിലെ ഐക്യം തകർക്കുക എന്നതായിരുന്നു ഉദ്ദേശം. 1942 ൽ കാൺപൂരിൽ ചേർന്ന മഹാസഭയുടെ 24–ാം സമ്മേളനത്തിൽ ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിൽ സവർക്കർ പറഞ്ഞു:

"പ്രായോഗിക രാഷ്ട്രീയത്തിലും യുക്തിപൂർവ്വമായ ഒത്തുതീർപ്പുകളിലൂടെ

എന്താണു മുന്നോട്ടു വക്കേണ്ടതെന്ന് മഹാസഭക്കറിയാം. സിന്ധിൽ, കൂട്ടുകക്ഷി സർക്കാരിന്റെ നടത്തിപ്പിൽ, ക്ഷണിക്കപ്പെട്ടതനുസരിച്ച് സിന്ധ്-ഹിന്ദുസഭ ലീഗുമായി കൈ കോർക്കുകയും ആ ഉത്തരവാദിത്വം ഏറ്റെടുക്കുകയും ചെയ്തത് അടുത്ത കാലത്താണ് . ബംഗാളിലെ കാര്യം എല്ലാവർക്കും നന്നായറിയാവുന്നതാണ്. അങ്ങേയറ്റം വിധേയത്വം പ്രകടിപ്പിക്കുന്ന കോൺഗ്രസ്സുകാർക്കു പോലും മെരുക്കിയെടുക്കാൻ പറ്റാത്ത കാടൻമാരായ ലീഗുകാർ പോലും ഹിന്ദുമഹാസഭക്കാരുമായി സമ്പർക്കത്തിൽ വന്നതോടെ വിട്ടുവീഴ്ചക്കാരും ഇടപെടാനാവും വിധം മെരുങ്ങിയവരുമായി. ഫസലുൾ ഹക്ക് പ്രധാനമന്ത്രിയായിരിക്കുകയും മഹാസഭയുടെ മികച്ച നേതാവായ ഡോ ശ്യാമപ്രസാദ് മുഖർജിയുടെ നേതൃപാടവം ഉൾക്കൊള്ളുകയും ചെയ്യുന്ന കൂട്ടുകക്ഷി സർക്കാർ ഒരു വർഷമോ അതിലധികമോ ആയി വിജയകരമായി പ്രവർത്തിച്ചു വരികയാണ്. ഇരു സമുദായങ്ങൾക്കും അതു പ്രയോജനകരമായിരിക്കുന്നു.[11]

### നേതാജി സുഭാഷ് ചന്ദ്രബോസിനെ പിന്നിൽ നിന്നു കുത്തുന്നു

ആർ. എസ്.എസ്സും അതിനെ പിന്തുണക്കുകയും പിന്തുടരുകയും ചെയ്യുന്നവരും നേതാജി സുഭാഷ് ചന്ദ്രബോസ് ഒരു മഹാനായ സ്വാതന്ത്ര്യസമര പോരാളിയാണെന്ന് പ്രകീർത്തിക്കുകയും പരസ്യമായി പ്രശംസിക്കുകയും ചെയ്യുന്നതു കാണാം. ഒരു സൈനിക ആക്രമണത്തിലൂടെ ബ്രട്ടീഷുകാരെ രാജ്യത്തു നിന്നും പുറത്തു ചാടിക്കുക എന്ന ലക്ഷ്യത്തോടെ വിദേശ രാജ്യങ്ങളിൽ വച്ച് ഇന്ത്യൻ ദേശീയ സേന (INA-Indian National Army) കെട്ടിപ്പടുക്കാൻ നേതാജി ശ്രമം നടത്തുമ്പോൾ, ആർ.എസ്.എസിന്റെ അംഗീകാരത്തോടുകൂടി ബ്രിട്ടീഷ് ഭരണാധികാരികളുമായി കൈകോർക്കുകയായിരുന്നു സവർക്കർ. ആർ.എസ്.എസ് നേതാജിയെ പ്രകീർത്തിക്കുന്നത് എത്ര കണ്ട് ആത്മാർത്ഥമായിട്ടാണെന്ന് ഈയൊരു വസ്തുതയിൽ നിന്നും വിലയിരുത്താവുന്നതാണ്. 1941 ലെ ഭഗൽപൂർ സമ്മേളനത്തിൽ വച്ച്, ഹിന്ദു മഹാസഭയുടെ പ്രസിഡന്റ് എന്ന നിലയിൽ രാജ്യത്തെ സാധാരണ ഹിന്ദുക്കൾക്ക് അദ്ദേഹം നൽകിയ മാർഗ്ഗനിർദ്ദേശങ്ങൾ ഇങ്ങനെയാണ്:

"ഇന്ത്യയുടെ പ്രതിരോധത്തെ സംബന്ധിച്ചിടത്തോളം, ഇന്ത്യ ഗവൺമെന്റിന്റെ യുദ്ധ പ്രയത്നങ്ങളോട്, അത് ഹിന്ദുതാല്പര്യങ്ങളോട് സ്ഥിരതയുള്ള അനുകൂല മനോഭാവം പ്രകടിപ്പിക്കുന്ന സാഹചര്യത്തിൽ, ഹിന്ദു വിഭാഗങ്ങൾ സംശയ രഹിതമായ സഖ്യമുണ്ടാക്കണം. പ്രതികരണപരമായ സഹകരണബോധത്തോടെയായിരിക്കണം ഈ സഖ്യം. കരസേനയിലും നാവികസേനയിലും വ്യോമസേനയിലും വലിയ തോതിൽ അംഗങ്ങളായി ചേർന്നുകൊണ്ടും വെടിക്കോപ്പുകളും ആയുധ സാമഗ്രികളും യുദ്ധോപകരണങ്ങളും നിർമ്മിക്കുന്ന ഫാക്ടറികളിൽ പ്രവേശനം ലഭിക്കാനുള്ള സാധ്യതകൾ ഉറപ്പിച്ചുകൊണ്ടും വേണം ഇതു ചെയ്യാൻ..........അതുകൊണ്ട്, ഹിന്ദുമഹാസഭക്കാർ, പ്രത്യേകിച്ച് ബംഗാൾ, ആസ്സാം പ്രവിശ്യകളിൽ നിന്നുള്ള മഹാസഭക്കാർ സാധ്യമായത്രയും ഹിന്ദുക്കളെ പ്രചോദിപ്പിക്കുകയും ഒരു നിമിഷം പോലും നഷ്ടപ്പെടുത്താതെ എല്ലാ സൈനിക വിഭാഗങ്ങളിലും ചേരാൻ അവരെ പ്രേരിപ്പിക്കുകയും വേണം"[12]

"(ബ്രിട്ടീഷ്) സൈന്യത്തിലും നേവിയിലും വ്യോമസേനയിലും പ്രളയം പോലെ ഇരച്ചുകയറി അംഗങ്ങളാവാനും ഹിന്ദു സംഘടനാ പ്രവർത്തകരുടെ മനോഭാവത്തോടെ ദശലക്ഷക്കണക്കിനു ഹിന്ദുയോദ്ധാക്കളായി പ്രവർത്തിക്കാനും"[13] ഹിന്ദുക്കളെ ആഹ്വാനം ചെയ്തപ്പോൾ 'പ്രതികരണാത്മക സഹകരണ'ത്തെ സംബന്ധിച്ച തന്റെ പ്രഖ്യാപനം പ്രായോഗികമാക്കുകയായിരുന്നു സവർക്കർ. മഹാസഭയുടെ പ്രവർത്തനത്തിന്റെ ഫലമായി മാത്രം വെറും ഒരു വർഷക്കാലം കൊണ്ട് ഒരു ലക്ഷം ഹിന്ദുക്കളെ ബ്രിട്ടീഷ് സൈന്യത്തിൽ ചേർക്കാനായെന്ന് മഹാസഭ പ്രവർത്തകരെ സവർക്കർ അറിയിക്കുന്നുണ്ട്.[14] ബ്രിട്ടീഷ് ഭരണാധികാരികളോട് അങ്ങേയറ്റത്തെ സേവകമനോഭാവം കാണിച്ചിരുന്ന മുസ്ലീം ലീഗു പോലും സൈന്യത്തിലേക്ക് ആളെച്ചേർക്കുന്ന ഇത്തരം റിക്രൂട്ട്മെന്റ് ക്യാമ്പുകൾ സംഘടിപ്പിക്കാൻ വിസമ്മതിക്കുകയായിരുന്നു എന്ന പ്രധാനപ്പെട്ട കാര്യം ശ്രദ്ധിക്കപ്പെടേണ്ടതാണ്.



ജ്യോതിബാ ഫൂലേ    സാവിത്രിബാ ഫൂലേ

### സംയോജിത ദേശീയതയുടെ പ്രതീകങ്ങളോട് വിദ്വേഷം

ദ്വിരാഷ്ട്ര സിദ്ധാന്തത്തിൽ ഉറച്ചു വിശ്വസിച്ചിരുന്ന ആർ.എസ്.എസ്സിന് ഐക്യപ്പെട്ട സമരങ്ങളുടേയും ഇന്ത്യയുടെ സംയോജിത ദേശീയതയുടേയും ചിഹ്നങ്ങളോട് നിന്ദയും അവജ്ഞയും തോന്നുന്നത് തികച്ചും സ്വാഭാവികമാണ്. സ്വാതന്ത്ര്യദിനത്തിന്റെ തലേന്ന്, 1947 ആഗസ്റ്റ് 14നു പുറത്തിറങ്ങിയ ആർ.എസ്.എസ് പ്രസിദ്ധീകരണമായ *ഓർഗനൈസർ* (Organiser) വിവിധ ഘടകങ്ങളെ ഉൾക്കൊള്ളുന്ന ഒരു സംയോജിത ദേശീയതയെന്ന സങ്കല്പനത്തെ തന്നെ നിരാകരിക്കുകയാണ് ചെയ്തത് (Whither - ദിശാബോധമില്ലാതെ) എന്ന തലക്കെട്ടോടെ പ്രസിദ്ധീകരിക്കപ്പെട്ട മുഖപ്രസംഗം)

"ദേശീയത്വത്തെ സംബന്ധിച്ച കപട സങ്കല്പനങ്ങളാൽ സ്വാധീനക്കപ്പെടാതിരിക്കാൻ നാം കരുതിയിരിക്കണം......... ഹിന്ദുസ്ഥാനിൽ ദേശം എന്നത് ഹിന്ദുക്കൾ മാത്രം ഉൾക്കൊള്ളുന്ന ഒന്നാണ്.......... ദേശീയ ഘടന കെട്ടിപ്പടുക്കേണ്ടത് സുരക്ഷിതവും ആരോഗ്യപൂർണ്ണവുമായ അടിത്തറയ്ക്കു മേൽ ആയിരിക്കണം ദേശം (രാഷ്ട്രം) തന്നെ കെട്ടിപ്പടുക്കേണ്ടത്. ഹിന്ദുക്കളെ വച്ചുകൊണ്ടും ഹൈന്ദവപാരമ്പര്യങ്ങളേയും സംസ്കാരത്തേയും ആശയങ്ങളേയും അഭിലാഷങ്ങളേയും അടിസ്ഥാനപ്പെടുത്തിക്കൊണ്ടും ആയിരിക്കണം".

ദേശീയ പതാകയായി അംഗീകരിക്കപ്പെട്ട ത്രിവർണ്ണപതാക എല്ലാ വിഭാഗങ്ങളേയും ഉൾക്കൊള്ളുന്ന സംയോജിത ദേശീയതയെ പ്രതിനിധാനം ചെയ്യുന്നതായിരുന്നുവെങ്കിലും ഹിന്ദു ദേശീയവാദികളുടെ പ്രത്യേക വിദ്വേഷത്തിന് അത് പാത്രമായി. ഇന്ത്യൻ കോൺസ്റ്റിറ്റ്യുവെന്റ് അസംബ്ലി ത്രിവർണ്ണ പതാകയെ ദേശീയപതാകയായി അംഗീകരിച്ചപ്പോൾ ആർ.എസ്.എസ്സിന്റെ ഇംഗ്ലീഷ് പ്രസിദ്ധീകരണം 1947 ആഗസ്റ്റ് 14ന് ഇറങ്ങിയ ലക്കത്തിൽ ആ തീരുമാനത്തെ അവമതിച്ചു കൊണ്ട് എഴുതി. കോൺഗ്രസ് ഭരണാധികാരികളുടെ തീരുമാനം എന്തായിരുന്നാലും "ഹിന്ദുക്കൾ ഒരിക്കലും അതിനെ ബഹുമാനിക്കുകയോ സ്വന്തമെന്ന് കരുതുകയോ ചെയ്യില്ലെ"ന്ന് അത് പ്രഖ്യാപിച്ചു. മൂന്ന് എന്ന വാക്കുതന്നെ തിന്മയെയോ അശുഭത്തെയോ സൂചിപ്പിക്കുന്നതാണ്. മൂന്ന് നിറങ്ങളുള്ള ഒരു കൊടി മനഃശാസ്ത്രപരമായി വളരെ ചീത്ത ഫലങ്ങൾ മാത്രമാണുണ്ടാക്കുക, അത് ഒരു രാജ്യത്തെ സംബന്ധിച്ചിടത്തോളം ഹാനികരമായിരിക്കും.

### നാണം കെട്ട ജാതീയത

ഒരു ജനാധിപത്യ- മതനിരപേക്ഷ രാഷ്ട്രീയ വ്യവസ്ഥയ്ക്ക് പകരമായി ആർ.എസ്.എസ്സ് മുന്നോട്ടു വയ്ക്കുന്നതെന്താണ്? *മനുസ്മൃതിയെ* നിയമമായി അംഗീകരിക്കുന്ന ഒരു ഹിന്ദു *രാഷ്ട്രം* സ്ഥാപിക്കണമെന്നാണ് അവരുടെ ആഗ്രഹം. 1949 നവംബർ 26 ന് ഇന്ത്യൻ കോൺസ്റ്റിറ്റ്യുവെന്റ് അസംബ്ലി ഇന്ത്യൻ ഭരണഘടനയ്ക്ക് അംഗീകാരം നൽകിയപ്പോൾ നവംബർ 30 ന്റെ *ഓർഗനൈസറിന്റെ* മുഖപ്രസംഗം ഇങ്ങനെ എഴുതി: "എന്നാൽ പ്രാചീന ഭാരതത്തിൽ ഉണ്ടായിരുന്ന ഭരണഘടനയുമായി ബന്ധപ്പെട്ട അതിവിശിഷ്ടമായ വികാസത്തെപ്പറ്റി ഒരു പരാമർശം പോലും നമ്മുടെ ഭരണഘടനയിൽ ഇല്ല...........നമ്മുടെ ഭരണഘടനാപണ്ഡിതന്മാർക്ക് അതെല്ലാം അർത്ഥശൂന്യമാണ്." ശൂദ്രരേയും ദളിതരേയും സ്ത്രീകളേയും സംബന്ധിച്ച ആക്ഷേപകരമായ പരാമർശങ്ങൾക്ക് കുപ്രസിദ്ധമാണ് *മനുസ്മൃതി* . ഈ കാരണത്താലാണ് ചരിത്രപ്രസിദ്ധമായ മഹാദ് പ്രക്ഷോഭസമയത്ത് (1927 മാർച്ച് 20) ബി. ആർ. അംബേദ്ക്കറുടെ സാന്നിദ്ധ്യത്തിൽ പ്രതിഷേധ സൂചകമായി *മനുസ്മൃതി*യുടെ കോപ്പി അഗ്നിക്കിരയാക്കിയത്.



*രാംപ്രസാദ് ബിസ്മിൽ*



*അഷ്ഫാഖുള്ള ഖാൻ*

ആർ.എസ്.എസിനെ സംബന്ധിച്ചേടത്തോളം അവരുടെ 'ദേശീയദൗത്യ'ത്തെ പ്പറ്റി യാതൊരു തരം അവ്യക്തതയുമില്ല. രാജ്യത്തെ നിയമമെന്ന നിലയിൽ *മനുസ്മൃതി* നടപ്പാക്കുക എന്നതാണ് അത്. *മനുസ്മൃതി* തെരഞ്ഞെടുക്കപ്പെട്ടത് *വർണ്ണ*വ്യവസ്ഥയേയും ജാതീയ സമൂഹത്തേയും മഹത്വവത്ക്കരിക്കുന്ന ആർ.എസ്.എസ് സമീപനത്തിന്റെ ഫലമാണ്. ആർ.എസ്.എസിന്റെ ഏറ്റവും പ്രമുഖ പ്രത്യയശാസ്ത്രകാരനായ ഗോൾവാൾക്കർ പറയുന്നതനുസരിച്ച് ഹിന്ദു രാഷ്ട്രവും ഹിന്ദു ദേശീയത്വവും ജാതീയതയുമെല്ലാം പര്യായപദങ്ങളാണ്. അദ്ദേഹം പ്രഖ്യാപിച്ചു.

"ഹിന്ദു ജനത.........വിരാട് പുരുഷനാണ്, സ്വയം പ്രകാശനശേഷിയുള്ള സർവ്വശക്തൻ. 'ഹിന്ദു' എന്ന പദം ഉപയോഗിക്കുന്നില്ലെങ്കിൽ പോലും സർവ്വശക്തനെക്കുറിച്ചു വിശദീകരിക്കുന്ന *പുരുഷസൂക്ത*ത്തിൽ സൂര്യ ചന്ദ്രൻമാർ അവന്റെ കണ്ണുകളാണെന്നും നക്ഷത്രങ്ങളും ആകാശവും അവന്റെ *നാഭി*യിൽ നിന്നു മാണു സൃഷ്ടിക്കപ്പെട്ടതെന്നും പറയുമ്പോൾ കാര്യങ്ങൾ വ്യക്തമാണ്. *ബ്രാഹ്മണൻ അവന്റെ ശിരസ്സും ക്ഷത്രിയൻ കൈകളും വൈശ്യൻ തുടകളും ശൂദ്രൻ പാദങ്ങളുമാണ്.* ഈ ചതുർവിധ സംവിധാനങ്ങളുള്ള ജനത, അതായത് ഹിന്ദുജനത, അതാണ് നമ്മുടെ ഈശ്വരൻ എന്നാണിതിനർത്ഥം.......

ദൈവശിരസ്സിനെ സംബന്ധിച്ച ഈ മഹദ്ദർശനമാണ് 'ദേശീയത' യെ സംബന്ധിച്ച നമ്മുടെ സങ്കല്പനത്തിന്റെ കാതൽ. അത് നമ്മുടെ ചിന്തകളിലേക്കു വ്യാപിക്കുകയും നമ്മുടെ സാംസ്കാരിക പാരമ്പര്യത്തിലെ അതിവിശിഷ്ടങ്ങളായ പലവിധ വിശ്വാസങ്ങൾക്ക് പിറവി നൽകുകയും ചെയ്തിട്ടുണ്ട്.[15]

1960 ഡിസംബർ 17 ന് ഗുജറാത്ത് യൂണിവേഴ്സിറ്റിയിലെ സ്കൂൾ ഓഫ് സോഷ്യൽ സയിൻസസിലെ വിദ്യാർത്ഥികളെ അഭിസംബോധന ചെയ്യാനായി ഗോൾവാൾക്കറെ ക്ഷണിക്കുകയുണ്ടായി. ലിംഗപരമോ, ജാതിപരമോ, മതപരമോ, പ്രദേശപരമോ ആയ വ്യത്യാസങ്ങളില്ലാതെ എല്ലാവർക്കും തുല്യാവകാശങ്ങൾ വാഗ്ദാനം ചെയ്യുന്ന ഒരു ഭരണഘടന അംഗീകരിച്ചിട്ട് ഒരു ദശകം കഴിഞ്ഞിരുന്നു. എങ്കിലും ഹിന്ദുത്വത്തിന്റെ പരമശ്രേഷ്ഠനായ ഗുരു മർദ്ദക സ്വഭാവമുള്ള ജാതിവ്യവസ്ഥയെ പിന്താങ്ങിക്കൊണ്ടാണ് സംസാരിച്ചത്.

"ഇന്ന് നാം വർണ്ണവ്യവസ്ഥയെ തള്ളിപ്പറയാൻ ശ്രമിക്കുന്നത് അജ്ഞത കൊണ്ടാണ്. എന്നാൽ ഈ വ്യവസ്ഥയിലൂടെയാണ് ഉടമസ്ഥത സംബന്ധിച്ച വികാരങ്ങളെ നിയന്ത്രിക്കാൻ വേണ്ടിയുള്ള വലിയ ശ്രമങ്ങൾ നടത്താനാവുന്നത് ....... സമൂഹത്തിൽ ചില ആളുകൾ ബുദ്ധിജീവികളാണ്. ചിലർ സമ്പത്തുല്പാദിപ്പിക്കുന്നതിലും അതു സമ്പാദിക്കുന്നതിലും വിദഗ്ദ്ധരാണ്. ചിലർക്ക് അധ്വാനിക്കാനുള്ള ശേഷിയുണ്ട്. നമ്മുടെ പൂർവ്വികർ സമൂഹത്തിൽ നില നിൽക്കുന്ന ഈ നാലു വിഭാഗങ്ങൾ തമ്മിലുള്ള വ്യത്യസ്തകൾ കണ്ടെത്തി. ഈ വ്യത്യസ്ത വിഭാഗങ്ങളെ ഉചിതമായ വിധത്തിൽ ഏകോപിപ്പിക്കുകയും ഓരോ വ്യക്തിയേയും പരമ്പരാഗതമായ വികാസ പ്രക്രിയയിലൂടെ അയാൾ ആർജ്ജിച്ച ഏറ്റവും അനുയോജ്യമായ ശേഷികളെ സമൂഹസേവനത്തിനു വേണ്ടി ഏറ്റവും നന്നായി പ്രയോഗിക്കാൻ പ്രാപ്തിയുള്ള വരാക്കുകയും ചെയ്യുക എന്നതല്ലാതെ വർണ്ണവ്യവസ്ഥക്ക് മറ്റൊരർത്ഥമില്ല."[16]

ആർ.എസ്.എസ്. അവകാശപ്പെടുന്നത് എല്ലാ ഹിന്ദുക്കളുടേയും താല്പര്യത്തിനു വേണ്ടി പ്രവർത്തിക്കുന്നു എന്നാണ്. ഇതൊരു കള്ളമാണ്. അവരുടെ സങ്കല്പത്തിലുള്ള ഹിന്ദുസമൂഹം ബ്രാഹ്മണമേധാവിത്തം നിലവിലുള്ള ഒരു സമൂഹമാണ് - ഉത്തരേന്ത്യൻ ബ്രാഹ്മണിക്കൽ കാഴ്ചപ്പാടാണത്. എല്ലാ ഹിന്ദുക്കളും സമന്മാരല്ല. ദളിതരുടെ കാര്യം വിട്ടുകളഞ്ഞോളൂ. ദക്ഷിണേന്ത്യയിലെ ഉന്നതജാതിക്കാരായ ഹിന്ദുക്കളെ പോലും വംശീയമായി താഴെ നില്ക്കുന്നവരായി മാത്രമേ ഉത്തരേന്ത്യൻ ജാതി ഹിന്ദുക്കൾ പരിഗണിക്കുന്നുള്ളൂ. ഗുജറാത്ത് സർവ്വകലാശാലയിലെ മുമ്പു പറഞ്ഞ അതേ പ്രസംഗത്തിൽ, വംശീയ സിദ്ധാന്തത്തിലുള്ള തന്റെ ഉറച്ച വിശ്വാസം അടിവരയിട്ടു പറഞ്ഞുകൊണ്ടു തന്നെ, ഉയർന്ന ജാതിക്കാരായ പുരുഷന്മാർ സ്ത്രീകളെ ലൈംഗികമായി ചൂഷണം ചെയ്യുന്ന അതീവ നിന്ദ്യമായ നടപടികളെ സാധൂകരിക്കുകയുണ്ടായി.

"ഇതര ജാതികളിൽപ്പെട്ടവരുമായുള്ള ഇണചേരലിലൂടെ, മനുഷ്യ ജീവിതത്തിന്റെ ഗുണങ്ങൾ മെച്ചപ്പെടുത്തിയെടുക്കാനുള്ള ശ്രമമെന്ന നിലയിൽ, കേരളത്തിൽ വാസമുറപ്പിച്ച വടക്കു നിന്നുള്ള നമ്പൂതിരി ബ്രാഹ്മണർ ഒരു നിയമമുണ്ടാക്കി. ഒരു നമ്പൂതിരി കുടുംബത്തിലെ ഇളയ ആൺമക്കൾക്ക് കേരളത്തിലെ വൈശ്യ, ക്ഷത്രിയ അല്ലെങ്കിൽ ശൂദ്ര സമുദായങ്ങളിൽ നിന്നു മാത്രമേ വിവാഹം കഴിക്കാവൂ എന്നായിരുന്നു ആ നിയമം. ഏതു ജാതിയിൽപ്പെട്ടതായാലും വിവാഹിതയായ ഒരു സ്ത്രീയുടെ ആദ്യസന്താനത്തിന്റെ അച്ഛൻ ഒരു നമ്പൂതിരി ബ്രാഹ്മണനായിരിക്കണമെന്ന കുറേക്കൂടി ധീരമായ മറ്റൊരു നിയമവുമുണ്ടായിരുന്നു. ആദ്യത്തേതു കഴിഞ്ഞാൽ അവരുടെ മറ്റു കുട്ടികൾ സ്വന്തം ഭർത്താവിൽ നിന്നാകാമെന്നും നിയമമുണ്ട്. ഇന്ന് ഈ പരീക്ഷണത്തെ വ്യഭിചാരം എന്നു വിളിക്കാനിടയുണ്ടെങ്കിലും ആദ്യ സന്താനത്തിന്റെ കാര്യത്തിൽ മാത്രമേ ഈ വ്യവസ്ഥയുള്ളൂ എന്നതുകൊണ്ട് അതൊരിക്കലും വ്യഭിചാരമല്ല."

വംശീയവാദപരവും സ്ത്രീവിരുദ്ധവുമായ ഈ കാഴ്ചപ്പാടുകൾ, ഗോൾവാൾക്കർ അവതരിപ്പിക്കുന്നത് ഗുജറാത്തിലെ ഏറ്റവും പ്രധാനപ്പെട്ട ഒരു സർവ്വകലാശാലയിലെ അദ്ധ്യാപകർക്കും വിദ്യാർത്ഥികൾക്കും മുമ്പിലാണ്. *മനുസ്മൃതി*യിൽ ഉറച്ച വിശ്വാസമുള്ള ആർ.എസ്.

എസ് സ്വാഭാവികമായും വിശ്വസിക്കുന്നത് ഹിന്ദു സമൂഹത്തിന്റെ അന്തഃസത്ത അസമത്വമാണ് എന്നതാണ്. ഗോൾവാൾക്കർ ജനാധിപത്യത്തെ വെറുത്തു. ഇന്നത്തെ ആർ.എസ്.എസ്/ബി.ജെ.പി ഭരണാധികാരികളുടേയും മുഖമുദ്ര ഇതു തന്നെയാണ്. 1940 ൽ നാഗ്പൂരിലെ ആർ.എസ്.എസ് ആസ്ഥാനത്ത് ഏറ്റവും ഉയർന്ന സ്ഥാനങ്ങളിലുള്ള 1350 കാഡർമാരെ അഭിസംബോധന ചെയ്തു സംസാരിക്കുമ്പോൾ അദ്ദേഹം പ്രഖ്യാപിച്ചു: "ഒരൊറ്റ പതാകയും ഒരൊറ്റ നേതാവും ഒരൊറ്റ പ്രത്യയ ശാസ്ത്രവും പ്രചോദിപ്പിക്കുന്ന ആർ.എസ്.എസ്. ഈ മഹത്തായ നാടിന്റെ ഓരോ കോണിലും ഹിന്ദുത്വത്തിന്റെ ദീപം ജ്വലിപ്പിക്കുകയാണ്."[17] 'ഒരു കൊടി, ഒരു നേതാവ്, ഒരു പ്രത്യയശാസ്ത്രം' എന്ന ഈ മുദ്രാവാക്യം യൂറോപ്പിലെ നാസി, ഫാസിസ്റ്റ് പാർട്ടികളിൽ നിന്നും നേരിട്ടു കടം കൊണ്ടതാണ്.

### രാഷ്ട്രീയവുമായുള്ള ഒളിച്ചുകളി

ആർ.എസ്.എസ്. ഒരു സാംസ്കാരിക, സാമൂഹ്യ സംഘടനയാണെന്നും രാഷ്ട്രീയത്തിൽ അതിനൊന്നും ചെയ്യാനില്ലെന്നും നാം പലപ്പോഴും കേൾക്കാറുള്ളതാണ്.

"ആർ.എസ്.എസ്. ഒരു രാഷ്ട്രീയ പാർട്ടിയല്ല. അത് തെരഞ്ഞെടുപ്പുകളിൽ പങ്കെടുക്കാറില്ല; അതിന്റെ നേതാക്കളാരെങ്കിലും ഏതെങ്കിലും രാഷ്ട്രീയ പാർട്ടിയുടെ നേതാക്കളാവാനും ഉദ്ദേശിക്കപ്പെട്ടിട്ടില്ല. ആർ.എസ്.എസ്സിനു തെരഞ്ഞെടുപ്പു ചിഹ്നമില്ല; അതിന്റെ നേതൃത്വമോ അംഗങ്ങളോ ഏതെങ്കിലും രാഷ്ട്രീയ പദവി നേടുന്നതിനു വേണ്ടി ശ്രമിക്കാറുമില്ല. എല്ലാ പ്രവർത്തനങ്ങളേയും പ്രചോദിപ്പിക്കാൻ ശ്രമിക്കുന്ന ഒരു സാമൂഹ്യ-രാഷ്ട്രീയ സംഘടനയാണത്"[18]

ഈ അവകാശവാദത്തെ, 1960 മാർച്ച് 5 ന് ആർ.എസ്.എസ്സിന്റെ ഉയർന്ന തലത്തിൽ പെട്ട കാഡർമാരെ അഭിസംബോധന ചെയ്തുകൊണ്ട് ഇൻഡോറിൽ സംസാരിക്കുമ്പോൾ ഗോൾവാൾക്കർ നടത്തിയ ഒരു പ്രസ്താവനയുമായി താരതമ്യപ്പെടുത്തി നോക്കാവുന്നതാണ്.

"നമ്മുടെ സ്വയം സേവകരിൽ ചിലർ രാഷ്ട്രീയത്തിൽ പ്രവർത്തിക്കുന്നുണ്ടെന്ന കാര്യവും നമുക്ക് അറിയാവുന്നതാണ്. അതിൽ പ്രവർത്തിക്കുമ്പോൾ പ്രവർത്തനത്തിന്റെ ആവശ്യങ്ങൾക്കനുസരിച്ച് അവർക്ക് പൊതുയോഗങ്ങളും പ്രകടനങ്ങളും മറ്റും സംഘടിപ്പിക്കുകയും മുദ്രാവാക്യങ്ങൾ മുഴക്കുകയും ചെയ്യേണ്ടി വരും. ഈ കാര്യങ്ങളൊന്നും നമ്മുടെ പ്രവർത്തനത്തിൽ ഉൾപ്പെടുന്നില്ല. എങ്കിലും ഒരു അഭിനേതാവിന് അയാൾ അവതരിപ്പിക്കാൻ ഉദ്ദേശിക്കുന്ന കഥാപാത്രത്തെ തന്റെ പരമാവധി കഴിവുപയോഗിച്ചുകൊണ്ട് ചിത്രീകരിച്ചേ മതിയാകൂ. എന്നാൽ ചില സമയങ്ങളിൽ സ്വയം സേവകർ തങ്ങളുടെ ഹൃദയങ്ങളിലെ അത്യുത്സാഹം മൂലം നടന്മാരെന്ന നിലയിൽ തങ്ങളെ ഏല്പിച്ചിട്ടുള്ള കഥാപാത്രത്തിന്റെ റോളുകൾക്കപ്പുറത്തേക്കു കടക്കുകയും ഈ ജോലിക്ക് യോഗ്യതയില്ലാത്തവരായി മാറുകയും ചെയ്യും. ഇത് ഒട്ടും നല്ലതല്ല"[19].

ഇവിടെ ഗോൾവാൾക്കർ, രാഷ്ട്രീയ പ്രവർത്തനത്തിനു വേണ്ടി വിട്ടുകൊടുക്കപ്പെട്ട *സ്വയം സേവകരെ നടന്മാർ* അല്ലെങ്കിൽ അരങ്ങിൽ കലാപ്രകടനം നടത്തുന്നവർ എന്നാണ് വിശേഷിപ്പിക്കുന്നത്. ആർ.എസ്.എസിന്റെ താളത്തിനനുസരിച്ച് തുള്ളുകയാണ് അവർ ചെയ്യേണ്ടിയിരിക്കുന്നത്. *പരമ വൈഭവത്തിന്റെ പാതയിൽ* എന്ന പേരിലുള്ള ഒരു ആർ.എസ്.എസ്. പ്രസിദ്ധീകരണം, വിവിധ ചുമതലകൾ നിറവേറ്റുന്നതിനായി അവർ രൂപീകരിച്ചിട്ടുള്ള നാല്പതിലേറെ സംഘടനകളെപ്പറ്റി പറയുന്നുണ്ട്. അതിൽ നാലാം നമ്പരായി ചേർത്തിട്ടുള്ള ബി.ജെ.പിക്ക് വലിയ പ്രാധാന്യമാണ് നൽകപ്പെട്ടിട്ടുള്ളത്.[20]


*ഡോ. ബി.ആർ അംബേദ്കർ*

ആർ.എസ്.എസ്സിന്റെ യഥാർത്ഥ മുഖം തുറന്നു കാട്ടുകയും അവരുടെ രഹസ്യ അജണ്ട വെളിയിൽ കൊണ്ടു വരികയും ചെയ്യുന്ന പ്രൊഫസർ കാസ്ബേയുടെ പുസ്തകം ഇന്ത്യൻ സോഷ്യലിസ്റ്റ് പ്രസ്ഥാനത്തിന്റെ വലിയൊരു താത്വികനായ മധു ലിമായേയുടെ കൃതികളിലും പരാമർശിക്കപ്പെട്ടിട്ടുണ്ട്. 1977–79 കാലത്ത് ജനതാ പാർട്ടിയെ പിടിച്ചെടുക്കാൻ ആർ.എസ്.എസ്. കഠിനശ്രമം നടത്തുമ്പോൾ അവരുടെ ദേശീയവിരുദ്ധമായ *ഹിന്ദുത്വ* പ്രത്യയ ശാസ്ത്രത്തിനെതിരെ ധീരമായ പ്രത്യയശാസ്ത്രസമരം നടത്തിയ ആളായിരുന്നു ലിമായേ.[21] കാസ്ബേയുടെ ഈ പുസ്തകം (Zot- സോത്) പുറത്തു വരുന്ന അതേ സമയത്തു (1979) തന്നെ എഴുതിയ ഒരു ലേഖനത്തിൽ, "ആർ.എസ്.എസ്സുമായുള്ള നമ്മുടെ ഒന്നാമത്തെ അഭിപ്രായഭിന്നത ദേശീയതയുടെ വിഷയത്തിലാണെ"ന്ന് ലിമായേ പറഞ്ഞു. "ഇന്ത്യാ രാഷ്ട്രത്തിൽ എല്ലാ പൗരന്മാർക്കും തുല്യമായ അവകാശങ്ങളുണ്ടെന്ന് ഞങ്ങൾ വിശ്വസിച്ചു. എന്നാൽ ആർ.എസ്.എസ്സും സവർക്കറൈറ്റുകളും രംഗത്തു വന്നത് അവരുടെ ഹിന്ദുരാഷ്ട്ര നിലപാടുകളുമായിട്ടായിരുന്നു."

"ഞങ്ങൾ ഒരു ജനാധിപത്യ റിപ്പബ്ലിക്കിന്റെ പിറവിയാണു സ്വപ്നം കണ്ടിരുന്നതെങ്കിൽ, ജനാധിപത്യം ഇന്ത്യക്ക് അനുയോജ്യമല്ലാത്ത ഒരു പാശ്ചാത്യ സങ്കല്പനമാണെന്നായിരുന്നു ആർ.എസ്.എസ്സിന്റെ നിലപാട്." ഇതായിരുന്നു രണ്ടാമത്തെ ഭിന്നത. അക്കാലത്ത് ആർ.എസ്.എസ്. അംഗങ്ങൾ ജർമ്മനിയിലെ അഡോൾഫ് ഹിറ്റ്ലറെ വളരെയേറെ പ്രകീർത്തിച്ചിരുന്നു. ജർമ്മനിയിലെ ജൂതന്മാരെ ഹിറ്റ്ലർ കൈകാര്യം ചെയ്തതു പോലെ, ഇന്ത്യയിൽ നിന്നും മുസ്ലീങ്ങളേയും ക്രിസ്ത്യാനികളേയും നിർമ്മാർജ്ജനം ചെയ്യണമെന്ന ഗോൾവാൾക്കറുടെ അഭിപ്രായത്തോട് അവർക്കു പൂർണ്ണയോജിപ്പായിരുന്നു. "അടിവേരുകളോളം ആഴത്തിലുള്ള വിഭിന്നതകൾ വച്ചു പുലർത്തുന്ന വംശങ്ങളേയും സംസ്കാരങ്ങളേയും ഒരു ഏകോപിത സംവിധാനത്തിലേക്ക് ഉദ്ഗ്രഥിച്ചെടുക്കുന്നത് എത്ര മാത്രം അസാധ്യമാണെന്ന് ജർമ്മനി കാണിച്ചു തന്നു. ഹിന്ദുസ്ഥാനിലെ നമുക്ക് പഠിക്കാനും പ്രയോജനപ്പെടുത്താനും പറ്റുന്ന ഒരു നല്ല പാഠമാണതെ"ന്ന് ഗോൾവാൾക്കർ പറഞ്ഞു.[22]

ലിമായേയുടെ അഭിപ്രായത്തിൽ, ആർ.എസ്.എസ്സുമായുള്ള പ്രധാനപ്പെട്ട മറ്റൊരു ഭിന്നത, ഹിന്ദുമതത്തിന്റേയും ഹിന്ദുരാഷ്ട്രത്തിന്റേയും അവിഭാജ്യഘടകമായി ജാതീയതയെ കണക്കാക്കണമെന്ന അവരുടെ നിർലജ്ജമായ ജാതീയ മനോഭാവമായിരുന്നു. "ഗുരുജി പ്രചോദക കേന്ദ്രമായി കരുതുന്ന ചാണക്യന്റെ *അർത്ഥശാസ്ത്രത്തിൽ, ബ്രാഹ്മണരേയും ക്ഷത്രിയരേയും വൈശ്യരേയും* സേവിക്കേണ്ടത് *ശൂദ്രരുടെ* മതപരമായ ധർമ്മമാണെന്നു വ്യക്തമായി തന്നെ പറയുന്നുണ്ടെ"ന്ന് ലിമായെ എഴുതി. സമർത്ഥവും കൗശലപൂർണ്ണവുമായ വിധത്തിൽ മേൽജാതിക്കാരെ സേവിക്കണമെന്ന വ്യവസ്ഥയിൽ ഒരു വാക്കിനുപകരം "സമൂഹത്തെ സേവിക്കണ"മെന്ന് ഗുരുജി മാറ്റി എഴുതുകയായിരുന്നു.

കേന്ദ്രത്തിൽ ജനതാ പാർട്ടി സർക്കാർ അധികാരത്തിലിരുന്ന സമയത്താണ് (1977–79) ഇന്ത്യൻ ഭരണകൂടത്തെ സ്വന്തം നിയന്ത്രണത്തിലാക്കാൻ ആർ.

എസ്.എസ് ആദ്യത്തെ സംഘടിതശ്രമം നടത്തിയത്. *സോത്* പോലുള്ള കൃതികൾ ആ ഘട്ടത്തിൽ പുറത്തു വന്നത് ഹിന്ദുത്വചേരിയുടെ യഥാർത്ഥ ലക്ഷ്യങ്ങളെ തുറന്നു കാണിച്ചു. ആർ.എസ്.എസ്. ആ ശ്രമത്തിൽ വിജയിച്ചില്ല; എന്നാൽ ജനത പാർട്ടി സർക്കാരിനും നിലനില്ക്കാനായില്ല. ഇന്ന് ഇന്ത്യൻ ഭരണകൂടം ആർ.എസ്. എസ്സിന്റെ കാഡർമാർ മുഖേന അവരുടെ സമ്പൂർണ്ണ നിയന്ത്രണത്തിൻ കീഴിലായിക്കഴിഞ്ഞു. ഇന്ത്യയെ സംബന്ധിച്ച് ഏറ്റവും ഹീനമായ ഒരു ദർശനം വച്ചു പുലർത്തുകയും ഹിന്ദു ദേശീയതയുടേയും ജാതീയതയുടേയും സമഗ്രാധിപത്യത്തിന്റേയും പതാകാവാഹകരായിരിക്കുകയും ചെയ്യുന്ന ഇവർ രാജ്യത്തെ ജനാധിപത്യ-മതനിരപേക്ഷ രാഷ്ട്രീയ ഘടനയുടെ മുന്നോട്ടു പോക്കിന് ഏറ്റവും വലിയ ഭീഷണിയായിരിക്കുന്നു എന്നു തിരിച്ചറിയാൻ തെല്ലും പ്രയാസമില്ല.



*ഭഗത് സിംഗ്*



*മധു ലിമായെ*

ഈ അപായ ഭീഷണിയെക്കുറിച്ച് 1940 ൽ തന്നെ ഡോ. അംബേദ്കർ മുന്നറിയിപ്പ് നൽകിയിരുന്നു. "ഹിന്ദുരാജ് ഒരു യാഥാർത്ഥ്യമായി തീരുന്ന പക്ഷം, ഈ രാജ്യത്തെ സംബന്ധിച്ചേടത്തോളം ഏറ്റവും വലിയ ദുരന്തമായിരിക്കും അത് എന്ന കാര്യത്തിൽ സംശയമില്ല......... സ്വാതന്ത്ര്യത്തിനും സമത്വത്തിനും സാഹോദര്യത്തിനും അതൊരു വലിയ തടസ്സമായിരിക്കും. അക്കാര്യത്തിൽ അതൊരിക്കലും ജനാധിപത്യത്തോട് പൊരുത്തപ്പെടാവുന്നതായിരിക്കില്ല. ഹിന്ദുരാജ് നിലവിൽ വരുന്നതിനെ എന്തു വിലകൊടുത്തു തടയണം." [23] അദ്ദേഹം എഴുതി.

Decoding the R.S.S പോലുളള പുസ്തകങ്ങൾ, സമത്വപൂർണ്ണമായ ഭാരതത്തെ സംബന്ധിച്ച ആശയങ്ങൾ ഉയർത്തിപ്പിടിക്കുകയും അതേപ്പറ്റി ഉത്ക്കണ്ഠപ്പെടുകയും ചെയ്യുന്നവർക്ക് പ്രത്യയശാസ്ത്രപരമായി സായുധരാവാൻ തീർച്ചയായും സഹായകരമാണ്.

**(ശേഷം 21 പേജിൽ)**

# ബാബ്റി മസ്ജിദ് തർക്കത്തെ സംബന്ധിച്ച സുപ്രീം കോടതി വിധിയെപ്പറ്റി

**ബാ**ബറി മസ്ജിദ് ഭൂമി തർക്കത്തിൽ സുപ്രീം കോടതി വിധി പ്രഖ്യാപിച്ചത് മുഖ്യമായും താഴെ പറയുന്ന പ്രശ്നങ്ങൾ വിശദമായി പരിശോധിച്ചതിനു ശേഷമാണ്:

1) ഭൂമിയുടെ ഉടമസ്ഥത സംബന്ധിച്ച സമഗ്രമായ രേഖകളുണ്ടോ?

2) ഇന്ത്യൻ പുരാവസ്തു വകുപ്പിന്റെ (ആർക്കിയോളജിക്കൽ സർവ്വേ ഓഫ് ഇന്ത്യ) കണ്ടെത്തലുകൾ എന്താണ് സൂചിപ്പിക്കുന്നത്?

3) ആരാധനാ സ്ഥലം ഉപയോഗിച്ചിരുന്ന ആളുകളുടെ ആചാരപരമായ വിശ്വാസങ്ങളെ സംബന്ധിച്ച് സാക്ഷിമൊഴികളിൽ പറഞ്ഞിരിക്കുന്ന കാര്യങ്ങൾ എന്ത്?

4) ആരാധനാ സ്ഥലത്തെപ്പറ്റിയുള്ള തങ്ങളുടെ പരിഗണനകളിലേക്ക് ഹിന്ദുക്കളേയും മുസ്ലീങ്ങളേയും നയിച്ച വിശ്വാസങ്ങൾ ഏതൊക്കെയാണ്?

തർക്ക വിഷയത്തെപ്പറ്റി അന്തിമ തീരുമാനത്തിലേക്കെത്താൻ, അതിന്റെ ചരിത്രപരതയേക്കാൾ മേൽപ്പറഞ്ഞ നാലു കാര്യങ്ങളാണ് കോടതി വിശദമായി പരിശോധിച്ചത്. ഏതാണ്ട് 150 വർഷത്തോളമായി രാജ്യവും ജനങ്ങളും അഭിമുഖീകരിച്ച ഏറ്റവും ഗുരുതരമായ സാമൂഹ്യ രാഷ്ട്രീയ പ്രശ്നങ്ങളിലൊന്നിന് ഒരു 'പ്രായോഗിക പരിഹാരം' കാണുന്നതിലേക്കാണ് ഇതെത്തിച്ചത്.

രാമജന്മഭൂമിയിലെ ഹിന്ദുക്ഷേത്രം തകർത്താണ് അവിടെ ബാബറി മസ്ജിദ് പണിതത് എന്ന ആഖ്യാനത്തെ പരമോന്നത നീതിപീഠം ഖണ്ഡിതമായി നിരാകരിച്ചിരിക്കുന്നു. പുരാവസ്തു വകുപ്പിന്റെ കണ്ടെത്തലുകൾ അനുസരിച്ച്, മസ്ജിദിന് താഴെ, 12-ാം നൂറ്റാണ്ടിലെ ഒരു നിർമ്മിതിയുടെ അവശിഷ്ടങ്ങൾ കണ്ടെത്തിയിട്ടുണ്ടെങ്കിലും അത് ഒരു ഹിന്ദുക്ഷേത്രത്തിന്റെ ഭാഗമായിരുന്നു എന്നു കണക്കാക്കാൻ യാതൊരു തരത്തിലും സാധ്യമല്ലെന്ന് പരമോന്നത നീതിപീഠം വിധിയിൽ വിലയിരുത്തി. മുസ്ലീങ്ങൾ എപ്പോഴും പ്രസ്തുത സ്ഥലത്തിനകത്താണ് പ്രാർത്ഥിച്ചിരുന്നതെങ്കിൽ, ഹിന്ദുക്കൾ ആരാധന നടത്തിയിരുന്നത് പുറത്തു വച്ചിട്ടാണെന്നും ബാബറി മസ്ജിദ് അടച്ചുപൂട്ടുന്നതു വരെ മുസ്ലീങ്ങൾ ആ സ്ഥലം ഒരിക്കലും കൈയൊഴിഞ്ഞിട്ടില്ല എന്നും കോടതി ഊന്നിപ്പറഞ്ഞു. കോടതി എടുത്തു പറഞ്ഞ കാര്യങ്ങളിൽ താഴെ പറഞ്ഞിരിക്കുന്നവ കൂടി ഉൾപ്പെടുന്നു.

ഭൂമിയുടെ ഉടമാവകാശ പ്രമാണത്തിന്റെ തർക്കമറ്റ തെളിവ് ഹാജരാക്കപ്പെടുകയാണെങ്കിൽ മതമോ ആചാരങ്ങളോ അല്ല തർക്കപരിഹാരത്തിന് പരിഗണിക്കേണ്ടത്. മതവിശ്വാസമെന്നത് വ്യക്തികളുടെ ആത്മനിഷ്ഠമായ ഒരു കാര്യമാണ്. അതുകൊണ്ട് ഉടമസ്ഥതയുടെ നിയമസാധുത നിലനിൽക്കുന്നത് രേഖകളുടേയും തെളിവുകളുടേയും സാക്ഷിമൊഴികളുടേയും മേലാണ്. 1949 ഡിസംബർ 22-ാം തിയതി ബാബറി മസ്ജിദിനകത്തേക്ക് രാമവിഗ്രഹം നിയമവിരുദ്ധമായി കടത്തി. സുപ്രീം കോടതിയുടെ നിർദ്ദേശത്തെ ലംഘിച്ചുകൊണ്ട് 1992 ഡിസംബർ 6 ന് തികച്ചും കുറ്റകരമായി ബാബറി മസ്ജിദ് തകർത്തു.

മേൽ പറഞ്ഞ കണ്ടെത്തലുകളുടെ അടിസ്ഥാനത്തിൽ, ഭൂമിയുടെ ഉടമാവകാശത്തിനു വേണ്ടി അപേക്ഷ നൽകിയ, വഖഫ് ബോർഡ് ഒഴികെയുള്ളവരുടെ അപേക്ഷകൾ പരമോന്നത കോടതി തള്ളിക്കളയുകയും മസ്ജിദ് പണിയാനായി വഖഫ് ബോർഡിന് അഞ്ചേക്കർ സ്ഥലം അനുവദിക്കാൻ സർക്കാരിനു നിർദ്ദേശം നൽകുകയും ചെയ്തു. ഒപ്പം രാമജന്മഭൂമി അയോദ്ധ്യയിലാണെന്ന് ദശലക്ഷക്കണക്കിന് ഹിന്ദുക്കൾ വിശ്വസിക്കുന്നുണ്ടെന്നും അതാണ് അവരുടെ ആരാധനാ സ്ഥലത്തെ നിർണ്ണയിക്കുന്നതെന്നും അതേ സമയം, മുസ്ലീങ്ങൾ തങ്ങളുടെ ആരാധനാ സ്ഥലമെന്നു പരിഗണിക്കുന്നത് അവർ മസ്ജിദ് പണിയുന്ന സ്ഥലത്തെയാണെന്നും കോടതി നിരീക്ഷിച്ചു.

അതുകൊണ്ട്, വഖഫ് ബോർഡിനു പുറമെ അപേക്ഷകരായ മറ്റു രണ്ടു കക്ഷികൾക്കും ഭൂമി ലഭിക്കാനുള്ള യാതൊരു തരം അവകാശങ്ങളും ഇല്ലെങ്കിൽ പോലും ആരാധന നടത്താനുള്ള എല്ലാവരുടേയും അവകാശങ്ങൾ ഉയർത്തിപ്പിടിക്കപ്പെടേണ്ടതാണെന്നും അതനുസരിച്ചു വേണം ഭൂമിയുടെ കാര്യം കൈകാര്യം ചെയ്യേണ്ടതെന്നും സുപ്രീം കോടതി തീരുമാനിച്ചു.

സർക്കാർ രൂപീകരിക്കുന്ന ഒരു ട്രസ്റ്റിനു തർക്കഭൂമി വിട്ടുനൽകാനും അവിടെ ക്ഷേത്രം നിർമ്മിക്കാനും അതോടൊപ്പം തന്നെ, വഖഫ് ബോർഡിന് അഞ്ചേക്കർ ഭൂമി അനുവദിക്കാനും തീരുമാനിച്ചുകൊണ്ട് തർക്കത്തിൽ തീർപ്പുണ്ടാക്കുന്നതിലേക്ക് പരമോന്നത കോടതിയെ നയിച്ചത് മേൽപ്പറഞ്ഞ കാര്യങ്ങളാണ്. 1949 ലേയും 1992 ലേയും സംഭവങ്ങൾ വിചാരണ ചെയ്യപ്പെടുകയും ശിക്ഷിക്കപ്പെടുകയും ചെയ്യേണ്ടതായ അതീവ ഗുരുതരമായ കുറ്റകൃത്യങ്ങളാണെന്ന് വ്യക്തമായി പ്രസ്താവിച്ച പരമോന്നത കോടതി, ആ കുറ്റകൃത്യങ്ങളുമായി ബന്ധപ്പെട്ട് ഉയർത്തപ്പെട്ട അവകാശവാദങ്ങളെ തള്ളിക്കള്ളയുകയും ചെയ്തു.

ഒരു ക്ഷേത്രം തകർത്ത് അതിനു മുകളിലാണ് മസ്ജിദ് പണിതതെന്ന വർഗ്ഗീയ ഫാസിസ്റ്റുകളുടെ വ്യാജ ആഖ്യാനങ്ങളെ ഖണ്ഡിതമായി തുറന്നുകാട്ടുന്നതാണ് ഈ വിധി. 1949 മുതൽ 1992 ലും തുടർന്ന് ഇന്നുവരേക്കും, ബാബറി മസ്ജിദ് കളങ്കപ്പെടുത്തിയതു മുതൽ അതിനെ തകർക്കുന്നതു വരെയുള്ള ഹീനമായ കുറ്റകൃത്യങ്ങളുടെ വലിയ ശൃംഖലയെ മുഴുവൻ വിചാരണ ചെയ്ത് ശിക്ഷിക്കണമെന്ന് വിധി ഊന്നിപ്പറയുന്നു. തന്മൂലം ഭൂമിയുടെ ഉടമസ്ഥതയ്ക്കു വേണ്ടി അത്തരക്കാർ മുന്നോട്ടു വച്ച അവകാശവാദങ്ങളെ വിധി തള്ളിക്കളയുന്നു. സുപ്രീം കോടതിയുടെ ഈ കണ്ടെത്തലുകൾ ഭരണഘടനയുടെ ലിഖിത തത്വങ്ങളോടും അവയുടെ സത്തയോടും പൊരുത്തപ്പെടുന്നവ തന്നെയാണ്. അതേ സമയം, തങ്ങൾ അവകാശപ്പെട്ട ഭൂമി, ക്ഷേത്ര നിർമ്മാണത്തിനു വേണ്ടി സർക്കാർ നിയമിക്കാനിരിക്കുന്ന ഒരു ട്രസ്റ്റിനു നൽകുന്നതിനായി, വിശ്വാസത്തിന്റെ പേരിൽ സർക്കാരിനു കൈമാറിയതിൽ അതൃപ്തി പ്രകടിപ്പിക്കാൻ നീതിനിഷേധ പരാതിക്കാരായ വഖഫ് ബോർഡിന് എല്ലാ കാര്യകാരണങ്ങളുമുണ്ട്. അക്കാര്യത്തിൽ പരമോന്നത കോടതിയുടെ തർക്കപരിഹാരം ബാബറി മസ്ജിദിന്റെ വസ്തുനിഷ്ഠമായ ചരിത്രപരതയോട് പൊരുത്തപ്പെടുന്നതായില്ല. ബാബറി മസ്ജിദിന്റെ നിർമ്മാണവും നിലനിൽപ്പുമായി ബന്ധപ്പെട്ട് സുപ്രീം കോടതി തന്നെ നടത്തിയിട്ടുള്ള വിലയിരുത്തലുകൾ എത്തിച്ചേർന്ന വസ്തുതകൾ, മറ്റു തരത്തിലുള്ള എല്ലാ അവകാശവാദങ്ങൾക്കും വിരുദ്ധമാണ്. നീതിപൂർവ്വമായ ഒരു ന്യായവിധിയുടെ കളങ്കരഹിതമായ ഫലം അവകാശമുന്നയിച്ചവർക്ക് ലഭ്യമാക്കാനാവുന്നതു വരെ, തർക്കഭൂമിയെ സ്വന്തം നിയന്ത്രണത്തിലും സംരക്ഷണയിലും നിലനിർത്തിക്കൊണ്ട് അനുനയ ശ്രമങ്ങൾ നിരന്തരമായി മുന്നോട്ടു കൊണ്ടുപോകാൻ ഭരണനിർവ്വഹണ സംവിധാനമായ എക്സിക്യൂട്ടീവിനെ ചുമതലപ്പെടുത്താൻ, ഒരു ആധുനിക റിപ്പബ്ലിക്കിലെ നീതിന്യായശാസ്ത്രത്തിന്റെ പരമോന്നത പീഠത്തെ മേൽപ്പറഞ്ഞ വിലയിരുത്തലുകൾ സ്വാഭാവികമായും പ്രചോദിപ്പിക്കേണ്ടതാണ്. അത് ഇന്ത്യൻ റിപ്പബ്ലിക്കിന്റേയും അതിന്റെ നീതിന്യായ വ്യവസ്ഥയുടേയും പ്രകാശ പൂർണ്ണമായ ദീപസ്തംഭമായി, തീർച്ചയായും തിളങ്ങുമായിരുന്നു.

സംയമനം പാലിക്കാൻ സുപ്രീം കോടതിയും ഇന്ത്യൻ സർക്കാരും നടത്തിയ ആഹ്വാനങ്ങൾ മുസ്ലീങ്ങളും അവരുടെ സംഘടനകളും സ്വീകരിച്ചിട്ടുണ്ടെന്ന്, വിധി വന്നതിനു ശേഷവും മഹത്വപൂർണ്ണമായ പക്വതയോടെ അവർ പ്രകടിപ്പിക്കുന്ന സമാധാനകാംക്ഷയും സൗഹൃദ സ്വഭാവവും തെളിയിക്കുന്നുണ്ട്. മതനിരപേക്ഷതക്കും ജനാധിപത്യത്തിനും വേണ്ടിയുള്ള പോരാട്ടവുമായി ഇനിയും ബഹുദൂരം മുന്നോട്ടു പോകേണ്ടിയിരിക്കേ, രാഷ്ട്രത്തിന്റേയും റിപ്പബ്ലിക്കിന്റേയും ലക്ഷ്യങ്ങളേയും ഭാവിയേയും സംബന്ധിച്ച പ്രതീക്ഷകൾക്ക് അത് ഊട് വെയ്പാവുന്നുണ്ട്.

**എം.എസ്. ജയകുമാർ**

*ജനറൽ സെക്രട്ടറി, സി.പി.ഐ. (എം.എൽ) റെഡ് ഫ്ളാഗ്*

**(20-ാം പേജിൽ നിന്നു തുടർച്ച)**

**കുറിപ്പുകൾ**

1. എച്ച്.വി.ശേഷാദ്രി (എഡിറ്റർ) Dr. Hedgewar, the Epoch - Maker: A Biography. ബാംഗ്ലൂർ സാഹിത്യസിന്ധു പ്രകാശൻ 1981 പേജ് 61
2. അതേ പുസ്തകം പേജ് 71
3. Shri Guruji Samagra Darshan (SGSD ഗോൾവാൾക്കറുടെ സമാഹൃത കൃതികൾ - ഹിന്ദി) വോള്യം 4 പേജ് 39 -40-
4 അതേ പുസ്തകം പേജ് 41
5. അതേ പുസ്തകം പേജ് 40
6. അതേ പുസ്തകം പേജ് 2
7. SGSD വോള്യം 1 പേജ് 11-2
8. ഡി.പി. ഭിഷിക്കർ Sangh Vriksh ke Beej: Dr. Keshavrao Hedgewar ദൽഹി സുരുചി പ്രകാശൻ 1994 പേജ് 24
9. എം.എസ്. ഗോൾവാൾക്കർ Bunch of Thoughts ബാംഗ്ലൂർ - സാഹിത്യ സിന്ധു പ്രകാശൻ 1996 പേജ് 283
10. ഭിഷിക്കർ Sangh Vriksh ke Beej പേജ് 21
11. അതേ പുസ്തകം പേജ് 479-80
12. വി.ഡി. സവർക്കർ സമഗ്ര സവർക്കർ വാങ്മയ: ഹിന്ദു രാഷ്ട്ര ദർശൻ : വോള്യം -6, പൂന, മഹാരാഷ്ട്ര പ്രാന്തിക ഹിന്ദുസഭ 1963, പേജ് 460
13. അതേ പുസ്തകം - പേജ് 461
14. അതേ പുസ്തകം - പേജ് 439
15. ഗോൾവാൾക്കർ: *ബഞ്ച് ഓഫ് തോട്ട്സ്* പേജ് 36-7
16. എം.എസ്. ഗോൾവാൾക്കർ. 1961 ജനുവരി 2 ലെ *ഓർഗനൈസറിൽ* ഉദ്ധരിച്ചു ചേർത്തത് പേജ് 5, 16
17. *ശ്രീ ഗുരുജി സമഗ്ര ദർശൻ* വോള്യം 1, പേജ് 11
18. ഓർഗനൈസർ, ദൽഹി, 2000 ഫെബ്രുവരി 6
19. *ശ്രീ ഗുരുജി സമഗ്ര ദർശൻ* വോള്യം 4, പേജ് 4-5
20. എസ്.ഡി. സാപ്രെ *പരം വൈഭവ് കെ പഥ് പർ* ദൽഹി സുരുചി പ്രകാശൻ 1997 - പേജ് 7
21. മധു ലിമായേ, What is RSS? ജനതാ പാർട്ടിയിലെ പിളർപ്പിനു തൊട്ടു പുറകെ എഴുതപ്പെട്ട ഈ ദീർഘ ലേഖനം 1979 ൽ *രവിവാർ* എന്ന ഹിന്ദി വാരികയിൽ പ്രസിദ്ധീകരിച്ചു.
22. എം.എസ് ഗോൾവാൾക്കർ We or our Nationhood Defined നാഗ്പൂർ. ഭാരത് പബ്ലിക്കേഷൻസ് 1939, പേജ് 35.

23. ബി.ആർ. അംബേദ്ക്കർ Pakisthan or the partition of India. ബോംബെ, മഹാരാഷ്ട്ര സർക്കാർ, 1990 പേജ് 358. 1940 ൽ ആദ്യം പ്രസിദ്ധീകരിക്കപ്പെട്ടു.

# ജനു. 8 ദേശീയ പണിമുടക്ക് ചരിത്ര വിജയമാക്കുക

*ചാൾസ് ജോർജ്ജ്*
ടിയുസിഐ അഖിലേന്ത്യ സെക്രട്ടറി

**ജീ**വൽപ്രധാനമായ 12 ആവശ്യങ്ങളുന്നയിച്ചുകൊണ്ട് ഇന്ത്യൻ തൊഴിലാളി വർഗ്ഗം 2020 ജനുവരി 8 ന് ദേശീയ പണിമുടക്ക് നടത്തുകയാണ്. 1991-ൽ പുത്തൻ സാമ്പത്തിക നയം പ്രഖ്യാപിക്കപ്പെട്ട ശേഷം നടക്കുന്ന പത്തൊമ്പതാമത്തെ പൊതുപണിമുടക്കാണിത്. 2019 ജനുവരി 8, 9 തീയതികളിലായി നടന്ന ദ്വിദിന പണിമുടക്കിൽ 18 കോടി തൊഴിലാളികളാണ് പങ്കെടുത്തത്. ലോക ചരിത്രത്തിൽ ഏറ്റവും കൂടുതൽ പേർ അണിനിരന്ന പണിമുടക്ക് എന്ന സ്വന്തം റെക്കോർഡ് ഇന്ത്യൻ തൊഴിലാളി വർഗ്ഗം ഓരോ വർഷവും സ്വന്തം പേരിലാക്കുകയും അതുതന്നെ ഓരോ പ്രാവശ്യവും തിരുത്തിക്കുറിക്കുകയും ചെയ്തുകൊണ്ടിരിക്കുകയാണ്. സ്വകാര്യവല്ക്കരണത്തിനും ആഗോളവൽക്കരണ നടപടികൾക്കും സർക്കാരിന്റെ വലതുപക്ഷ നയങ്ങൾക്കുമെതിരെ കഴിഞ്ഞ 29 വർഷമായി തുടരുന്ന സമരത്തിന്റെ നൈരന്തര്യത്തേയും ഇതു കുറിക്കുന്നുണ്ട്. അതേ സമയം സമീപകാലത്തു നടക്കുന്ന സമരങ്ങൾ പൂർണ്ണമായ ഫാസിസത്തിനെതിരായ സമരങ്ങളെന്ന നിലയിൽ സവിശേഷമാകുന്നുമുണ്ട്.

2014 ൽ നരേന്ദ്രമോദി അധികാരത്തിൽ വന്ന ശേഷം 12 ഇന അവകാശപത്രിക മുന്നോട്ടു വെച്ചുകൊണ്ട് 2015 സെപ്തംബർ 2 നും 2016 സെപ്തംബർ 2-നും 2019 ജനുവരി 8,9 തിയതികളിലുമായി മൂന്നു പൊതുപണിമുടക്കങ്ങളാണ് ഇന്ത്യയിലെ തൊഴിലാളി സംഘടനകൾ നടത്തിയത്. ഇതേ ആവശ്യം മുൻനിർത്തി 2017 നവംബർ 9,10,11 തീയതികളിലായി പാർലമെന്റിനു മുൻവശം നടന്ന മഹാപാടവ്, 2018 ജനുവരി 17 ന് നടന്ന സ്കീം തൊഴിലാളികളുടെ പണിമുടക്കും പാർലമെന്റ് മാർച്ചും 2019 ന് സംയുക്ത അവകാശ പത്രിക പ്രഖ്യാപിച്ചുകൊണ്ടു നടന്ന കൺവെൻഷൻ, ബാങ്ക്, ഇൻഷുറൻസ്, തുറമുഖ, ഖനി, വിമാന കമ്പനി തൊഴിലാളികളുടെ പണിമുടക്ക് എന്നിവയുടെ തുടർച്ചയെയാണ് 2020 ജനുവരി 8 പ്രതിനിധീകരിക്കുന്നത്. സമീപകാലത്ത്, കഴിഞ്ഞ ആഗസ്റ്റ് 20 മുതൽ വെടിക്കോപ്പു നിർമ്മാണ ശാലകളുടെ സ്വകാര്യവല്ക്കരണ നടപടികൾക്കെതിരായി നടന്ന ശക്തമായ സമരത്തിന്റെയും സെപ്തംബർ 24 ലെ ഖനി തൊഴിലാളി പണിമുടക്കിന്റേയും ഒക്ടോബർ 22 ലെ ബാങ്ക് പണിമുടക്കിന്റേയും നവംബർ 28 ലെ പെട്രോളിയം മേഖലാ പണിമുടക്കിന്റേയും പശ്ചാത്തലവും പൊതു പണിമുടക്കിനുണ്ട്. 2017 ൽ ആറു കർഷകരെ വെടിവെച്ചുകൊന്ന മധ്യപ്രദേശിലെ മാണ്ട്സോർ കർഷകപ്രക്ഷോഭത്തോടെ തുടങ്ങുകയും 40,000 കർഷകർ അണിനിരന്ന മഹാരാഷ്ട്രയിലെ പ്രക്ഷോഭത്തോടെ ഇന്ത്യയിലാകെ ആളിപടരുകയും ചെയ്ത കർഷക പ്രക്ഷോഭവും പൊതു പണിമുടക്കിന്റെ പൊതുലക്ഷ്യത്തെ പിൻപറ്റുന്നുണ്ട്. അടുത്തകാലത്ത് ആരംഭിച്ച ജെ.എൻ.യു, ജാമിയ മിലിയ അടക്കമുള്ള സർവ്വകലാശാലകളിലെ വിദ്യാർത്ഥിപ്രക്ഷോഭവും മറ്റിടങ്ങളിലേക്കും പടരുകയാണ്.

പൗരത്വ രജിസ്റ്ററിന്റെ പേരിൽ ലക്ഷണക്കണക്കിന് ന്യൂനപക്ഷ ജനവിഭാഗങ്ങൾ തങ്ങൾ ജനിച്ചതും വളർന്നതുമായ വീടും നാടും നഷ്ടപ്പെട്ട് സ്വന്തം രാജ്യത്തെ ആധുനിക തടവറകളിൽ ജീവിക്കാൻ നിർബന്ധിതരാക്കപ്പെടുന്ന സാഹചര്യം സൃഷ്ടിക്കപ്പെട്ടിരിക്കുകയാണ്. ഇതിരെതിരായി തലസ്ഥാനനഗരിയിലടക്കം പ്രതിഷേധം കത്തിപ്പടരുന്ന സാഹര്യമാണിത്. വിവിധമേഖലകളിലും വിഷയങ്ങളിലുമായി നടക്കുന്ന പ്രക്ഷോഭങ്ങളിൽ നിന്നും തൊഴിലാളി പണിമുടക്കിനെ വ്യതിരിക്തമാക്കുന്ന സവിശേഷത ആസേതുഹിമാചലമുള്ള തൊഴിലാളികളെ ആകെ ഉൾക്കൊള്ളുന്ന അതിന്റെ ദേശീയ സ്വഭാവം തന്നെയാണ്.

ഭരണഘടനയെത്തന്നെ അട്ടിമറിക്കുന്ന നരേന്ദ്രമോദിയുടെ വാഴ്ചക്കാലത്ത് തൊഴിൽ നിയമങ്ങൾക്കു യാതൊരു പരിരക്ഷയും ഇല്ലാതായിരിക്കുന്നു. 2014 ൽ അധികാരമേറ്റെടുത്തയുടനെ ഫാക്ടറീസ് ആക്ടും തൊഴിൽ ബന്ധനിയമങ്ങളും അപ്രന്റീസ് ആക്ടും സർക്കാർ ഭേദഗതി ചെയ്യുകയുണ്ടായി. ഇതു പ്രകാരം എഴുപതു ശതമാനം തൊഴിലാളികളും സ്ഥിരം തൊഴിലാളികളുടെ പട്ടികയിൽ നിന്നും പുറത്തുപോകുന്ന അവസ്ഥയാണ് ഉണ്ടായത്. തൊഴിലുടമകൾക്ക് ഇഷ്ടം പോലെ തൊഴിലാളികളെ പിരിച്ചുവിടാനും ഫാക്ടറികൾ അടച്ചു പൂട്ടാനും കോൺട്രാക്ട് തൊഴിലാളികളേക്കാൾ കുറഞ്ഞ വേതനത്തിൽ അപ്രന്റീസുകളെ നിയമിക്കാനും ഇതു വഴി കഴിയും. 1926 ലെ ട്രേഡ് യൂണിയൻ ആക്ടും 1946 ലെ ഇന്റസ്ട്രിയൽ എംപ്ലോയ്മെന്റ് സ്റ്റാൻഡിംഗ് ഓർഡർ നിയമവും 1948 ലെ തൊഴിൽ തർക്ക നിയമവും 1970 ലെ കരാർ തൊഴിലാളി നിരോധന നിയമവും ഫലത്തിൽ ഇന്ന് അപ്രസക്തമായിരിക്കുകയാണ്.

വിവിധ തൊഴിൽ നിയമങ്ങളെ സംയോജിപ്പിച്ചുകൊണ്ട് കഴിഞ്ഞ ജൂലൈ 30 ന് പാർലമെന്റ് പാസ്സാക്കിയ വേതന കോഡും സാമൂഹ്യസുരക്ഷയെ സംബന്ധിച്ച കോഡും പ്രാബല്യത്തിൽവരികയാണ്. തൊഴിൽ ചട്ടവും തൊഴിൽ, ആരോഗ്യസുരക്ഷയെ സംബന്ധിച്ച ചട്ടവും അംഗീകരിച്ചു നടപ്പാക്കുന്നതോടെ നിയമവാഴ്ചയുടെ കഴുത്തു ഞെരിക്കപ്പെടുകയാണ്.

ഈ പശ്ചാത്തലത്തിലാണ് വിനാശകരമായ ഈ നയങ്ങളും നടപടികളും തിരുത്തണമെന്നാവശ്യപ്പെട്ട് ഈ വർഷം സെപ്തംബർ 30 ന് പാർലമെന്റ് വീഥിയിലെ തുറന്ന വേദിയിൽ കേന്ദ്ര ട്രേഡ് യൂണിയൻ സംഘടനകളുടെ നേതൃത്വത്തിൽ ചേർന്ന കൺവെൻഷൻ 2020 ജനുവരി 8 ന് അഖിലേന്ത്യാ പണിമുടക്കിന്റെ പ്രഖ്യാപനം നടത്തിയത്.

സർവ്വവ്യാപകമായ കടന്നാക്രമണമാണ് തൊഴിൽ മേഖലയും സമ്പത്തുല്പാദിപ്പിക്കുന്ന തൊഴിലാളികളും നേരിട്ടുകൊണ്ടിരിക്കുന്നത്. കോർപ്പറേറ്റുകളുടെ കൊള്ള ഉറപ്പാക്കുന്ന നടപടികൾ സർക്കാർ സ്വീകരിക്കുമ്പോൾ അത് ഫലപ്രദമായ ചോദനത്തെ അടിച്ചമർത്തുന്നു. ഉല്പാദനമാന്ദ്യവും വിലക്കയറ്റവും രൂക്ഷമാണ്. പുതിയ വിലസൂചികയുടെ പശ്ചാത്തലത്തിൽ 21,000 രൂപ മിനിമം വേതനം ലഭിക്കണമെന്ന ആവശ്യം തികച്ചും ന്യായയുക്തമാണ്. സർക്കാർ കൂടി ഫണ്ട്

**(ശേഷം 56-ാം പേജിൽ)**

# വരാനിരിക്കുന്നത് ഏറ്റവും ഇരുണ്ട കാലം: കരുതിയിരിക്കുക, ഐക്യപ്പെടുക

**പരഞ്ജോയ് ഗുഹ താക്കുർഥ**

*(കമ്യൂണിസ്ററ് വിപ്ലവകാരിയും അടിയന്തിരാവസ്ഥയിലെ തടവുകാരനും എഴുത്തുകാരനും സാംസ്കാരിക പ്രവർത്തകനുമായിരുന്ന റ്റി.എൻ. ജോയിയുടെ ചരമ വാർഷിക ദിനത്തിൽ (2019 ഒക്ടോബർ 2) കൊടുങ്ങല്ലൂർ ടൗൺ ഹാളിൽ വച്ച് നടന്ന അനുസ്മരണ സമ്മേളനത്തിൽ പങ്കെടുത്തുകൊണ്ട് പരഞ്ജോയ് ഗുഹ താക്കുർഥ നടത്തിയ റ്റി.എൻ.ജോയി സ്മാരക പ്രഭാഷണത്തിന്റെ പരിഭാഷയാണ് താഴെ.)*

**സുഹൃത്തുക്കളെ, സഖാക്കളെ,**

ഞാൻ വരുന്നത് ദൽഹിയിൽ നിന്നാണ്. വ്യക്തിപരമായി എനിക്കു യാതൊരു പരിചയവുമില്ലാത്ത, എനിക്കറിയാത്ത ഒരാളെക്കുറിച്ചു സംസാരിക്കാനാണു ഞാൻ വന്നിരിക്കുന്നത്. ടി.എൻ. ജോയിയെക്കുറിച്ച്. അദ്ദേഹത്തിന്റെ പേരിന്റെ ആദ്യത്തെ മൂന്നക്ഷരങ്ങളും എന്റെ പേരിന്റെ അവസാനത്തെ മൂന്നക്ഷരങ്ങളും ഒന്നായിപ്പോയത് ഒരു യാദൃശ്ചികത മാത്രം.

ജോയിയെക്കുറിച്ച് അദ്ദേഹത്തിന്റെ സുഹൃത്തുക്കൾ എനിക്കു വിശദീകരിച്ചു തന്നു. തികച്ചും അത്ഭുതകരമായ ഒരു വ്യക്തിത്വമായിരുന്നു അദ്ദേഹത്തിന്റേത്. ഫാസിസത്തിനെതിരെ സ്വന്തം വാക്കുകൾ കൊണ്ടും പ്രവൃത്തികൾ കൊണ്ടും മാത്രമല്ല; സ്വന്തം ജീവിതം കൊണ്ടു കൂടി അദ്ദേഹം സംസാരിച്ചു.



പരഞ്ജോയ് ഗുഹ താക്കുർഥ

ഇന്ന് ഇന്ത്യയിലെ ജനങ്ങൾ ഫാസിസം എന്താണെന്ന് അനുഭവിച്ചു കൊണ്ടിരിക്കുകയാണ്. അമിതാധികാരമെന്നും സ്വേച്ഛാധിപത്യമെന്നും ഏകാധിപത്യമെന്നുമൊക്കെ പലരും അതിനെ വിശദീകരിക്കാൻ ശ്രമിക്കുന്നുണ്ട്. പക്ഷേ, മുൻപൊരിക്കലും ഇത്തരമൊന്ന് നാം അനുഭവിച്ചിട്ടില്ല.



ടി എൻ ജോയ്

കഴിഞ്ഞ അഞ്ചു വർഷത്തെ ഫാസിസ്റ്റ് ഭരണത്തോട് ഏറ്റവും അടുത്തു നില്ക്കുന്ന ഒരു സമാന അനുഭവം നമുക്കുണ്ടായത് 1975–77 കാലത്തെ അടിയന്തിരാവസ്ഥയിലായിരുന്നു. അടിയന്തിരാവസ്ഥക്കാലത്ത് എത്ര കണ്ട് നിഷ്ഠൂരമായിട്ടാണ് ജോയി പീഡിപ്പിക്കപ്പെട്ടതെന്ന് അദ്ദേഹത്തിന്റെ സുഹൃത്തുക്കൾ വിശദീകരിച്ചു. അടിയന്തിരാവസ്ഥക്കാലത്ത് ഇന്ത്യ ഭരിച്ചു കൊണ്ടിരുന്ന പ്രധാനമന്ത്രി ഇന്ദിരാഗാന്ധിയായിരുന്നു. ഇന്ന് ഇന്ത്യ ഭരിക്കുന്നവർക്ക് ഇന്ദിരാഗാന്ധിയെപ്പറ്റി യാതൊരു വിമർശനവുമില്ല. അവരുടെ പിതാവും രാജ്യത്തിന്റെ ആദ്യ പ്രധാനമന്ത്രിയുമായ ജവഹർലാൽ നെഹ്റുവിനോടാണ് അവരുടെ എതിർപ്പു മുഴുവനും.

അടിയന്തിരാവസ്ഥ കഴിഞ്ഞപ്പോൾ, മൊറാർജി ദേശായിയുടെ നേതൃത്വത്തിൽ പുതിയ മന്ത്രിസഭ വന്നു. എൽ.കെ. അദ്വാനി ആ മന്ത്രിസഭയിലെ വാർത്താ വിതരണ പ്രക്ഷേപണ വകുപ്പു മന്ത്രിയായിരുന്നു. ഇന്ന് അദ്വാനിക്ക് 92 വയസ്സായി. ബി.ജെ.പിയുടെ മുതിർന്ന നേതാവാണ്. ഇന്ന് ബി.ജെ.പിക്കാരായ പ്രധാനമന്ത്രി നരേന്ദ്ര മോദിയോ ആഭ്യന്തര വകുപ്പു മന്ത്രി അമിത് ഷായോ അദ്ദേഹത്തോട് യാതൊരു തരം കൂടിയാലോചനകളും നടത്താറില്ല.

അടിയന്തിരാവസ്ഥയെപ്പറ്റി അദ്വാനിയുടെ പ്രശസ്തമായ ഒരു നിരീക്ഷണമുണ്ട്. അക്കാലത്തെ മാധ്യമങ്ങളെപ്പറ്റി. 'കുനിയാൻ പറഞ്ഞപ്പോൾ മാധ്യമങ്ങൾ മുട്ടിൽ ഇഴയുകയായിരുന്നു'വെന്ന് അദ്വാനി പറഞ്ഞു. മാധ്യമങ്ങളുടെ ആ വിധേയത്വസ്വഭാവം ഇന്നു കൂടുതൽ പ്രകടമാണ്. എന്തുകൊണ്ടാണ് മാധ്യമങ്ങൾ

ഇത്ര കണ്ട് വിധേയത്വം കാട്ടുന്നത്? എന്തുകൊണ്ടാണ് അവർ ഭരണകൂടത്തിന്റെ പരസ്യ ഏജൻസികളെപ്പോലെ പെരുമാറുന്നത്? കുനിയാൻ പോലും ആവശ്യപ്പെടുന്നതിനു മുമ്പ് മാധ്യമങ്ങൾ ഭരണകൂടത്തിനു മുന്നിൽ മുട്ടിലിഴയുകയാണിന്ന്.

30 വർഷത്തിനു ശേഷമാണ് 2014 ൽ ഇന്ത്യൻ പാർലമെന്റിൽ ഒരു ഒറ്റ കക്ഷിക്ക് ഭൂരിപക്ഷം കിട്ടുന്നത്. ബി.ജെ.പിക്ക്. അന്ന് അവർക്കു കിട്ടിയത് 31 ശതമാനം വോട്ടായിരുന്നു. ഇന്ന് അവരുടെ വോട്ടു ശതമാനം 38 ആണ്. ബി.ജെ.പി നേതൃത്വം നൽകുന്ന എൻ.ഡി.എക്ക് 2014 ൽ 38 ശതമാനം വോട്ടാണു ലഭിച്ചതെങ്കിൽ ഇത്തവണ അത് 45 ശതമാനമാണ്. ഈ ഉയർന്ന വോട്ടും സീറ്റും വച്ചുകൊണ്ട് ആർ.എസ്.എസ്സും ബി.ജെ.പിയും എൻ.ഡി.എയും ശ്രമിക്കുന്നത് ഇന്ത്യയെ പ്രസിഡൻഷ്യൽ ഭരണ വ്യവസ്ഥയിലേക്കു നയിക്കാനാണ്. വ്യക്തികൾക്ക് അധികാരത്തിൽ അമിതപ്രാധാന്യം ലഭിക്കുന്ന അവസ്ഥയുണ്ടാക്കാനാണ്.

പ്രതിപക്ഷം ഇന്ന് അതീവ ദുർബ്ബലമാണ്. 1984 ലും പ്രതിപക്ഷം ദുർബ്ബലമായിരുന്നു. ഇന്ദിരാഗാന്ധിയുടെ കൊലപാതകത്തിനു ശേഷം രാജീവ് ഗാന്ധി അധികാരത്തിലെത്തുമ്പോൾ ലോകസഭയിലെ 543 അംഗങ്ങളിൽ 426 പേർ കോൺഗ്രസ്സ് പക്ഷത്തായിരുന്നു. പക്ഷേ, അടുത്ത തെരഞ്ഞെടുപ്പു വന്നപ്പോൾ, 1989 ൽ കോൺഗ്രസ്സ് പരാജയപ്പെട്ടു.

1967 ലും കോൺഗ്രസ്സിനു വലിയ തിരിച്ചടികൾ നേരിട്ടിട്ടുണ്ട്. അന്ന് ഇന്ത്യയുടെ ഹിന്ദി ഹൃദയഭൂമിയിൽ കോൺഗ്രസ്സ് പരാജയപ്പെടുകയായിരുന്നു. തുടർന്ന് ഇന്ദിരാഗാന്ധിയുടെ മുൻകൈയിൽ കോൺഗ്രസ്സ് പിളർന്നു. ബാങ്കു ദേശസാത്ക്കരണവും പ്രിവി പഴ്സ് നിർത്തലാക്കലും പോലുള്ള നടപടികളുണ്ടായി. ഈ നടപടികൾക്ക് വലിയ രാഷ്ട്രീയ എതിർപ്പുകളെ നേരിടേണ്ടി വന്നു. പക്ഷേ 'ഗരീബി ഹഠാവോ' പോലുള്ള ദാരിദ്ര്യ നിർമ്മാർജ്ജനത്തിന്റെ മുദ്രാവാക്യങ്ങളുമായി ഇന്ദിരാഗാന്ധി എതിർപ്പുകളെ നേരിട്ടു. വീണ്ടും അധികാരത്തിൽ വന്നു. എന്നാൽ 1975 ൽ ഇന്ദിരാഗാന്ധിയുടെ തെരഞ്ഞെടുപ്പു റദ്ദാക്കിക്കൊണ്ടുള്ള അലഹബാദ് ഹൈക്കോടതി വിധി അടിയന്തിരാവസ്ഥ പ്രഖ്യാപനത്തിനു വഴിയൊരുക്കുകയായിരുന്നു.

1952 ൽ രാജ്യത്തെ ആദ്യത്തെ പൊതു തെരഞ്ഞെടുപ്പു കഴിയുമ്പോൾ കമ്യൂണിസ്റ്റ് പാർട്ടി ശക്തമായിരുന്നു. പാർലമെന്റിൽ അവരുടെ സാന്നിദ്ധ്യം പ്രബലമായിരുന്നു. ഇന്നു ഇടതുപക്ഷം ദുർബ്ബലമാണ്. രാജ്യത്ത് പ്രബലമായിരിക്കുന്ന ഹിന്ദുത്വ രാഷ്ട്രീയത്തെ ഏറ്റവും ശക്തമായി ചെറുക്കുന്നത് രാജ്യത്തിന്റെ തെക്കേ അറ്റത്തെ രണ്ടു സംസ്ഥാനങ്ങളാണ്. കേരളവും തമിഴ്നാടും. ഈ രണ്ടു സ്ഥലങ്ങളിലാണ് ബി.ജെ.പി ഏറ്റവും ദുർബ്ബലമായിരിക്കുന്നത്.

പൗരത്വ രജിസ്റ്റർ തയ്യാറാക്കുന്നതിനെപ്പറ്റി പറയുമ്പോൾ മുസ്ലീങ്ങളൊഴികെ മറ്റാരും ഭയപ്പെടേണ്ടതില്ല എന്നാണു അമിത് ഷാ പറയുന്നത്. രജിസ്റ്ററിൽ പേരില്ലാതെ വന്നാലും ഹിന്ദുക്കളും സിഖുകാരും ജൈനരും ബുദ്ധമതക്കാരുമൊന്നും ഭയപ്പെടേണ്ടതില്ല എന്ന് അമിത് ഷാ പറയുന്നു. മുസ്ലീങ്ങൾ മാത്രമേ ഭയപ്പെടേണ്ടതുള്ളു. ഇന്തോനേഷ്യയും പാക്കിസ്ഥാനും കഴിഞ്ഞാൽ ഏറ്റവും കൂടുതൽ മുസ്ലീങ്ങളുള്ള രാജ്യമാണ് ഇന്ത്യ. പക്ഷേ അവരെ ശത്രുക്കളായി കാണുന്നവരാണ് രാജ്യം ഭരിക്കുന്നത്.

ഇന്ത്യയിൽ നടപ്പാക്കപ്പെടുന്ന ഫാസിസം ഹിറ്റ്ലറുടെ ഫാസിസമല്ല, മുസ്സോളിനിയുടെ ഫാസിസവുമല്ല അത്. ഇന്ത്യയിലെ ഫാസിസം വ്യത്യസ്തമാണ്. ഇന്ദിരാഗാന്ധി അടിയന്തിരാവസ്ഥയിൽ തന്റെ അധികാരത്തെ എതിർക്കുന്ന പത്രപ്രവർത്തകരെ ജയിലിലടക്കുകയാണു ചെയ്തത്. എന്നാൽ, ഇന്ന് മോദി സർക്കാർ തങ്ങളെ വിമർശിക്കുന്ന പത്ര സ്ഥാപനങ്ങളേയും മാധ്യമങ്ങളേയും സാമ്പത്തികമായി ഞെരുക്കി നിശ്ശബ്ദരാക്കുകയാണു ചെയ്യുന്നത്.

ഇന്ന് മാധ്യമങ്ങളുടെ സ്ഥിതിയും വ്യത്യസ്തമാണ്. മാസ്സ് കമ്യൂണിക്കേഷനും ഇന്റർനെറ്റും കാര്യങ്ങളെ മാറ്റിമറിച്ചിട്ടുണ്ട്. ലോകം ഓരോരുത്തരുടേയും കൈപ്പിടിയിലാണെന്നു പറയുന്നത് സത്യമായിരിക്കുന്നു. പത്രം, പുസ്തകം, ടെലിവിഷൻ, ക്യാമറ, ചർച്ച എല്ലാം കൈപ്പിടിയിലാണ്. 2018 ലെ കണക്കനുസരിച്ച് ലോക ജനസംഖ്യയിലെ പകുതി ആളുകൾ ഇന്റർനെറ്റ് ഉപയോഗിക്കുന്നുണ്ട്. അതായത് 700–750 കോടിയുടെ പകുതി. 350–375 കോടി മനുഷ്യർ. ഇന്ത്യയിൽ തന്നെ 40 ശതമാനം പേർ ഇന്റർനെറ്റ് ഉപയോഗിക്കുന്നുണ്ട്. ലോകത്തിൽ ഏറ്റവും കൂടുതൽ ജനസംഖ്യയുള്ള ചൈനയിൽ ഇത് 60 ശതമാനമാണ്. ഇന്റർനെറ്റ് പ്രായം കുറഞ്ഞ ഒരു മാധ്യമമാണ്. വെറും 27 വർഷത്തെ പ്രായമേ അതിനുള്ളു. 1990 കളുടെ രണ്ടാം പകുതിയിലാണ് സംസ്കാരത്തേയും രാഷ്ട്രീയത്തേയും സമ്പദ് പ്രവർത്തനങ്ങളേയും അഗാധമായി സ്വാധീനിക്കുന്ന ഒരു വിശ്വ വ്യാപക മാധ്യമ വ്യവസ്ഥയായി അതു വികസിക്കുന്നത്. ഇന്ന് വിവരങ്ങളെ വിനിമയം ചെയ്യുക മാത്രമല്ല അതു ചെയ്യുന്നത്. വിദ്യാഭ്യാസത്തെ, ആശയ രൂപീകരണത്തെ, അധികാരത്തെ ഒക്കെ അതു നിയന്ത്രിക്കുന്നു. ഇന്റർനെറ്റിന്റെ സ്ഥാപക പിതാക്കൾ സങ്കല്പിച്ചിരുന്നതിനേക്കാളും അപ്പുറത്താണത്.



ജോർജ്ജ് ഓർവെൽ




'1984'ന്റെ പുറംചട്ട

ഇന്നു കാര്യങ്ങളെ നിയന്ത്രിക്കുന്ന സാങ്കേതിക സ്ഥാപനങ്ങളെ നമുക്ക് ഫാൻ (FAAN) എന്നു വിളിക്കാം. ഇതിൽ ഫെയ്സ് ബുക്ക് ഉണ്ട്. ഒരു വ്യക്തി മാത്രമായ മാർക്ക് സുക്കർബർഗ് പതിനഞ്ചു വർഷം മുൻപ് സ്ഥാപിച്ച കമ്പനി. ആൻഡ്രോയ്ഡ് ഉണ്ട്, ആമസോൺ ഉണ്ട്, നെറ്റ്ഫ്ളിക്സ് ഉണ്ട്, വാട്ട്സ് ആപ്പ് ഉണ്ട്. ശതകോടിക്കണക്കിനു ഡോളറിന്റെ ബിസിനസ്സ് ചെയ്യുന്ന കച്ചവടസ്ഥാപനങ്ങളാണിവ. അവർ കൈകാര്യം ചെയ്യുകയും വഴിയൊരുക്കുകയും ചെയ്യുന്നത് ലോകത്തെ 80 ശതമാനം വിവരങ്ങളു

ടേയും വിതരണത്തിനാണ്. ഈ സ്ഥാപനങ്ങളും അവ കൈകാര്യം ചെയ്യുന്ന മാധ്യമങ്ങളും ഭരിക്കുന്നവരുടേയും സമ്പത്ത് കൈയ്യാളുന്നവരുടേയും ആയുധങ്ങളാണ്; പ്രചരണായുധങ്ങൾ.

അടുത്തയിടെ മഗ്സാസെ അവാർഡ് കിട്ടിയ മാധ്യമ പ്രവർത്തകൻ രവീഷ് കുമാർ പറഞ്ഞു. 'വാട്ട്സാപ്പ് യൂണിവേഴ്സിറ്റിയിൽ പഠിച്ചവരാണ് ഇപ്പോൾ അധികാരം നടത്തുന്നത്' എന്ന്. ഇന്ത്യൻ ജനസംഖ്യയിൽ പകുതിയിലധികം പേർ, അതായത് 65 കോടിയിലേറെ ആളുകൾ 27 വയസ്സിൽ താഴെ പ്രായമുള്ളവരാണ്.

2008 ൽ വാൾ സ്ട്രീറ്റ് തകർന്നു. അമേരിക്കൻ മുതലാളിത്തത്തിന്റെ തകർച്ചയാണ് വാൾ സ്ട്രീറ്റിലെ ഓഹരി വിപണിയുടെ തകർച്ചയിൽ പ്രതിഫലിച്ചത്. ലേമാൻ ബാങ്കിന്റെ തകർച്ചയിലൂടെ ആരംഭം കുറിക്കപ്പെട്ടത് മുതലാളിത്ത സാമ്പത്തിക തകർച്ചയുടെ പുതിയൊരു പരമ്പരക്കായിരുന്നു. അപ്പോഴും ആളുകൾ ഇന്റർനെറ്റ് ഉപയോഗിച്ചു; മുമ്പത്തേക്കാൾ കൂടുതലായി.

ഇന്ത്യയിൽ ഏറ്റവും വലിയ ഇന്റർനെറ്റ് സേവന ദാതാവ് ആരാണ്? റിലയൻസ് ജിയോ. മാധ്യമ മേഖലയെ നിയന്ത്രിക്കുന്നതും അവർ തന്നെ. മുകേഷ്




'ബ്രേവ് ന്യൂ വേൾഡി'ന്റെ കവർ ആൽഡസ് ഹക്സ്‌ലി

അതായത് ഇന്റർനെറ്റിനെക്കാൾ പ്രായം കുറഞ്ഞവർ. ഈ രാജ്യത്ത് എത്രമാത്രം സിം (SIM) കാർഡുകൾ വിതരണം ചെയ്യപ്പെട്ടിട്ടുണ്ട്? ട്രായി (TRAI - ടെലക്കോം റെഗുലേറ്ററി അതോറിറ്റി ഓഫ് ഇന്ത്യ) പറയുന്നത് 120 കോടി സിം കാർഡുകൾ ഉണ്ടെന്നാണ്. രാജ്യത്തെ ജനസംഖ്യയോട് വളരെയൊന്നും അകലെയല്ല ആ സംഖ്യ. 90 കോടി വോട്ടർമാർ മാത്രം ഉള്ള രാജ്യത്ത് 40 കോടിയിലധികം വാട്ട്സ് ആപ്പ് അക്കൗണ്ടുകൾ ഉണ്ട്. ഇതാണ് പുതിയ മുതലാളിത്തത്തിന്റെ മേഖല. വിവര വിനിമയ സംവിധാനങ്ങളിലൂടെ സമൂഹത്തെ നിയന്ത്രിക്കുന്ന മുതലാളിത്തം. പൗരന്മാരെ നിരന്തരം നിരീക്ഷിക്കുവാൻ രഹസ്യ നിരീക്ഷണ സംവിധാനങ്ങൾ ഉപയോഗിക്കുന്ന- സർവൈലൻസ് (Surveillance) ഉപാധികൾ കൊണ്ട് സായുധമായ-സർവൈലൻസ് മുതലാളിത്തത്തെപ്പറ്റി അമേരിക്കൻ എഴുത്തുകാരിയായ ഷൊഷാന സുബോഫ് (Shoshana Zuboff) പറയുമ്പോൾ ഈ പുതിയ മുതലാളിത്തത്തെപ്പറ്റിയാണ് അവർ പറയുന്നത്.

അംബാനിയുടെ കമ്പനി. വലിയ ബിസിനസ്സ് കുടുംബങ്ങൾ എല്ലാറ്റിനേയും നിയന്ത്രിക്കുന്നു. അതാണ് പുതിയ 'ധീര നൂതനലോകം'. ആൽഡസ് ഹക്സ്‌ലി (Aldus Huxley) പറഞ്ഞതു പോലെ ബ്രേവ് ന്യൂ വേൾഡ്. ജോർജ് ഓർവെൽ '1984' എന്ന തന്റെ നോവലിൽ പറഞ്ഞു: ബിഗ് ബ്രദർ കാര്യങ്ങളെ നിരീക്ഷിക്കുന്നുണ്ട്. വലിയേട്ടന്റെ നിരീക്ഷണ ദൃഷ്ടികൾക്ക് താഴെയാണ് സമൂഹം അപ്പാടെ.

എന്താണ് ജനാധിപത്യം-സ്വതന്ത്രമായ പത്രങ്ങൾ ഇല്ലാത്ത, സ്വതന്ത്രമായ ഇന്റർനെറ്റും ടെലിവിഷനുമില്ലാത്ത എന്തു ജനാധിപത്യമാണ്? ലോകത്തിലെ ഏറ്റവും വലിയ ജനാധിപത്യത്തിൽ റേഡിയോ, ടെലിവിഷൻ മേഖലയിലെ കുത്തക സർക്കാറിനാണ്. മൗലികാവകാശങ്ങളെപ്പറ്റി നാം സംസാരിക്കുന്നു. പക്ഷെ, എന്താണ് കാശ്മീരിൽ സംഭവിക്കുന്നത്? ജനങ്ങൾക്ക് പരസ്പരം സംസാരിക്കാൻ അവിടെ സ്വാതന്ത്ര്യം ഇല്ല. മൊബൈൽ ഫോണുകളും ഇന്റർനെറ്റും അടച്ചു പൂട്ടിയിരിക്കുന്നു. ഇതാണ് അവിടത്തെ യാഥാർത്ഥ്യം. 370-ാം വകുപ്പ് എടുത്തുകളഞ്ഞതിനെ കാശ്മീരിലെ ജനങ്ങൾ സ്വാഗതം ചെയ്യുന്നു എന്നാണ് അമിത് ഷാ പറയുന്നത്. പക്ഷേ, കാശ്മീരിലെ പ്രശ്നങ്ങൾ പരിഹരിക്കാനോ, ലഘൂകരിക്കാൻ പോലുമോ കഴിയുമെന്ന് തോന്നുന്നില്ല.

കാശ്മീർ പാലസ്തീനു സമാനമാകും. അവസാനമില്ലാത്ത അശാന്തിയുടെ ഭൂമിയായി അതു മാറിയേക്കുമെന്ന് ഞാൻ ഭയപ്പെടുന്നു. എന്റെ ഭയം, അത് അങ്ങനെ സംഭവിക്കാതിരിക്കട്ടെ എന്നു ഞാൻ ആത്മാർത്ഥമായി ആഗ്രഹിക്കുമ്പോഴും വസ്തുതകൾ വിരൽ ചൂണ്ടുന്നത് അത്തരമൊരു സാദ്ധ്യതയിലേക്കാണ്.

ബി.ജെ.പിയോടും ആർ.എസ്.എസ്സിനോടും പ്രത്യയശാസ്ത്രപരമായി ഐക്യപ്പെടുന്നുണ്ടോ എന്ന് ഉറപ്പില്ലെങ്കിലും അവരോടൊത്തു നിന്നിരുന്ന പലരും പുറത്തു വരുന്നുണ്ട്. പുറത്തു വന്നശേഷം അവർ വിമർശനങ്ങൾ ഉയർത്തുന്നുണ്ട്. പ്ലാനിംഗ് കമ്മീഷനെ പിരിച്ചുവിട്ട് ബി.ജെ.പി സർക്കാർ രൂപീകരിച്ച പുതിയ സംവിധാനമാണ് നീതി ആയോഗ് (NITI Aayog). അതിന്റെ വൈസ് ചെയർമാനായിരുന്ന അരവിന്ദ് പനഗാരിയ, സർക്കാരിന്റെ മുഖ്യ സാമ്പത്തിക ഉപദേഷ്ടാവായിരുന്ന അരവിന്ദ് സുബ്രഹ്മണ്യം. ഔദ്യോഗിക സ്ഥാനങ്ങളിൽ നിന്നു പുറത്തു വന്നപ്പോൾ അദ്ദേഹം പറഞ്ഞത് വളർച്ചാനിരക്കിനെപ്പറ്റി അയഥാർത്ഥവും അടിസ്ഥാനരഹിതവുമായ കണക്കുകളും എസ്റ്റിമേറ്റുകളുമാണ് സർക്കാർ പലപ്പോഴും മുന്നോട്ടു വച്ചത് എന്നാണ്. റിസർവ്വ് ബാങ്ക് ഓഫ് ഇന്ത്യയുടെ മുൻ ഗവർണറായിരുന്ന ഊർജ്ജിത് പട്ടേൽ പറഞ്ഞത് നോട്ട് പിൻവലിച്ച നടപടി അങ്ങേയറ്റം അബദ്ധമായിരുന്നു എന്നാണ്. റിസർവ്വ് ബാങ്കിന്റെ മുൻ ഡെപ്യൂട്ടി ഗവർണറായിരുന്ന വിരാൾ ആചാര്യ, സി.ബി.ഐ ഡയറക്ടറായിരുന്ന അലോക് വർമ്മ ഇങ്ങനെ പലരും ഭരണകൂട നയങ്ങളോട് വിയോജിച്ചപ്പോൾ പുറത്താക്കപ്പെടുകയോ, പുറത്തു വന്നതിനു ശേഷം വിമർശനങ്ങൾ ഉയർത്തുകയോ ചെയ്തു.

അമേരിക്കയിലെ ഹൂസ്റ്റണിൽ പ്രധാനമന്ത്രി നരേന്ദ്രമോദിയും അമേരിക്കൻ പ്രസിഡന്റ് ഡൊണാൾഡ് ട്രംപും ഒരുമിച്ച് പങ്കെടുത്ത വലിയ ആഘോഷം നടന്നു. യഥാർത്ഥത്തിൽ ഹൂസ്റ്റണിൽ എന്താണ് നടന്നത്? 'ഹൗഡി മോഡി'യെന്ന് മാധ്യമങ്ങൾ കൊണ്ടാടിയ ഒരാഘോഷം മാത്രമല്ല അവിടെ നടന്നത്. ഇന്ത്യൻ പ്രകൃതി വാതക കമ്പനിയായ പെട്രോണെറ്റ് എൽ.എൻ.ജി അമേരിക്കൻ പ്രകൃതി വാതക കമ്പനിയായ ടെല്ലൂറിയൻ ഇൻകോർപ്പറേറ്റഡുമായി ഒരു ധാരണാ പത്രം ഒപ്പു വച്ചു. പ്രധാനമന്ത്രിയുടെ

സാന്നിദ്ധ്യത്തിൽ ഒപ്പു വക്കപ്പെട്ട ആ കരാറിലെ വ്യവസ്ഥകൾ അമേരിക്കൻ കമ്പനിക്ക് അനുകൂലമായിരുന്നു. അമേരിക്കയ്ക്കു വേണ്ടി തൊഴിലവസരങ്ങൾ സൃഷ്ടിക്കുന്ന കരാറിൽ ഒപ്പു വച്ചത് ഇന്ത്യൻ പ്രധാനമന്ത്രിയുടെ അദ്ധ്യക്ഷതയിൽ. അതിനുമപ്പുറം ഡൊണാൾഡ് ട്രംപിന്റെ തെരഞ്ഞെടുപ്പ് പ്രചാരകൻ കൂടിയായി മോഡി. 'അബ് കി ബാർ ട്രംപ് സർക്കാർ'എന്നാണ് മോഡി ഹൂസ്റ്റണിലെ ശ്രോതാക്കളോട് പറഞ്ഞത്. അടുത്ത തവണയും ട്രംപ് സർക്കാർ അധികാരത്തിൽ എത്തട്ടെ എന്ന്.

ട്രംപ് അതിർത്തിക്കപ്പുറത്ത് മെക്സിക്കോയിൽ നിന്നും വരുന്നവരെ എതിർക്കുന്നു. അമേരിക്കയിലെ തൊഴിലവസരങ്ങൾ മെക്സിക്കോക്കാർ തട്ടിയെടുക്കുന്നതു കൊണ്ടാണ് അമേരിക്കയിൽ തൊഴിലില്ലായ്മ ഉണ്ടാകുന്നത് എന്നാണ് ട്രംപ് പറയുന്നത്. അതുകൊണ്ട് അമേരിക്കൻ മെക്സിക്കൻ അതിർത്തിയിൽ മനുഷ്യനു കയറിക്കടക്കാനാവാത്ത വൻ മതിൽ പണിയണമെന്ന് ട്രംപ്.

ഇന്ത്യയിലും തൊഴിലില്ലായ്മ അതിന്റെ പാരമ്യത്തിലാണ്. കഴിഞ്ഞ 45 വർഷക്കാലത്തെ ഏറ്റവും വലിയ തൊഴിലില്ലായ്മ നിരക്കാണ് ഇന്നത്തേതെന്ന് മോഡി സർക്കാർ അംഗീകരിക്കാൻ നിർബ്ബന്ധിതരായിരിക്കുന്നു. 'പക്കോട ഉണ്ടാക്കൂ' എന്നല്ലാതെ മറ്റൊരു തൊഴിൽ നിർദ്ദേശവും ചെറുപ്പക്കാർക്ക് മുന്നിൽ വക്കാൻ മോഡി സർക്കാറിന് കഴിയുന്നില്ല. ജനങ്ങൾ ദുരിതത്തിലാണ്. അത് പെരുകുകയും ചെയ്യുന്നു. പക്ഷേ, സർക്കാർ പറഞ്ഞുകൊണ്ടിരിക്കുന്നത് ബാലക്കോട്ട്, പുൽവാമ, ദേശീയത എന്നൊക്കെയാണ്. സർക്കാറിനെ പിൻതാങ്ങാത്തവരൊക്കെ ദേശവിരുദ്ധരാണെന്ന്, രാജ്യദ്രോഹികളാണെന്ന് അവർ പ്രചരിപ്പിക്കുന്നു. ദുർഭാഗ്യകരമാണ് ഈ സ്ഥിതി.

29 സംസ്ഥാനങ്ങളിലും 7 കേന്ദ്ര ഭരണ പ്രദേശങ്ങളിലും മനുഷ്യർ ദുരിതത്തിലാണ്. എന്നിട്ടും അവർ രണ്ട് തരത്തിൽ വോട്ട് ചെയ്യുന്നു. രാജസ്ഥാനിലും മധ്യപ്രദേശിലുമൊക്കെ അസംബ്ലിയിലേക്ക് വോട്ടു ചെയ്തതു പോലെ അല്ല ലോകസഭയിലേക്ക് ആളുകൾ വോട്ട് ചെയ്തത്. ഭരണഘടനാ സ്ഥാപനങ്ങൾ ഭരണഘടനയ്ക്ക് അനുസൃതമായല്ല പ്രവർത്തിക്കുന്നത്. ഇലക്ഷൻ കമ്മിഷന്റെ കാര്യമെടുക്കുക. നരേന്ദ്രമോഡിയും അമിത് ഷായും തെരഞ്ഞെടുപ്പ് ചട്ടങ്ങൾ ലംഘിച്ചു എന്ന് ചൂണ്ടിക്കാട്ടിയ 3-ാമത്തെ ഇലക്ഷൻ കമ്മിഷണർ അശോക് ലവാസയുടെ നിരീക്ഷണമോ വിയോജിപ്പോ രേഖപ്പെടുത്താൻ മുഖ്യ തെരഞ്ഞെടുപ്പ് കമ്മിഷണർ സുനിൽ അറോറ വിസമ്മതിക്കുന്നു. ജമ്മു കാശ്മീരിലെ ബി.ജെ.പി നേതാക്കളായ വിക്രം രൺധാവെയും രവീന്ദർ റെയ്നയെയും പത്രപ്രവർത്തകർക്ക് പണം വിതരണം ചെയ്തതിന്റെ സിസി ടിവി ദൃശ്യങ്ങൾ ഉൾപ്പെടെയുള്ള തെളിവുകൾ ഹാജരാക്കിയിട്ടും അവർക്കെതിരെ കേസ് എടുക്കാൻ തെരഞ്ഞെടുപ്പ് ഓഫീസർ വിസമ്മതിക്കുന്നു. വാട്ട്സ് ആപ്പും സി.ബി.ഐ യും ഇൻകം ടാക്സ് ഡിപ്പാർട്ട്മെന്റും എൻഫോഴ്സ്മെന്റ് ഡയറക്ടറേറ്റുമൊക്കെ ഭരണകൂടത്തിന്റെ ആയുധമാകുകയാണ്.

പക്ഷേ, ഇതിനെയൊക്കെ ചെറുക്കേണ്ട പ്രതിപക്ഷം അങ്ങേയറ്റം വിഭജിതമാണ്. അവർക്കിടയിൽ ഐക്യമില്ല. സി.പി.ഐ (എം) ഉം തൃണമൂൽ കോൺഗ്രസ്സും സർക്കാരിനെ എതിർക്കുന്നുണ്ട്; എന്നാൽ അവർക്കിടയിൽ യോജിപ്പില്ല. എതിർപ്പുകൾ ഏകോപിതമാകുന്നില്ല. എങ്കിലും ഇന്ത്യയുടെ തെക്കേ അറ്റത്ത് മോഡി സർക്കാറിനെ നിശിതമായി എതിർക്കുന്ന രണ്ട് സംസ്ഥാനങ്ങളുണ്ട്.

മോഡിയുടെ 'പുതിയ ഇന്ത്യ'യിൽ സംഭവിക്കുന്നത് അത്യന്തം ഖേദകരമായകാര്യങ്ങളാണ്. ഇക്കാര്യങ്ങൾ ജനങ്ങളെ ബോധ്യപ്പെടുത്തണം. ജനങ്ങൾക്ക് വിദ്യാഭ്യാസം നൽകണം. കേരളീയരുടെ വിദ്യാഭ്യാസ നിലവാരം വളരെ ഉയർന്നതാണെന്ന് എനിക്കറിയാം. ജനങ്ങളെ യാഥാർത്ഥ്യം ബോധ്യപ്പെടുത്താനുള്ള ഉത്തരവാദിത്തം നാം ഏറ്റെടുക്കണം. എൽ.പി.ജി സിലിണ്ടറിന്റെ പടം കാണിച്ച് അത് മോഡി തന്നതാണെന്ന് തെറ്റിദ്ധരിപ്പിക്കുന്ന കപട പ്രചരണങ്ങളെ തുറന്നു കാട്ടണം. വ്യക്തികളെ പ്രകീർത്തിക്കുകയും ആഘോഷിക്കുകയും ചെയ്യുന്നതിന്റെ ദുഷിച്ച രാഷ്ട്രീയം ബോധ്യപ്പെടുത്തണം. വെള്ളം ലഭ്യമാക്കിയിട്ടില്ലാത്ത ഇടത്ത് 'സ്വച്ഛഭാരത'ത്തിന്റെ പേരിൽ കക്കൂസ് കെട്ടുന്നതിന്റെ പൊള്ളത്തരം തുറന്നു കാട്ടണം.

കാര്യങ്ങൾ ഇങ്ങനെ ആയിരിക്കുമ്പോൾ ആളുകൾ എന്തുകൊണ്ടാണ് ബി.ജെ.പിക്ക് വോട്ടു ചെയ്യുന്നത് എന്നു കൂടി പരിശോധിക്കണം. ഇന്ത്യയിലെ ഹിന്ദുക്കളിൽ ഒരു വിഭാഗം കരുതുന്നത് മതന്യൂനപക്ഷങ്ങൾ തങ്ങൾക്ക് ഭീഷണിയാണെന്നാണ്. ഹിന്ദുത്വ രാഷ്ട്രീയം എത്രയോ കാലമായി പ്രചരിപ്പിച്ചു പോരുന്നതാണ് അത്. ഹിന്ദുക്കളുടെ പ്രധാനപ്പെട്ട മൂന്ന് ശത്രുക്കൾ മുസ്ലീങ്ങളും ക്രിസ്ത്യാനികളും കമ്യൂണിസ്റ്റുകാരുമാണെന്ന് ആർ.എസ്.എസ്സ് നേതാവ് ഗോൾവാൾക്കർ വളരെ മുമ്പേ തന്നെ പറഞ്ഞിട്ടുണ്ട്. 'വിചാരധാര'യുടെ ആദ്യകാല പതിപ്പുകളിൽ അത് അങ്ങനെ തന്നെ കാണാം. ഹിന്ദുക്കളുടെ ശത്രുക്കളാണെന്ന് അവർ പറയുന്ന മൂന്ന് വിഭാഗങ്ങളും കേരളത്തിൽ സമൃദ്ധമായുണ്ട്. ഈ ശത്രുതാ പ്രചരണവുമായി അവർ വളർത്തിയെടുക്കുന്ന സമൂഹത്തിന്റെ സ്വഭാവമെന്താണ്?

ഒരാൾ മറ്റൊരാളെ കൊല്ലുന്നു. മൂന്നാമതൊരാൾ കൊലപാതകത്തെ ക്യാമറയിൽ പകർത്തി സമൂഹ മാധ്യമത്തിലൂടെ പ്രചരിപ്പിക്കുന്നു. രാജസ്ഥാനിൽ സംഭവിച്ചതാണ് . എന്തു മാതിരി സമൂഹമാണത്? എത്രകണ്ട് വിഷലിപ്തമാണത്? എന്തൊരു അശ്ലീലമാണത്? ലൈംഗിക പ്രദർശനമല്ല അശ്ലീലം: മനുഷ്യത്വമില്ലാത്ത ഇത്തരം ചെയ്തികളാണ് അശ്ലീലമായിട്ടുള്ളത്.

തീർച്ചയായും നാം നേരിടുന്നത് അസാധാരണമായ ഒരു സാഹചര്യത്തെയാണ്. കൂടിയ അഴിമതിക്കാരനെയാണോ കുറഞ്ഞ അഴിമതിക്കാരനെയാണോ തെരഞ്ഞെടുക്കേണ്ടത് എന്ന സാഹചര്യം. ചെറിയ ഏകാധിപതിയാണോ വലിയ ഏകാധിപതിയാണോ വേണ്ടതെന്ന, ചെറിയ തിന്മയാണോ വലിയ തിന്മയാണോ സ്വീകാര്യമെന്ന് തെരഞ്ഞെടുക്കേണ്ട ഒരു സ്ഥിതി.

റ്റി.എൻ ജോയിയുടെ ഓർമ്മ സജീവമായി നിലനിർത്തുവാൻ ശ്രമിക്കുന്നവർ ഈ സാഹചര്യത്തെ മാറ്റിത്തീർക്കാനുള്ള പോരാട്ടത്തിൽ പങ്കാളികളാവണം. പോരാടുന്നവർക്കിടയിലെ ഐക്യം സ്ഥാപിച്ചെടുക്കണം.

അതാണ് നമ്മുടെ മുമ്പിലുള്ള ഒരേയൊരു മാർഗ്ഗം.

ഏറ്റവും ഇരുണ്ട കാലമാണ് നമുക്ക് മുന്നിൽ വരാൻ പോകുന്നത്.

അതിനെ നേരിടാൻ കരുതിയിരിക്കണം.

***(പത്രപ്രവർത്തകനും എഴുത്തുകാരനും ഡോക്യുമെന്ററി സംവിധായകനുമായ പരഞ്ജോയ് ഗുഹ താക്കുർഥ 'എക്കണോമിക് ആന്റ് പൊളിറ്റിക്കൽ വീക്ക്‌ലി'യുടെ പത്രാധിപരായിരുന്നു. എണ്ണ, പ്രകൃതി വാതക മേഖലയിലും അനധികൃത കൽക്കരി, ധാതു ഖനന മേഖലയിലും ചങ്ങാത്ത മുതലാളിത്ത ശക്തികളും ഭരണകൂടവും ചേർന്ന് നടത്തുന്ന ഭീമൻ അഴിമതികളുടെ വസ്തുതകൾ പുറത്തു കൊണ്ടു വരുന്നതിൽ വളരെ പ്രധാനപ്പെട്ട പങ്കാണ് അദ്ദേഹം വഹിച്ചിട്ടുള്ളത്. Gas Wars, Sue the Messenger, Loose Pages, The Thin Dividing Line, The Real Face of Face Book തുടങ്ങിയവ പ്രധാന കൃതികളാണ്).***

●

# മൂന്നാം സാമ്പത്തികമാന്ദ്യം പടിവാതിലിൽ; കര കയറാനാകുമോ ഇന്ത്യക്ക്?

ഫ്രെഡി കെ താഴത്ത്

'**ലോ**കവും നമ്മുടെ രാജ്യവും സാമ്പത്തിക പ്രതിസന്ധിയിൽ വീഴുന്നു', '2020 കടുത്ത സാമ്പത്തിക പ്രതിസന്ധിയാണ് കൊണ്ടുവരുന്നത്' എന്നിങ്ങനെ പരക്കെ ചർച്ച ചെയ്യപ്പെടുന്ന കാലമാണല്ലോ ഇത്?. എന്താണീ സാമ്പത്തിക പ്രതിസന്ധി?

'സാമ്പത്തിക പ്രതിസന്ധി' എന്ന മലയാളം വാക്കുകൊണ്ട് ഇക്കണോമിക് ക്രൈസിസ്, ഇക്കണോമിക് റിസഷൻ, ഇക്കണോമിക് ഡിപ്രഷൻ എന്നിവയെല്ലാം സാമാന്യേന സൂചിപ്പിക്കാറുണ്ട്. എന്നാൽ അവയ്ക്കെല്ലാം വ്യതിരിക്തമായ അർത്ഥതലങ്ങളുണ്ട്.

ഇന്ന് നാം അനുഭവിക്കുന്നത്, പിടി മുറുക്കുന്ന 'സാമ്പത്തിക മാന്ദ്യം അഥവാ Economic Depression'-ന്റെ ഭാഗമായുള്ള പ്രതിസന്ധിയാണ്; അല്ലാതെ കേവലം Economic Crisis-ഓ Economic Recession-ഓ അല്ല.

### സാമ്പത്തികമാന്ദ്യത്തിന്റെ സ്വഭാവങ്ങൾ

സമ്പദ്ഘടനയുടെ എല്ലാ വശങ്ങളും ചുരുങ്ങിപ്പോവുക: ബാങ്കിങ്ങ്, ട്രേഡ്, സർവ്വീസസ്, മാനുഫാക്ചറിങ്, കോർ വ്യവസായങ്ങൾ, റിസർവ്വ് എന്നിവയെയെല്ലാം ഒന്നാകെ ഒരേ സമയം ബാധിക്കുന്ന ചുരുങ്ങൽ അഥവ കോൺട്രാക്ഷൻ ആണ് 'ഇക്കണോമിക് ഡിപ്രഷൻ' അഥവാ 'സാമ്പത്തികമാന്ദ്യം' എന്നതു കൊണ്ട് അർത്ഥമാക്കുന്നത്.

ലോകം ഇതിനു മുൻപ് രണ്ട് വലിയ 'ഇക്കണോമിക്ക് ഡിപ്രഷൻ' അഥവാ 'സാമ്പത്തിക മാന്ദ്യങ്ങൾ' നേരിട്ടിട്ടുണ്ട്: 1) 1873 മുതൽ 1896 വരെ ബാധിച്ച ഒന്നാം സാമ്പത്തികമാന്ദ്യം അഥവാ 'ദീർഘ സാമ്പത്തികമാന്ദ്യം' (Long Depression). 1873 മെയ് 9 ന്റെ വിയന്ന സ്റ്റോക്ക് മാർക്കറ്റ് തകർച്ചയാണ് ഇതിന്റെ പ്രത്യക്ഷ ആരംഭ ദിനമായി കണക്കാക്കപ്പെടുന്നത്. 2) 1929 മുതൽ രണ്ടാം ലോകയുദ്ധം വരെ (1939-1945) നീണ്ട രണ്ടാം സാമ്പത്തിക മാന്ദ്യം അഥവാ മഹാമാന്ദ്യം (Great Depression). 1929 ഒക്ടോബർ 24-29 തിയതികളിൽ വാൾസ്ട്രീറ്റ് സ്റ്റോക്ക് മാർക്കറ്റ് തകർന്നതാണ് ഗ്രെയ്റ്റ് ഡിപ്രഷന്റെ പ്രത്യക്ഷാരംഭമായി കരുതപ്പെടുന്നത്.

തൊഴിലില്ലായ്മ അതിതീവ്രമായി വളരുക, റിയൽ വേജ് അഥവാ യഥാർത്ഥ വേതനം വളരെയധികം ശുഷ്ക്കിക്കുക, വിലക്കയറ്റം ഉണ്ടാവുക, കാർഷികത്തകർച്ച ഉണ്ടാവുക എന്നിവയെല്ലാം ഇതിനോടൊപ്പം സംഭവിക്കുന്നു. ഇത് ജനങ്ങളുടെ വാങ്ങാനുള്ള ശക്തി (Purchasing Power) കുറക്കുന്നു. ജനങ്ങളുടെ വാങ്ങാനുള്ള ശേഷി കുറയുന്നത് മുകളിൽ ചൂണ്ടിക്കാണിച്ച സമ്പദ്ഘടനയുടെ എല്ലാ വശങ്ങളും ചുരുങ്ങിപ്പോവുന്ന (ബാങ്കിങ്ങ്, ട്രേഡ്, സർവ്വീസസ്, മാനുഫാക്ചറിങ്, കോർ വ്യവസായങ്ങൾ, റിസർവ്വ് എന്നിവയെയെല്ലാം ഒന്നാകെ ഒരേ സമയം ബാധിക്കുന്ന ചുരുങ്ങൽ) പ്രവണതയെ തിരികെ വീണ്ടും ശക്തിപ്പെടുത്തുന്നു. ഒന്നാം സാമ്പത്തികമാന്ദ്യം മുതലാളിത്തം സാമ്രാജ്യത്വമായി പരിണമിക്കുന്ന പ്രക്രിയയ്ക്കും കോളണികൾക്കു വേണ്ടിയുള്ള യുദ്ധങ്ങൾക്കും വഴിയേ ഒന്നാം ലോകയുദ്ധത്തിനും വഴിമരുന്നിട്ടു. രണ്ടാം സാമ്പത്തികമാന്ദ്യം അഥവാ ഗ്രെയ്റ്റ് ഡിപ്രഷൻ ഫാഷിസത്തിന്റെ ഉദയത്തിനും വളർച്ചയ്ക്കും രണ്ടാം ലോകയുദ്ധത്തിനും വഴി വച്ചു.

### സാമ്പത്തിക മാന്ദ്യങ്ങൾക്ക് പരിഹാരമില്ലേ?

എങ്ങനെയാണ് ലോകം ഒന്നും രണ്ടും സാമ്പത്തികമാന്ദ്യങ്ങളിൽ നിന്ന് കര കയറിയത്? ഏതെങ്കിലും രാഷ്ട്രങ്ങൾ സാമ്പത്തികമാന്ദ്യം ബാധിക്കാത്തവയായി നില നിന്നിരുന്നുവോ? എന്തുകൊണ്ടാണ് നാം ഇന്നനുഭവിക്കുന്ന പ്രതിസന്ധി ഇത്തരത്തിലുള്ള സാമ്പത്തികമാന്ദ്യങ്ങളുടെ സ്വഭാവത്തിലുള്ളതാണെന്ന് പറയുന്നത്? എന്താണ് ഇതിൽ നിന്നുള്ള മോചനമാർഗ്ഗം? ഇന്നത്തെ സാമ്പത്തിക മാന്ദ്യം വന്ന വഴി പരിശോധിച്ചുകൊണ്ട് ഈ ചോദ്യങ്ങൾക്ക് ഉത്തരം തേടാവുന്നതാണ്. രണ്ടാം ലോകയുദ്ധത്തിനു ശേഷം രണ്ട് പതിറ്റാണ്ടുകൾ പിന്നിട്ടപ്പോൾ, 60-

*1929-ൽ ആരംഭിച്ച മഹാമാന്ദ്യത്തെ തുടർന്ന് തൊഴിൽ നഷ്ടപ്പെട്ടവരിൽ ചിലർ - ടൊറന്റോ, കാനഡ*



കളുടെ അവസാനത്തോടെ ആരംഭിക്കുകയും 70-കൾ, 80-കൾ, 90-കൾ എന്നീ പതിറ്റാണ്ടുകളിൽ ലോക മുതലാളിത്ത വ്യവസ്ഥ വർദ്ധിതമായി അഭിമുഖീകരിക്കുകയും ചെയ്ത പ്രതിസന്ധികളുടെ ഘോഷയാത്രയാണ് പുതിയ സഹസ്രാബ്ദത്തിന്റെ (millennium) ആദ്യ പതിറ്റാണ്ടിൽ ബഴ്സ്റ്റ് (Burst) ചെയ്തത് (2008).

1991-2010 വരെ ജപ്പാന്റെ ലോസ്റ്റ് ഡെക്കേഡ്സ് അഥവാ നഷ്ടപ്പെട്ട പതിറ്റാണ്ടുകൾ, 1997-ലെ ഏഷ്യൻ ടൈഗേഴ്സ് ക്രൈസിസ് (തായ്‌ലൻറ്, ദക്ഷിണ കൊറിയ, ഇന്തോനേഷ്യ), 1998-2002 അർജന്റയിൻ ഡിപ്രഷൻ, 2005 മുതൽ അമേരിക്കയിലും യൂറോപ്പിലും അനുഭവപ്പെട്ടു വന്ന ഉത്പാദന മുരടിപ്പ് എന്നിവയെല്ലാം ചൂണ്ടിക്കാട്ടിയത് ഇതാണ്.

യഥാർത്ഥത്തിൽ 2008-നു മുന്നേ തന്നെ സാമ്പത്തികമാന്ദ്യം പിടി മുറുക്കാൻ തുടങ്ങിയിരുന്നു.

2008-ൽ പ്രത്യക്ഷമായ സാമ്പത്തിക പ്രതിസന്ധിയെ ഇന്ന് ലോങ്ങ് റിസഷൻ എന്നാണ് പൊതുവിൽ വിളിക്കുന്നത്. പക്ഷെ, മുകളിൽ പറഞ്ഞ ചരിത്രഗതി തെളിയിക്കുന്നത് ഇതാണ്: യഥാർത്ഥത്തിൽ അത് 'മൂന്നാം മാന്ദ്യം' അഥവാ 'തേഡ് ഡിപ്രഷ'ന്റെ നാന്ദിയായിരുന്നു. പോൾ ക്രൂഗ്‌മാനെ(Paul Krugman)പ്പോലുള്ളവർ അന്നേ ചൂണ്ടിക്കാട്ടിയ കാര്യമായിരുന്നു ഇത്.

2008 ലെ തകർച്ചയുടെ സമയത്ത് ഫ്രഞ്ച് പ്രസിഡന്റ് നിക്കോളാസ് സർക്കോസി മാർക്സിന്റെ മൂലധനം എന്ന കൃതിയുടെ വാല്യങ്ങൾ മറിച്ചു നോക്കുന്ന ദൃശ്യം പത്രങ്ങളിൽ വന്നിരുന്നു. പക്ഷേ, ബൂർഷ്വാസിയുടെ താത്ക്കാലിക പരിഹാരക്രിയയ്ക്ക് 'മൂലധനം' യാതൊന്നും നൽകുന്നില്ല; മറിച്ച്, മുതലാളിത്ത സമ്പദ്ഘടനയുടെ നിഴലായി കൂടെയുള്ള അമിതോത്പാദനം അതിന്റെ ഉത്പാദന വ്യവസ്ഥയേയും തുടർന്ന് ട്രേഡ്, ബാങ്കിങ്ങ് മേഖലകളേയും എല്ലാം ബാധിക്കുന്നതാണ് മാർക്സ് വിശദമായി വിശകലനം ചെയ്തിട്ടുള്ളത്.

ഇക്കാര്യം വ്യക്തമാക്കുന്ന ഒരു ഉദാഹരണമായി മൂലധനം മൂന്നാം വാല്യത്തിൽ ഫിനാൻസ് ക്യാപ്പിറ്റലിന്റെ ആവിർഭാവത്തിൽ ക്രെഡിറ്റ് വ്യവസ്ഥയുടെ പങ്കിനെപ്പറ്റി മാർക്സ് വിശകലനം ചെയ്യുന്ന ഭാഗം (27-ാം അദ്ധ്യായം) പരിശോധിച്ചാൽ മതി. കുത്തകയായിത്തീർന്ന ക്യാപ്പിറ്റൽ ബാങ്ക് മൂലധനവുമായി ഇൻറർപെനിട്രേറ്റ് ചെയ്യുന്നതും തന്മൂലം ഫിനാൻസ് ക്യാപ്പിറ്റൽ ഉത്ഭവിക്കുന്നതും അത് സ്റ്റോക് മാർക്കറ്റിങ്ങ് ഉൾപ്പെടെ പ



*പോൾ ക്രൂഗ്‌മാൻ*

ല തരം ഊഹ-വ്യാപാരങ്ങളിൽ മുഴുകുന്നതും അങ്ങനെ മൂലധനം അയഥാർത്ഥ (സാമ്പത്തിക, സാമൂഹ്യ) അവസ്ഥ സൃഷ്ടിക്കുന്നതും മാർക്സ് അവിടെ ചൂണ്ടിക്കാട്ടിയിട്ടുണ്ട്.

കുത്തക മൂലധനം കുന്നുകൂടും തോറും അതിന്റെ ലാഭത്തോത് കുറഞ്ഞു വന്നു. ഇത് ചൂണ്ടിക്കാട്ടിയ മാർക്സ് അപരിഹാര്യവും അതിഗുരുതരവുമായ കുഴപ്പമാണ് ഫിനാൻസ് ക്യാപ്പിറ്റലിനെ കാത്തിരിക്കുന്നത് എന്ന് ചൂണ്ടിക്കാട്ടിയിരുന്നു. FROP (Fall of Rate Of Profit) ഫിനാൻസ് മൂലധനത്തിന്റെ സന്തത സഹചാരിയായി കൂടെയുണ്ടാകുന്നു. അത് അഭൂതപൂർവ്വമായ മാനങ്ങളിൽ എത്തുമ്പോഴാണ് 'ഇക്കണോമിക്ക് ഡിപ്രഷനു'കൾ ഉണ്ടാകുന്നത്.

മൂലധനം മൂന്നാം വാല്യത്തിലെ 27-ാം അദ്ധ്യായത്തിൽ തന്നെ മാർക്സ് മറ്റൊരു കാര്യവും കൂടി ചൂണ്ടിക്കാട്ടി: കുത്തകയായിത്തീർന്ന മൂലധനം ബാങ്ക് മൂലധനവുമായി പരസ്പരം സന്നിവേശിച്ച് ഫിനാൻസ് ക്യാപ്പിറ്റൽ ആയിത്തീർന്നപ്പോൾ അതിന്റെ ഉടമ ഒരൊറ്റ മുതലാളിയല്ലാതായി; മൂലധനം മുതലാളിത്ത ലോകത്ത് 'സോഷ്യലൈസ്' ചെയ്യപ്പെട്ടു. അതിന്റെ ഷെയറുകൾ മുതലാളിമാരുടെ സമൂഹത്തിനിടയിൽ വിൽക്കപ്പെടാവുന്നതും വാങ്ങപ്പെടാവുന്നതുമാണ് എന്ന സ്ഥിതിയായി. ആ അവസ്ഥയെ മാർക്സ് Dying Capital അഥവാ 'മൃത്യുൻമുഖ മൂലധനം' എന്ന് വിളിച്ചു. എന്തുകൊണ്ടാണ് സാമൂഹ്യവൽക്കരിക്കപ്പെട്ട മൂലധനത്തെ Dying Capital അഥവാ 'മൃത്യുന്മുഖ മൂലധനം' എന്ന് മാർക്സ് വിളിച്ചത്? മൂലധനത്തിന്റെ കുത്തകവൽക്കരണത്തിലൂടെ മൂലധന ഉടമസ്ഥതയുടെ സാമൂഹ്യവൽക്കരണം വ്യക്തിഗത സ്വകാര്യസ്വത്തിന്റെ ഉന്മൂലനത്തിന്റെ ആദ്യപടിയാണ്. കുത്തക മൂലധനത്തെ മുഴുവൻ സമൂഹത്തിന്റെയും (മുതലാളിമാരുടെ സമൂഹത്തിന്റെ മാത്രമല്ല) ഉടമസ്ഥതയിലേക്കു കൊണ്ടുവരികയും അന്തിമമായി ക്യാപ്പിറ്റൽ അബോളിഷ് ചെയ്യുകയും ചെയ്യുക എന്നതിലൂടെയാണ് സ്വകാര്യസ്വത്തിന്റെ അന്തിമ രൂപമായ കുത്തക മൂലധനം അപ്രത്യക്ഷമാക്കപ്പെടുകയുള്ളു. ഈ ദീർഘ പ്രക്രിയക്കിടയിലെ അനിവാര്യ യാതനയായാണ് 'ഇക്കണോമിക് ഡിപ്രഷ'നുകൾ ഉടലെടുക്കുന്നത്. ഇത്തരം സാമ്പത്തിക മാന്ദ്യങ്ങൾ സാമൂഹ്യ പ്രതിസന്ധി സൃഷ്ടിക്കുകയും സാമ്പത്തിക-സാമൂഹ്യ പ്രതിസന്ധികൾ അപരിഹാര്യമായി തുടരുമ്പോൾ രാഷ്ട്രീയ പ്രതിസന്ധി ഉടലെടുക്കുകയും അവ മൂന്നും ചേർന്ന് രാഷ്ട്ര സമൂഹത്തിൽ വ്യവസ്ഥാ പ്രതിസന്ധി ഉണ്ടാക്കുകയും ചെയ്യുന്നു. സോഷ്യലിസ്റ്റ് സാമൂഹ്യവിപ്ലവത്തിന്റെ അനിവാര്യതയെയാണ് ഈ വ്യവസ്ഥാ പ്രതിസന്ധി സ്പഷ്ടമാക്കുന്നത്.

മേൽപ്പറഞ്ഞ 'മൃത്യുൻമുഖ മൂലധന'മാണ് മുൻപ് ചൂണ്ടിക്കാട്ടിയതുപോലെ സ്റ്റോക് മാർക്കറ്റ് അടക്കമുള്ള പല തരം ഊഹവ്യാപാരങ്ങളിലും പണമിരട്ടിപ്പ് തട്ടിപ്പുകളിലും മുഴുകുന്നത്. അതിന്റെ കാരണം ലാഭത്തോത് വീഴുന്നതാണ്; അഥവാ, FROP (Fall of Rate Of Profit) ആണ്. ഈ പ്രതിഭാസം ഉത്പാദനം, ട്രേഡ്, ബാങ്കിങ്ങ് എന്നിങ്ങനെ സകല സമ്പദ്ഘടനാ വ്യവഹാരങ്ങളെയും അസംബന്ധമാക്കി മാറ്റുന്നു.

പോരാത്തതിന്, കുത്തക മൂലധനം ബാങ്ക് മൂലധനവുമായി ചേർന്ന് ഫിനാൻസ് മൂലധനമായപ്പോൾ അതിന് ലാഭത്തെ എല്ലായ്പ്പോഴും പലിശയുമായി തട്ടിച്ചു നോക്കുന്ന സ്വഭാവം സഹജമാകുന്നു. തന്മൂലം, ഫിനാൻസ് മൂലധനത്തെ പലിശോപജീവി എന്ന് ലെനിൻ വിളിക്കുകയുണ്ടായി.

ഇങ്ങനെ, ഫിനാൻസ് ക്യാപ്പിറ്റൽ ആയി മാറുന്നതിന് മുൻപ് മുതലാളിത്തത്തിനുണ്ടായിരുന്ന ചാക്രിക ഉന്നതി-ചാക്രിക പതനം എന്ന വൃത്ത-ചലനമല്ല ഇന്നുണ്ടാകുന്നത്. അതായത്, വീഴ്ച്ചയ്ക്ക് പിന്നാലെ വീണ്ടെടുപ്പ് ഉണ്ടാവുക എന്നത് 'സ്വാഭാവിക'മായി സംഭവിക്കുന്നില്ല എന്നതാണ് യാഥാർത്ഥ്യം. 2008 ലെ വീഴ്ചയ്ക്ക് പിന്നാലെ വീണ്ടെടുപ്പ് ഉണ്ടാകുമെന്ന് മുതലാളിത്ത വക്താക്കൾ പ്രതീക്ഷ വച്ചുപുലർത്തിയെങ്കിലും അത് അത്ര എളുപ്പത്തിൽ നടക്കില്ല എന്ന് പെട്ടെന്ന് തന്നെ എല്ലാവർക്കും മനസ്സിലായി. CNN 'റോഡ് ടു റിക്കവറി' എന്ന ഒരു പ്രോഗ്രാം തന്നെ അന്ന് തുട

ങ്ങിയിരുന്നു! പിന്നീട് നാം കേൾക്കുന്നത് 'വിളറിയ വീണ്ടെടുപ്പ്' അഥവാ 'പെയ്ൽ റിക്കവറി' ആണുണ്ടായത് എന്നതാണ്. ഫലത്തിൽ അത് വീണ്ടെടുപ്പേ അല്ലായിരുന്നു. ഇക്കണോമിക്ക് ഡിപ്രഷന്റെ സ്ഥായീഭാവം വൈവിധ്യഭാവങ്ങളോടെ തുടരുന്ന ഒരു പ്രക്രിയയിലെ ഏറ്റത്താഴ്ചകൾ മാത്രമായിരുന്നു ആ ഉയർച്ച താഴ്ച്ചകൾ എന്നതാണ് തുടർ ചരിത്രം തെളിയിച്ചത്.

ആയതിനാൽ, സാമ്പത്തിക മാന്ദ്യത്തിൽ നിന്ന് ചാക്രിക പതന-ചാക്രിക ഉന്നതി ചലനനിയമത്തിന്റെ അടിസ്ഥാനത്തിൽ വീണ്ടെടുപ്പുണ്ടാകുന്ന സ്വാഭാവിക പാതയല്ല തുറന്നു വരുന്നത്, മറിച്ച്, ഫിനാൻസ് മൂലധനമായി പരിണമിച്ചതിന്റെ ഫലമായുള്ള മൃത്യുന്മുഖ സ്വഭാവവും അതിവേഗം കുന്നുകൂടുന്ന സ്വഭാവവും പലിശോപജീവി സ്വഭാവവുമെല്ലാം ചേർന്ന് പഴയ ചാക്രിക ഉന്നതി-ചാക്രിക പതനം എന്ന ലളിത സമവാക്യം കാലഹരണപ്പെടുത്തി. പകരം, സങ്കീർണ്ണമായ 'മൂലധന വ്യവസ്ഥയുടെ പൊതുകുഴപ്പം' അഥവാ 'ജനറൽ ക്രൈസിസ് ഒഫ് ക്യാപ്പിറ്റലിസം' എന്ന പ്രതിഭാസം ഉടലെടുക്കുകയാണ് ഉണ്ടായത്. സഖാവ് സ്റ്റാലിനും കോമിന്റേൺ-ഉം (മൂന്നാം ഇൻറർനാഷണൽ) ആണ് ഇത് ചൂണ്ടിക്കാട്ടിയത്

ഈ ക്യാപ്പിറ്റലിസ്റ്റ് ജനറൽ ക്രൈസിസ് വൃത്തസ്വഭാവത്തിലുള്ള ചക്രിക ഉന്നതി - ചാക്രിക പതനം അല്ല സൃഷ്ടിക്കുന്നത്; മറിച്ച്, വർത്തുളമായ (Spiral) കറങ്ങിക്കറങ്ങിയുള്ള പതനം അഥവാ സ്പൈറൽ-ഫാൾ എന്നതു പോലും ഫിനാൻസ് ക്യാപ്പിറ്റലിന്റെ ജനറൽ ക്രൈസിസിന്റെ പൂർണ്ണമായ സങ്കീർണ്ണ പതനത്തെ മനസ്സിലാക്കാൻ മതിയാവില്ല എന്നതാണ് വസ്തുത.

1929 ലെ ഗ്രെയ്റ്റ് ഡിപ്രഷനിൽ നിന്ന് മുതലാളിത്ത സാമ്രാജ്യത്വ വ്യവസ്ഥ യഥാർത്ഥത്തിൽ കര കയറിയില്ല എന്നതാണ് പോൾ ക്രൂഗ്മാനെപ്പോലുള്ള (മുതലാളിത്ത) സമ്പദ് ശാസ്ത്രജ്ഞർ പോലും പറയുന്നത്. ഫാഷിസത്തിന്റെ ഉദയത്തിനും രണ്ടാം ലോകയുദ്ധത്തിനുമാണ് 1929-ലെ രണ്ടാം മാന്ദ്യം/മഹാമാന്ദ്യം (സെക്കന്റ് ഡിപ്രഷൻ / ഗ്രേറ്റ് ഡിപ്രഷൻ) വഴി തുറന്നത്.

യുദ്ധത്തിനു ശേഷം സോവിയറ്റ് യൂണിയനാണ്, മൊളോട്ടോവ് പ്ലാനിലൂടെയും കോമികോൺ എന്ന സോഷ്യലിസ്റ്റ് ബ്ലോക്കിന്റെ വ്യാപര സംഘടനയിലൂടെയും യുദ്ധത്തിൽ തകർന്ന കിഴക്കൻ യൂറോപ്പിനെയും മറ്റും ഉയർത്തി കൊണ്ടുവന്നത്. ഒപ്പം, യുദ്ധത്തിൽ കാര്യമായ പരിക്കേൽക്കാതിരുന്ന അമേരിക്കയുടെ നേതൃത്വത്തിലും മുഖ്യകാർമ്മികത്വത്തിലും ഇതര സാമ്രാജ്യത്വ രാജ്യങ്ങൾ ഉൾക്കൊള്ളുന്ന സാമ്രാജ്യത്വ ബ്ലോക്ക് മാർഷൽ പ്ലാനിലൂടെ പശ്ചിമ യൂറോപ്പിനെയും അമേരിക്കൻ ജനറൽ മക് ആർതർ ജപ്പാന്റെ അഡ്മിനിസ്ട്രേറ്റർ പദവിയിൽ ഇരുന്നുകൊണ്ട് ജപ്പാനെയും വീണ്ടെടുക്കുകയായിരുന്നു.

അതായത്, യുദ്ധവും ഫാഷിസ്റ്റ് വിരുദ്ധ വിജയവുമാണ് ആ വീണ്ടെടുപ്പിലെത്തിച്ചത്. അതിലെ മുഖ്യ ശക്തിയും മുഖ്യധാരയും സോവിയറ്റ് യൂണിയൻ സൃഷ്ടിച്ച സോഷ്യലിസ്റ്റ് വ്യവസ്ഥയുടെ നിർമ്മാണവും അതിന്റെ നേതൃത്വത്തിൽ പൊരുതി നേടിയ ഫാഷിസ്റ്റ് - വിരുദ്ധ വിജയവും ഫാഷിസ്റ്റ് - വിരുദ്ധ പോരാട്ടത്തിന്റെ സഹായത്താലും അതിന്റെ ഭാഗമായും നടന്ന കിഴക്കൻ യൂറോപ്പിന്റെ വിമോചനവും ചൈനീസ് വിപ്ലവവും തുടർന്ന് കോളനികളുടെ സ്വാതന്ത്ര്യവുമായിരുന്നു.

കെയ്നീഷ്യൻ നയം സ്വീകരിച്ചുകൊണ്ടും ബ്രട്ടൻവുഡ് എഗ്രിമെന്റിലൂടെ ഉണ്ടാക്കിയ IMF-World Bank-GATT സ്ഥാപനങ്ങളിലൂടെയുമാണ് സാമ്രാജ്യത്വ ക്യാമ്പ് ഇതിന് കൗണ്ടർ നരേറ്റിവ് ഉണ്ടാക്കിയത്. ഇതാണ് 1929-നു ശേഷം, സെക്രന്റ് ഡിപ്രഷൻ അഥവാ ഗ്രെയ്റ്റ് ഡിപ്രഷന്റെ പരിണതി.

എന്നാൽ, ആദ്യത്തെ ഇക്കണോമിക് ഡിപ്രഷൻ, 1873-1896 കാലത്തുണ്ടായ ഫസ്റ്റ് ഡിപ്രഷൻ അഥവാ ലോങ് ഡിപ്രഷൻ ആണ്. ലോങ്ങ് ഡിപ്രഷനിൽ നിന്ന് അതിജീവിക്കാനായി മിലിട്ടറി മെഷിനറിയും ആയുധങ്ങളും ഉണ്ടാക്കുക, കോളനികൾ വെട്ടിപ്പിടിക്കുക എന്നിങ്ങനെയുള്ള പാതയാണ് മുതലാളിത്തം തുറന്നത്. ഈ കാലഘട്ടത്തിൽ തന്നെയാണ് മുതലാളിത്തം സാമ്രാജ്യത്വമായി മാറിയതും. ഇതിന്റെ ഫലമായാണ് ഒന്നാം ലോകയുദ്ധം (28 July 1914-11 November 1918) ഉണ്ടായതും.

ഒന്നാം ലോകയുദ്ധത്തെ ലെനിനും ബോൾഷെവിക് പാർട്ടിയും റോസാ ലക്സംബർഗും കാൾ ലീബ്നെക്റ്റും അടങ്ങുന്ന ജർമ്മൻ വിപ്ലവകാരികളും ജെയിംസ് കൊണ്ണോലിയെപ്പോലുള്ള ഐറിഷ് വിപ്ലവകാരികളും മാഡം ബിക്കാജി കാമയെപ്പോലുള്ള ഇന്ത്യൻ വിപ്ലവകാരികളും എതിർത്തു. അവർ യുദ്ധത്തെ സാമ്രാജ്യത്വ പ്രതിസന്ധിയുടെ ദുഷ്ഫലമായി കണ്ടു. യുദ്ധത്തിൽ തൊഴിലാളികൾ പങ്കു ചേരരുത് എന്നും നിർബ്ബന്ധിത സൈനിക സേവനത്തെ എതിർക്കണമെന്നും സ്വന്തം രാജ്യങ്ങളിൽ ബൂർഷ്വാ ഭരണകൂടങ്ങൾക്കെതിരെ വിപ്ലവം നടത്തണമെന്നും അതിനായി ബൂർഷ്വാസിയുമായി ആഭ്യന്തര യുദ്ധം നടത്തണമെന്നും ആഹ്വാനം ചെയ്തു.

എന്നാൽ രണ്ടാം ഇന്റർനാഷണലിന്റെ നേതാവും ജർമ്മൻ സോഷ്യൽ ഡെമോക്രാറ്റിക് പാർട്ടിയുടെ നേതാവുമായ കാറൽ കൗട്സ്കി യുദ്ധത്തെ പിന്തുണച്ചു കൊണ്ട് വിപ്ലവം കയ്യൊഴിഞ്ഞു; തൊഴിലാളി വർഗ്ഗത്തെ വഞ്ചിച്ചുകൊണ്ട് സമഗ്ര തിരുത്തൽവാദം ഉദ്ഘാടനം ചെയ്തു. യുദ്ധത്തെ എതിർത്തവർ വിപ്ലവങ്ങൾ സംഘടിപ്പിച്ചു. ഇവയിൽ മുഖ്യമായ വിപ്ലവ മുന്നേറ്റങ്ങൾ താഴെപ്പറയുന്നവയാണ്:

1916-ൽ അയർലണ്ടിലെ ഈസ്റ്റർ ഉയർത്തെഴുന്നേൽപ്പ്.

1917-ൽ റഷ്യയിൽ പെട്രോഗ്രാഡ് (ലെനിൻഗ്രാഡ്) ഉയർത്തെഴുന്നേൽപ്പ്.

1918-ൽ ജർമ്മനിയിലെ ബെർലിൻ ഉയർത്തെഴുന്നേൽപ്പ്.

ഇതിൽ 1917 പെട്രോഗ്രാഡ് ഉയർത്തെഴുന്നേൽപ്പ് മഹത്തായ ഒക്ടോബർ വിപ്ലവമായി മാറി. ചുരുക്കത്തിൽ, രണ്ട് മാന്ദ്യങ്ങളേയും മറികടന്നത് തൊഴിലാളി വർഗ്ഗ വിപ്ലവങ്ങളാണ് എന്ന് കാണാം.

1) ഒന്നാം മാന്ദ്യം അഥവാ ദീർഘ മാന്ദ്യം എന്നറിയപ്പെടുന്ന (1st Depression or Long Depression)തിനെ മറികടന്നത് മഹത്തായ ഒക്ടോബർ വിപ്ലവം.

2) രണ്ടാം മാന്ദ്യം അഥവാ മഹാമാന്ദ്യത്തെ (2nd Depression or Great Depression) അതിജീവിച്ചത് ഫാഷിസ്റ്റ്-വിരുദ്ധ വിജയവും കിഴക്കൻ യൂറോപ്പിന്റെ

*സാമൂഹ്യവൽക്കരിക്കപ്പെട്ട മൂലധനത്തെ Dying Capital അഥവാ 'മൃത്യുന്മുഖ മൂലധനം' എന്നാണ് മാർക്സ് വിളിച്ചത്*





വിമോചനവും ചൈനീസ് വിപ്ലവവും കോളനികളുടെ സ്വാതന്ത്ര്യവും.

ചരിത്രപരവും സാർവ്വദേശീയവുമായ മേൽപ്പറഞ്ഞ പാഠം ഉൾക്കൊണ്ടുകൊണ്ടു വേണം നാം നമ്മുടെ രാജ്യം ഇന്ന് നേരിടുന്ന സാമ്പത്തിക പ്രതിസന്ധിയെ ഗ്രഹിക്കാനും അതിന്റെ പരിഹാരങ്ങൾ തേടാനും.

**ഇന്ത്യയിൽ സംഭവിക്കുന്നത്**

സാമ്രാജ്യത്വ വ്യവസ്ഥ അഥവാ ഇൻറർനാഷണൽ ഫിനാൻസ് ക്യാപ്പിറ്റൽ വ്യവസ്ഥ മൂന്നാം സാമ്പത്തിക മാന്ദ്യത്തിലേക്ക് (3rd Depression) വീഴുന്നതിന്റെ ഭാഗമായാണ് സാർവ്വദേശീയ സാമ്പത്തിക പ്രതിസന്ധി ഉണ്ടായിരിക്കുന്നത് എന്നത് മനസ്സിലാക്കിയാൽ പിന്നെ ഇൻറർനാഷണൽ ഫിനാൻസ് ക്യാപ്പിറ്റൽ വ്യവസ്ഥയുമായി നമ്മുടെ രാജ്യത്തിന്റെ സമ്പദ് വ്യവസ്ഥയെ ഇൻറഗ്രേറ്റ് ചെയ്യുന്ന തരത്തിൽ കൂടുതൽ കൂടുതൽ ഉദാരവൽക്കരണ – സ്വകാര്യവൽക്കരണ – ആഗോളവൽക്കരണ നയങ്ങൾ നടപ്പാക്കാതിരിക്കുകയും പകരം ആസൂത്രിത സമ്പദ്ഘടനാ നയങ്ങൾക്ക് ശക്തി പകരുകയുമാണ് വേണ്ടത്. കാരണം, ഇന്റർനാഷണൽ ഫിനാൻസ് മൂലധന വ്യവസ്ഥയുമായി നമ്മുടെ ഇക്കോണമിയെ ഇന്റഗ്രേറ്റ് ചെയ്യും തോറും മൂന്നാം മാന്ദ്യം അഥവാ തേഡ് ഡിപ്രഷന്റെ ഭാഗമായ 'സമ്പദ്ഘടനാ രോഗങ്ങൾ' (Economic Ailments) പകർച്ചവ്യാധി പോലെ നമ്മുടെ രാജ്യത്തിന്റെ സമ്പദ്ഘടനയെ അതിവേഗം ബാധിക്കും.

എന്നിരിക്കെ, ഈ വിവേകത്തിന് നേരെ എതിരായാണ് രണ്ടാം മോദി സർക്കാർ ഇന്ന് പ്രവർത്തിക്കുന്നത്. ഈ അവിവേകം അറിവില്ലായ്മയിൽ നിന്ന് ഉടലെടുക്കുന്നതല്ല താനും. 'Though this be madness, yet there is method in't' എന്ന സുപ്രസിദ്ധമായ ഷെയ്ക്സ്പീരിയൻ ഉദ്ധരിണിയെ ഓർമ്മിപ്പിക്കുമാറ് മോദി ഭരണത്തിന്റെ ഭ്രാന്തിനകത്ത് ഒരു രീതിയോ സമ്പ്രദായമോ ഉണ്ട്. അത് 1991 -ൽ റാവു-മൻമോഹൻസിങ്ങ് ദ്വയം ഉദ്ഘാടനം ചെയ്ത ഉദാരവൽക്കരണ, സ്വകാര്യവൽക്കരണ, ആഗോളവൽക്കരണ സാമ്പത്തിക പരിഷ്ക്കാരങ്ങളുടേതു തന്നെയാണ്. LPG (Liberalisation-Privatisation-Globalisation) പോളിസീസ് എന്നറിയപ്പെട്ട ആ നയങ്ങൾ അടിസ്ഥാനപരമായി സാർവ്വദേശീയ ഫിനാൻസ് മൂലധന വ്യവസ്ഥയുമായി ഇന്ത്യൻ സമ്പദ് വ്യവസ്ഥയെ ഉൾച്ചേർക്കാനായിരുന്നു. IMF-WB-GATT എന്നീ സ്ഥാപനങ്ങളുടെ നിർദ്ദേശങ്ങളിലൂടെ സാമ്രാജ്യത്വ പ്രോക്തമായ ആഗോളവൽക്കരണത്തിന്റെ നയ നടത്തിപ്പ് റാവു – മൻമോഹൻ സിങ്ങ് സർക്കാർ ഉദ്ഘാടനം ചെയ്തെങ്കിൽ, ലജ്ജാരഹിതമായ അതിന്റെ ശീഘ്രഗതി വാജ്പേയ് സർക്കാരിന്റെ കാലത്താണ് നാം കണ്ടത്. 'രണ്ടാം തലമുറ പരിഷ്ക്കാരങ്ങൾ' എന്ന പേരിൽ നടപ്പാക്കപ്പെട്ട ഈ ശീഘ്രഗതിയുടെ ഘട്ടത്തിലാണ് 'വിറ്റഴിക്കൽ മന്ത്രാലയം / ഡിസ്ഇൻവെസ്റ്റ്മെൻറ് മിനിസ്ട്രി തന്നെ തുറന്ന് രാജ്യത്തിന്റെ ദേശീയ സ്വത്തുക്കൾ – പൊതുമേഖലാ സ്ഥാപനങ്ങൾ – വൻതോതിൽ വിറ്റുതുലച്ചത്. ബിജെപി സർക്കാരുകളുടെ ആ പാരമ്പര്യത്തിന്റെ തീവ്രതരമായ തുടർച്ചയാണ് ഒന്നും രണ്ടും മോദി സർക്കാരുകൾ പിൻതുടരുന്നത്.

ഇന്ത്യൻ സമ്പദ്യവസ്ഥ ഇൻറർനാഷണൽ ഫിനാൻസ് ക്യാപ്പിറ്റൽ വ്യവസ്ഥയുമായി അതിവേഗം ഇൻറഗ്രേറ്റ് ചെയ്യുന്ന തരത്തിൽ ഉദാരവൽക്കരണ – സ്വകാ



കാൾ കൗട്സ്കി

ര്യവത്ക്കരണ –ആഗോളവത്ക്കരണ നയങ്ങൾ കൂടുതൽ കൂടുതൽ തീവ്രമായി നടപ്പാക്കുകയാണ് ഇന്ന് രണ്ടാം മോദി സർക്കാർ. റെയിൽവേയും പ്രതിരോധ വ്യവസായങ്ങളും പെട്രോളിയം പൊതുമേഖലാ കമ്പനികളും ഭിലായ് സ്റ്റീൽ പ്ലാന്റ് അടക്കമുള്ള സർക്കാരിന്റെ ഉരുക്കു വ്യവസായ സമുച്ചയവും (Steel Authority of India - SAIL) സ്വകാര്യവത്ക്കരിക്കാൻ ഒരുങ്ങുകയാണ് രണ്ടാം മോദി സർക്കാർ.

BHEL പോലുള്ള അതിഭീമ ലാഭം ഉണ്ടാക്കുന്ന കോർ (Core)പൊതുമേഖലാ വ്യവസായങ്ങളെയും BSNL പോലുള്ള തന്ത്രപ്രധാനമായ വിവര സാങ്കേതിക പൊതുമേഖലാ വ്യവസായത്തെയും വിറ്റു തുലയ്ക്കാൻ മുതിരുകയാണത്. ബാക്കിയുള്ള പൊതുമേഖലാ ബാങ്കുകളെ കൂട്ടി ലയിപ്പിച്ച് അവയുടെ ഓഹരി വിൽക്കാനും തുനിയുന്നു.

അങ്ങനെ, മൂന്നാം മാന്ദ്യത്തിന്റെ (3rd Depression) നീർച്ചുഴിയിലേക്ക് രാഷ്ട്രത്തേയും ജനതയേയും വലിച്ച് താഴ്ത്തുകയാണ് രണ്ടാം മോദി സർക്കാർ. ഇതിന്റെ മുന്നോടിയായ നടപടികളായിരുന്നു മോദി 1-ന്റെ വകയായ ഡിമോണിറ്റൈസേഷനും ജി.എസ്.ടിയുമെല്ലാം.

ഇതിൽ നിന്ന് മോചനം വേണമെങ്കിൽ സ്വാശ്രിതമായ സമ്പദ്ഘടനാ നയം സ്വീകരിച്ചേ പറ്റൂ. അതാകട്ടെ ശക്തമായ ആസൂത്രിത സമ്പദ്ഘടനയുടെ പിൻബലത്തോടെ മാത്രം സാധിക്കുന്ന ഒന്നാണ് താനും. 1929 ൽ ആരംഭിച്ച ഗ്രെയ്റ്റ് ഡിപ്രഷന്റെ കാലത്ത് അത് ബാധിക്കാതിരുന്ന ഒരേ ഒരു രാജ്യം സോവിയറ്റ് യൂണിയൻ ആയിരുന്നു. 1928–1931 കാലത്ത്, ഒരു വർഷം നേരത്തെ, സാക്ഷാത്ക്കരിക്കപ്പെട്ട ആദ്യത്തെ സോവിയറ്റ് പഞ്ചവത്സര പദ്ധതി ഗ്രെയ്റ്റ് ഡിപ്രഷന്റെ നാശോന്മുഖ പ്രവാഹത്തെ മുറിച്ചു നീന്തിയ സോഷ്യലിസ്റ്റ് അനുഭവത്തിന്റെ വിജയഗാഥ മാത്രമല്ല, മറിച്ച്, സംരക്ഷിത സമ്പദ്ഘടനാ സംവിധാനത്തിന്റെ പ്രയോഗ സാധ്യതയ്ക്ക് എടുത്തോതാവുന്ന ദൃഷ്ടാന്തം കൂടിയാണ്.

ഇന്നത്തെ സാഹചര്യങ്ങളുടെ അനുഭവ പശ്ചാത്തലത്തിൽ നമ്മുടെ രാജ്യത്തും ഇതിന്റെ പ്രയോഗസാധ്യത ഗണ്യവും പ്രസക്തവുമാണ്.

അതിന് താഴെ പറയുന്ന ദ്രുത നടപടികൾ അനിവാര്യമാണ്

1) തൊഴിലാളി വിരുദ്ധ തൊഴിൽ നിയമ ഭേദഗതി പിൻവലിക്കണം. അങ്ങനെ തൊഴിൽ സാക്ഷാത്ക്കാരം ഉയർത്തിക്കൊണ്ടുവരണം. ലേബർ പ്രൊഡക്റ്റിവിറ്റി മെച്ചപ്പെടുത്താൻ അതിനേ കഴിയൂ.

2) പൊതുമേഖല സംരക്ഷിക്കുകയും വളർത്തുകയും വേണം. വളർന്നുകൊണ്ടിരിക്കുന്ന റിപ്പബ്ലിക്കിന് ഇത് അനിവാര്യമായ നേതൃഘടകമാണ്.

3) പെട്രോളിയം – ഊർജ്ജ മേഖല ദേശസാത്ക്കരിക്കണം. അന്താരാഷ്ട്ര മാർക്കറ്റ് – കുത്തക സമ്മർദ്ദങ്ങളെ സ്ഥായിയായി അതിജീവിക്കാൻ ഇത് അനിവാര്യമാണ്.

4) രാജ്യത്ത് വ്യവസായവും കൃഷിയും (പരമാവധി സ്റ്റേറ്റ് ഉടമസ്ഥതയിലും ജനകീയ സഹകരണ സംരംഭങ്ങളിലൂടെയും) വികസിപ്പിക്കാനുതകുന്ന ബേസിക് ഇൻഫ്രാസ്ട്രക്ച്ചർ



*2016 നവംബറിൽ നോട്ട് പിൻവലിച്ചതിനെ തുടർന്ന് ചുരുങ്ങിയത് 50 ലക്ഷം പേർക്കെങ്കിലും തൊഴിൽ നഷ്ടപ്പെട്ടു എന്നാണ് അസിം പ്രേംജി യുണിവേഴ്സിറ്റിയിലെ ഗവേഷകർ തയ്യാറാക്കിയ റിപ്പോർട്ടിൽ പറയുന്നത്*

പടുത്തുയർത്താനും തൊഴിലാളികളുടെ വേതന, ജീവന വ്യവസ്ഥ മെച്ചപ്പെടുത്താനും തൊഴിലില്ലായ്മ പരിഹരിക്കാനുമുള്ള മൂർത്തമായ പദ്ധതീകൃത നിക്ഷേപവും സർക്കാർ വ്യയവും ഉൾക്കൊള്ളിച്ചുകൊണ്ടുള്ള മാന്ദ്യപാക്കേജ് പ്രഖ്യാപിക്കണം.

5) കാർഷിക കടങ്ങൾ എഴുതിത്തള്ളണം; 3 ശതമാനത്തിനു താഴെ പലിശനിരക്കിൽ കാർഷിക വായ്പകൾ നൽകുകയും അതിൽ തന്നെ ചെറുകിട വായ്പ വാങ്ങിയവരിൽ കൃത്യ സമയത്ത് തിരിച്ചടയ്ക്കുന്നവർക്ക് പലിശ ഇളവു നൽകി വായ്പ പലിശരഹിതമാക്കുകയും വേണം.

6) വ്യവസായങ്ങൾക്ക് ഇൻപുട്ട് ലഭിക്കും വിധത്തിൽ കാർഷിക വിളകൾ കുത്തക സംഭരണ വില പ്രഖ്യാപിച്ച് കുത്തക സംഭരണ സിസ്റ്റത്തിലൂടെ സർക്കാർ സംഭരിക്കണം.

7) സംസ്ഥാനങ്ങളുടെ ഫെഡറൽ അന്തസ്സിനും ആസൂത്രിതവികസനത്തിനും ആധാരമാകുന്ന നികുതിഘടന തിരികെ കൊണ്ടുവരണം.

8) സൗജന്യമായ തൊഴിലധിഷ്ഠിത വിദ്യാഭ്യാസം, മാതൃഭാഷാധിഷ്ഠിതമായി പ്രായോഗിക പരിശീലനത്തിന് ഊന്നൽ നൽകിക്കൊണ്ട് കാർഷിക, വ്യാവസായിക ട്രേഡ് സ്കൂളിൽ ഹയർ സെക്കന്ററി വരെ നൽകണം; ഇത് മുഖ്യ വിദ്യാഭ്യാസ കരിക്കുലമാക്കണം. ഇൻറസ്ട്രിയൽ ട്രെയ്നിങ് ഇൻസ്റ്റിറ്റ്യൂട്ടുകൾ (ITI) പോലെത്തന്നെ അഗ്രികൾച്ചർ ട്രെയ്നിങ് ഇൻസ്റ്റിറ്റ്യൂട്ടുകൾ (ATI) രാജ്യവ്യാപകമായി സ്ഥാപിച്ച് ആധുനിക (വ്യാവസായിക) കർഷകത്തൊഴിലാളി വർഗ്ഗത്തെ സൃഷ്ടിക്കണം.

9) പൊതുമേഖലാ വ്യവസായങ്ങൾ, സർക്കാർ വകുപ്പുകൾ, തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾ, വിവിധ ബോർഡുകൾ എന്നിവയുമായി സംയോജിതമായി പ്രവർത്തിക്കുന്ന കാർഷിക, വ്യവസായ ഉത്പാദക സഹകരണ വിപണന കൺസോർഷ്യം രാജ്യതലത്തിലും സംസ്ഥാന, ജില്ലാ, ബ്ലോക്ക് തലങ്ങളിലും ആസൂത്രിതമായി നടപ്പാക്കണം; MNREGA പദ്ധതിയെ ഇതുമായി ഇണക്കണം.

10) ഭവനനിർമ്മാണം, പബ്ലിക് യൂട്ടിലിറ്റി ബിൽഡിങ്ങുകൾ, വിദ്യുച്ഛക്തി ഉത്പാദന വിതരണ സംവിധാനം, ടെലികമ്യൂണിക്കേഷൻസ് എന്നിവ സർക്കാർ പൊതുമേഖലാ നിയന്ത്രിതമാക്കണം.

11) ഭൂവിനിയോഗ മാപ്പ്, ഡാറ്റാ പൂൾ എന്നിവ പബ്ലിഷ് ചെയ്ത് ഭൂമിയുടെ കൈമാറ്റവും ഭൂവിനിയോഗവും നിയന്ത്രിക്കണം.

12) ജനക്ഷേമ നടപടികൾ എല്ലാം തന്നെ മേൽപ്പറഞ്ഞവയുമായി ബന്ധപ്പെടുത്തി അടിയന്തിരമായി നടപ്പാക്കണം.

എന്നാൽ, കോർപ്പറേറ്റ് ടാക്സ് കുറയ്ക്കുക, ബാങ്കുകൾ ലയിപ്പിച്ച് ബാങ്ക് ഇടപാടുകളുടെ ഫീസ് പരമാവധി ഇല്ലാതാക്കിയും പലിശ നിരക്ക് കുറച്ചും മൂലധനശക്തികൾക്ക് ലാഭത്തോത് വർദ്ധിപ്പിക്കുക എന്നതാണ് ധനമന്ത്രി നിർമ്മല സീതാരാമൻ വീശിയിട്ടുള്ള മന്ത്രവടി. പക്ഷേ ഇതെല്ലാം ചലിക്കുന്ന ഇക്കോണമിയിലാണ് ഫലം ചെയ്യുക; ചുരുങ്ങുന്ന ഇക്കോണമിയിലല്ല. പ്രൊഫ. പ്രഭാത് പട്നായിക്ക് ഇക്കാര്യം ചൂണ്ടിക്കാട്ടിയിട്ടുണ്ട്. വാങ്ങാൻ ശക്തിയില്ലാത്ത, ആയതിനാൽ ആരും വാങ്ങാനില്ലാത്ത വിപണിയിൽ ഒന്നും വിൽക്കാനാവില്ല. എത്ര ഇളവുകൾ പ്രഖ്യാപിച്ചാലും മാർക്കറ്റിൽ ഡിമാന്റ് ഉണരാതെ ആരും നിക്ഷേപം നടത്തില്ല. ഉണ്ടാക്കുന്ന ഉത്പന്നങ്ങൾ ചരക്കായി വിറ്റുപോകുമോ എന്നാണ് പ്രാഥമികമായി നിക്ഷേപകർ നോക്കുക. മുൻ ചീഫ് സ്റ്റാറ്റിസ്റ്റിഷ്യനായ പ്രണാബ് സെന്നിന്റെ വാക്കുകളിൽ: 'നിങ്ങൾ ലാഭമുണ്ടാക്കുമ്പോൾ മാത്രമേ ലാഭത്തിനു മേലുള്ള നികുതിയുടെ കാര്യമുദിക്കുന്നുള്ളൂ' (A tax on proftit kicks in only if you are making profit) അപ്പോൾ പിന്നെ ഉണ്ടാകാത്ത ലാഭത്തിന് നികുതിയിളവ് നൽകിയിട്ട് എന്തു കാര്യം? ആയതിനാൽ കോർപ്പറേറ്റ് ടാക്സ് ഇളവും പലിശ നിരക്ക് ഇളവും കൊണ്ട് സമ്പദ്ഘടന ഉണരില്ല എന്നത് വ്യക്തമാണ്. പിന്നെ എന്താണ്, എന്തിനാണ് ഇതൊക്കെ ചെയ്യുന്നത്? 2009-ൽ പോൾ ക്രൂഗ്മാൻ വിലപിച്ചു: "What's been disturbing however is the parade of first rate economists making totally non-serious arguments about fiscal expansions". [ഫിസ്ക്കൽ വ്യാപനത്തിനെതിരെ (സർക്കാർ ചെലവ് വർദ്ധിപ്പിക്കുന്നതിനെതിരെ) അന്തസ്സാര ശൂന്യമായ വാദങ്ങൾ ഉയർത്തുന്ന ഒന്നാന്തരം സമ്പദ് ശാസ്ത്രജ്ഞരുടെ പരേഡാണ് ഏറ്റവും അസ്വസ്ഥതയുണ്ടാക്കുന്ന കാര്യം]. ക്രൂഗ്മാൻ പറഞ്ഞതിനേക്കാൾ വഷളാണ് ഇന്നത്തെ അവസ്ഥ. കാർഷിക കടങ്ങൾ എഴുതിത്തള്ളുന്ന കാര്യം വരുമ്പോൾ ഫിസ്ക്കൽ കമ്മിയെപ്പറ്റി വിളിച്ചു കൂവുന്നവർ കോർപ്പറേറ്റ് ടാക്സ് കട്ട് ചെയ്യുമ്പോൾ മിണ്ടുന്നില്ല. അതെ, നിയോ ക്ലാസ്സിക്കലിസം ഇന്ന് ഇക്കണോമിക്സേ അല്ലാതായി. അത് ഫിനാൻസ് മൂലധനത്തിന്റെ അപരിമിത ചൂഷണത്തിനുള്ള പ്രത്യയശാസ്ത്രം മാത്രമായി. ആ തലതിരിഞ്ഞ പ്രത്യയശാസ്ത്രത്തിൽ നിന്ന് മോചനം നേടിയാലേ ഇന്ത്യയ്ക്ക് നേരെ നിൽക്കാനാവൂ; ഈ സാമ്പത്തിക മാന്ദ്യത്തെ തലയുയർത്തി നേരിടാനാവൂ. ●

# യു.എ.പി.എ എന്ന കരിനിയമവും സിപിഎം നിലപാടിലെ കാപട്യവും

രമേശൻ




**അ**ട്ടപ്പാടിയിലെ 'ഏറ്റുമുട്ടൽ' കൊലപാതകത്തിനു പിന്നാലെ മാവോയിസ്റ്റ് ബന്ധമാരോപിക്കപ്പെട്ട് അറസ്റ്റിലായ കോഴിക്കോട്ടെ രണ്ടു സി.പി.എം പ്രവർത്തകർക്കെതിരെ യു.എ.പി.എ ചുമത്തിയതുമായി ബന്ധപ്പെട്ട് ഉയർന്നു വന്ന ചർച്ചകൾ തുടരുകയാണ്. യു.എ.പി.എ ഒരു കരിനിയമമാണെന്നും സി.പി.എം അംഗങ്ങൾ കൂടിയായ രണ്ടു വിദ്യാർത്ഥികൾക്കെതിരെ ആ നിയമം പ്രയോഗിച്ചത് തെറ്റാണെന്നുമാണ് ആ പാർട്ടിയുടെ മുൻ ജനറൽ സെക്രട്ടറിയും പൊളിറ്റ് ബ്യൂറോ അംഗവുമായ പ്രകാശ് കാരാട്ട് പറഞ്ഞത്. യു.എ.പി.എ ഒഴിവാക്കുന്നതിന് സി.പി.എം നേതൃത്വത്തിലുള്ള കേരള സർക്കാർ നിയമപരമായ നടപടികൾ സ്വീകരിക്കുമെന്നു പ്രതീക്ഷിക്കുന്നതായും അദ്ദേഹം പറഞ്ഞിരുന്നു.

പക്ഷേ, സി.പി.എം. ന്റെ കേരള സംസ്ഥാന സെക്രട്ടേറിയറ്റ് യോഗം ചേർന്ന് തീരുമാനമെടുത്തത് പ്രകാശ് കരാട്ടിന്റെ നിലപാടുകൾക്കെതിരായിട്ടായിരുന്നു. പാർട്ടിയുടെ അംഗങ്ങൾ കൂടിയായ രണ്ടു വിദ്യാർത്ഥികൾക്കെതിരെ യു.എ.പി.എ. ചുമത്തി കേസെടുത്ത കേരള പോലീസിന്റെ നടപടിയിൽ എതിർക്കപ്പെടേണ്ടതായി യാതൊന്നുമില്ലെന്നായിരുന്നു അവരുടെ തീരുമാനം. ആരോപണ വിധേയരായവർക്കെതിരെ പാർട്ടി തലത്തിൽ നടത്തുന്ന അന്വേഷണത്തിനു ശേഷം, സ്വീകരിക്കേണ്ട സംഘടനാപരമായ നടപടികളെപ്പറ്റി തീരുമാനമെടുക്കുമെന്നു സി.പി.എം ജില്ലാനേതൃത്വവും പറഞ്ഞു കഴിഞ്ഞു. യു.എ.പി.എ. ഇന്ത്യക്കു മുഴുവൻ ബാധകമായ നിയമമാണെന്നും അതു നടപ്പിലാക്കാൻ കേരള സർക്കാരിനും ബാധ്യതയുണ്ടെന്നുമുള്ള സംസ്ഥാന സെക്രട്ടേറിയറ്റിന്റെ പ്രസ്താവന ആ കരിനിയമത്തോട് സി.പി.എം മുൻകാലത്തു കൈക്കൊണ്ടിട്ടുള്ള നിലപാടുകളുടെ വലിയൊരു നിഷേധമാണെന്നതാണ് യാഥാർത്ഥ്യം.

1967 ലെ നിയമ വിരുദ്ധ പ്രവർത്തന നിരോധന നിയമം (UAPA- Unlawful Activities Prevention Act 1967) എന്ന യു.എ.പി.എ. ഇന്ത്യയുടെ അഖണ്ഡതയ്ക്കും പരമാധികാരത്തിനും എതിരായി നടത്തപ്പെടുന്ന പ്രവർത്തനങ്ങളെ തടയാനായി ആവിഷ്ക്കരിക്കപ്പെട്ട നിയമമാണ്. ദേശീയോദ്ഗ്രഥന കൗൺസിലിന്റെ നിർദ്ദേശ പ്രകാരം നിയമിക്കപ്പെട്ട ദേശീയോദ്ഗ്രഥന സമിതി ഏകകണ്ഠമായി ശുപാർശ ചെയ്തതിന്റെ അടിസ്ഥാനത്തിലാണ് ഇത്തരമൊരു നിയമം പാസ്സാക്കപ്പെടുന്നത്. രാജ്യത്തിന്റെ പരമാധികാരവും അഖണ്ഡതയും സംരക്ഷിക്കാനായി ആവശ്യമായി വരുന്ന പക്ഷം, അഭിപ്രായ പ്രകടനത്തിനും സംഘടിക്കുന്നതിനും സമാധാനപരമായും നിരായുധമായും ഒരുമിച്ചു ചേരാനുമുള്ള മൗലികാവകാശങ്ങൾക്കു മേൽ നിയന്ത്രണം ഏർപ്പെടുത്താനുള്ള നിയമം നിർമ്മിക്കാൻ പാർലമെന്റിനെ അനുവദിക്കണമെന്ന ശുപാർശയുടെ അടിസ്ഥാനത്തിലായിരുന്നു ഈ നിയമ നിർമ്മാണം.

1962 ലെ ഇന്ത്യ-ചൈന യുദ്ധ

ത്തിൽ ഇന്ത്യക്കേറ്റ പരാജയത്തിന്റേയും ഇന്ത്യൻ യൂണിയനിൽ നിന്നും വേർപെട്ടു പോകാനുള്ള അവകാശം സ്വന്തം പ്രകടനപത്രികയിൽ ഉൾപ്പെടുത്തിയ ദ്രാവിഡ മുന്നേറ്റ കഴക(ഡി.എം.കെ)ത്തിന് തമിഴ് നാട്ടിൽ തെരഞ്ഞെടുപ്പു വിജയം നേടാനായതിന്റേയും പശ്ചാത്തലത്തിലാണ് ഈ നിയമനിർമ്മാണത്തിന് ആധാരമായ 1963 ലെ 16-ാം ഭരണഘടനാ ഭേദഗതി യുണ്ടാവുന്നത്. സർക്കാരിന് അതിന്റെ താല്പര്യങ്ങൾക്കെതിരു നില്ക്കുന്ന സംഘടനകളെ 'നിയമവിരുദ്ധ'മെന്നു വിളിച്ച് നിരോധിക്കാൻ ഈ നിയമം അവസരം നൽകി.

ഇന്ത്യൻ ഭരണഘടനയുടെ ജനാധിപത്യപരമായ ഉള്ളടക്കത്തെ പരിമിതപ്പെടുത്തുകയും മൗലിക അവകാശങ്ങളെ പൂർണ്ണമായോ ഭാഗികമായോ നിഷേധിക്കുകയും ചെയ്യുന്ന ഏകമാത്രമായ കരിനിയമമായിരുന്നില്ല 1967 ലെ യു.എ.പി.എ. പില്ക്കാലത്ത് നടപ്പാക്കപ്പെട്ട ടാഡ (TADA-Terrorists And Disruptive Activities - Prevention Act 1985), പോട്ട(POTA- Prevention Of Terrorist Activities Act 2002)തുടങ്ങിയ കേന്ദ്ര നിയമങ്ങളും പല സംസ്ഥാന സർക്കാരുകളും സ്വന്തം നിലക്ക് ആവിഷ്ക്കരിച്ച് നടപ്പാക്കിയതും നടപ്പാക്കിക്കൊണ്ടിരിക്കുന്നതുമായ കരിനിയമങ്ങളും ഇക്കൂട്ടത്തിൽ വരും.

തീവ്രവാദ, വിധ്വംസക പ്രവർത്തന നിരോധനിയമം എന്നറിയപ്പെടുന്ന 'ടാഡ' 1985 ലാണു നിലവിൽ വന്നത്. പഞ്ചാബിലെ ഖലിസ്ഥാൻ തീവ്രവാദത്തേയും അതുമായി ബന്ധപ്പെട്ട ഭീകര പ്രവർത്തനത്തേയും തടയാനെന്ന പേരിൽ ആവിഷ്ക്കരിക്കപ്പെട്ട ഈ നിയമം രാജ്യത്തിന്റെ എല്ലാ ഭാഗത്തും സ്വന്തം രാഷ്ട്രീയ എതിരാളികളെ തടവിലാക്കാനും പീഡിപ്പിക്കാനുമാണു ഭരണകൂടം ഉപയോഗപ്പെടുത്തിയത്. കൃത്യമായ തെളിവുകളില്ലാതെയും അന്വേഷണങ്ങൾ കൂടാതെയും ആയിരക്കണക്കിനാളുകളെ അറസ്റ്റു ചെയ്തു പീഡിപ്പിക്കാനും അനിശ്ചിതമായി തടവിലാക്കാനും ഈ നിയമം ഉപയോഗിച്ചു. 'ടാഡ'യുടെ ദുരുപയോഗത്തെപ്പറ്റി വ്യാപകമായ പരാതികളുയരുകയും ജനാധിപത്യ പ്രസ്ഥാനങ്ങളുടേയും രാഷ്ട്രീയ പ്രസ്ഥാനങ്ങളുടേയും ഭാഗത്തു നിന്നും ശക്തമായ പ്രതിഷേധമുയരുകയും ചെയ്ത പശ്ചാത്തലത്തിൽ 1995 ൽ 'ടാഡ' പിൻവലിക്കപ്പെട്ടു. എങ്കിലും ഈ നിയമപ്രകാരം കുറ്റാരോപിതരായ ആളുകളുടെ കേസുകൾ വിചാരണ ചെയ്യുന്ന 'ടാഡ' കോടതികൾ പിന്നെയും നിലനിന്നു.

'ടാഡ' പിൻവലിക്കപ്പെടുകയും അത്രക്കും അക്രാമകമായ മറ്റൊരു കരിനിയമം നിലവിലില്ലാതിരിക്കുകയും ചെയ്ത പശ്ചാത്തലത്തിലാണ് 2002 ൽ അന്നു കേന്ദ്രം ഭരിച്ചിരുന്ന ബി.ജെ.പി നേതൃത്വത്തിലുള്ള എൻ.ഡി.എ. സർക്കാർ 'പോട്ട' എന്നറിയപ്പെടുന്ന ഭീകരവാദ പ്രവർത്തന നിരോധന നിയമം ആവിഷ്ക്കരിച്ചു നടപ്പാക്കിയത്. 'ടാഡ'യെപ്പോലെ തന്നെ, സമാന വ്യവസ്ഥകൾ ഉൾക്കൊണ്ട 'പോട്ട'യും ജനാധിപത്യ ശക്തികളുടെ കടുത്ത പ്രതിഷേധത്തിനു പാത്രമായി. എൻ.ഡി.എ. യുടെ തെരഞ്ഞെടുപ്പു പരാജയത്തിനു ശേഷം അധികാരത്തിൽ വന്ന യു.പി.എ. സർക്കാർ 2004 ൽ ഈ കരിനിയമം റദ്ദാക്കി. കോൺഗ്രസ്സ് നേതൃത്വം നൽകിയ യു.പി.എ. യുടെ ഒരു തെരഞ്ഞെടുപ്പു വാഗ്ദാനമായിരുന്നു 'പോട്ട' പിൻവലിക്കുമെന്നത്.

'പോട്ട' പിൻവലിക്കപ്പെട്ടതിനെ തുടർന്ന് കരിനിയമങ്ങളുടെ കാര്യത്തിലുണ്ടായ ശൂന്യത നികത്താനാണ് 1967 ലെ യു.എ.പി.എ.(UAPA)ക്ക് കുറേക്കൂടി പ്രഹരശേഷി നല്കി പുനരാനയിക്കാൻ യു.പി.എ. സർക്കാർ തയ്യാറായത്. പഴയ 'ടാഡ'യുടെയും പിൻവലിക്കപ്പെട്ട 'പോട്ട' യുടെയും വ്യവസ്ഥകൾ പലതും ഉൾച്ചേർത്തുകൊണ്ട് 2004 ൽ യു.എ.പി.എ. ഭേദഗതി ചെയ്തു. പഴയ യു.എ.പി.എ. നിയമത്തിന് പുതിയ ദംഷ്ട്രകളും നഖങ്ങളും നല്കുന്ന വ്യവസ്ഥകൾ ഉൾപ്പെടുത്തിയാണ് അതിനെ പുതുക്കി രംഗത്തിറക്കിയത്.

2008 നവംബർ 26 ന് മുംബൈയിൽ നടന്ന ഭീകരാക്രമണത്തിന്റെ പശ്ചാത്തലത്തിൽ ആ വർഷം ഡിസംബർ 17 ന് യു.എ.പി.എ. പിന്നെയും ഭേദഗതി ചെയ്തു. പിടിക്കപ്പെടുന്ന ആളെ കൂടുതൽ സമയം പോലീസ് കസ്റ്റഡിയിൽ വെയ്ക്കാനും കുറ്റപത്രം സമർപ്പിക്കാതെ തടവിലിടാനുള്ള കാലപരിധി വർദ്ധിപ്പിക്കാനും ജാമ്യവ്യവസ്ഥകൾ കൂടുതൽ കർക്കശമാക്കാനുമുള്ള വ്യവസ്ഥകൾ കൂടി നിയമത്തിൽ ഉൾച്ചേർത്തു. 2012 ൽ വരുത്തിയ മറ്റൊരു ഭേദഗതിയിലൂടെ രാജ്യത്തിന്റെ സാമ്പത്തിക സുരക്ഷിതത്വത്തെ ബാധിക്കുന്നതെന്നു നിർവ്വചിക്കാവുന്ന മറ്റു ചില കുറ്റകൃത്യങ്ങളെ കൂടി 'ഭീകരവാദ'ത്തിന്റെ അവ്യക്തനിർവ്വചനത്തിൻ കീഴിലാക്കി യു.എ.പി.എ.യുടെ മേഖല വ്യാപിപ്പിച്ചു.

'ടാഡ'യും 'പോട്ട'യും പോലുള്ള കരിനിയമങ്ങളെ പോലെ തന്നെ യു.എ.പി.എ.യും ഭരണകൂടത്തിനെതിരായ ആശയങ്ങൾ ഉയർത്തിപ്പിടിക്കുന്നതും സമാധാനപരമായും നിരായുധമായും ആയിട്ടാണെങ്കിൽ പോലും അത്തരമൊരു ആശയത്തിന്റെ അടിസ്ഥാനത്തിൽ ഒത്തുചേരുന്നതും കുറ്റകൃത്യമാണെന്നു നിർവ്വചിക്കുന്നു. ഒരു സംഘടന "നിയമവിരുദ്ധ"മോ, "ഭീകരവാദപര"മോ ആണെന്നു

**സായുധസേന പ്രത്യേക അധികാര നിയമ(*AFSPA*)ത്തിനെതിരെ പതിനാറ് വർഷക്കാലം നിരാഹാര സമരം നടത്തിയ ഇറോം ഷർമ്മിള കോഴിക്കോട് കടപ്പുറത്ത് എത്തിയപ്പോൾ**



പ്രഖ്യാപിക്കുകയും അതിനെ നിരോധിക്കുകയും ചെയ്യുമ്പോൾ, അവർ ഉയർത്തിപ്പിടിക്കുകയോ, ശരി വയ്ക്കുകയോ ചെയ്യുന്ന ആശയങ്ങളെയോ, പ്രത്യയശാസ്ത്രത്തെയോ തന്നെ ഒരു കുറ്റകൃത്യമായി പ്രഖ്യാപിക്കുകയാണ് ഈ നിയമം. അതുകൊണ്ടാണ്, അത്തരമൊരു ആശയം ഉള്ളടങ്ങിയിട്ടുണ്ടെന്ന് പറയപ്പെടുന്ന പുസ്തകമോ, ലഘുലേഖയോ കൈവശം വയ്ക്കുന്നതും അതിലെ ആശയപരമായ നിലപാടുകളോട് യോജിപ്പു പുലർത്തുന്നതുമൊക്കെ ഭീകരപ്രവർത്തമാണെന്ന് ആരോപിച്ച്, യാതൊരു തരം അക്രമപ്രവർത്തനത്തിലും കുറ്റകൃത്യത്തിലും പങ്കാളിയായിട്ടില്ലാത്തവരെ പോലും തടവിലാക്കാൻ യു.എ.പി.എ. യുടെ പ്രയോക്താക്കൾക്ക് അവുന്നത്.

'ഭീകരപ്രവർത്തന'ത്തിനും 'തീവ്രവാദ'ത്തിനും യു.എ.പി.എ. നല്കുന്ന നിർവ്വചനം മറ്റു കരിനിമയമങ്ങളിൽ എന്ന പോലെ തന്നെ അവ്യക്തവും അസ്പഷ്ടവുമാണ്. സമാധനപരമായ രാഷ്ട്രീയ പ്രവർത്തനങ്ങളെയും ആശയപ്രചരണത്തെയും പ്രതിഷേധങ്ങളെയും കൂടി ഈ കൂട്ടത്തിൽ ഉൾപ്പെടുത്തിക്കൊണ്ട് അനഭിമതരായ ആരേയും കുറ്റവാളികളാക്കാൻ നിർവ്വചനത്തിലെ ഈ അവ്യക്തത ഭരണകൂടത്തിന് സഹായകരമാകും.

ഒരു സംഘടനയെ'ഭീകരപ്രവർത്തകരു'ടേത് എന്നു പ്രഖ്യാപിച്ച് അതിനെ നിരോധിക്കാൻ സർക്കാരിന് അധികാരം നൽകുന്ന ഈ നിയമം അത്തരം സംഘടനകളിൽ അംഗത്വമുണ്ടെന്നാരോപിച്ച് ആരെയും കുറ്റവാളികളാക്കാൻ ഭരണകൂടത്തിനു സൗകര്യം നൽകുന്നുണ്ട്. കുറ്റപത്രം നൽകാതെ കുറ്റാരോപിതനെ 180 ദിവസം വരെ ജാമ്യമില്ലാതെ തടവിൽ വക്കാനും 30 ദിവസം വരെ പോലീസ് കസ്റ്റഡിയിൽ വക്കാനും യു.എ.പി.എ. സർക്കാരിന് അധികാരം നൽകുന്നുണ്ട്.

യു.എ.പി.എ. കേസുകളിൽ മുൻകൂർ ജാമ്യമെന്ന ഒരു സാധ്യതയേയില്ല. പോലീസ് പിടിച്ചെടുക്കുന്ന തെളിവുകൾ മാത്രം വച്ചുകൊണ്ട്, ഒരു സ്വതന്ത്ര പ്രഭവത്തിൽ നിന്നും ലഭിച്ചവയല്ല അവയെങ്കിൽ പോലും കുറ്റാരോപിതൻ കുറ്റം ചെയ്തവനാണ് എന്ന മുൻവിധിയോടെ കേസിനെ സമീപിക്കാൻ നിർബ്ബന്ധിക്കുന്ന നിയമമാണത്. പോലീസിനു മുന്നിൽ നൽകപ്പെടുന്ന കുറ്റസമ്മതമൊഴി തെളിവായി സ്വീകരിക്കുമെന്ന വ്യവസ്ഥയുള്ളതിനാൽ ഏതു മൂന്നാം മുറ ഉപയോഗിച്ചും കുറ്റസമ്മത മൊഴി നേടിയെടുക്കുക എന്നതായിരിക്കും പോലീസിന്റെ ലക്ഷ്യം.



മോഡി സർക്കാരിന്റെ രണ്ടാം വരവിനു ശേഷം യു.എ.പി.എക്ക് കൂടുതൽ ആക്രമണശേഷി നൽകിക്കൊണ്ടുള്ള ഭേദഗതിയുണ്ടായത് അപ്രതീക്ഷിതമായ വേഗതയോടു കൂടിയാണ്. സംഘടനകളെ മാത്രമല്ല വ്യക്തികളെക്കൂടി "ഭീകരവാദി"കളായി പ്രഖ്യാപിക്കാനും സംഘടനകൾക്കെതിരെ സ്വീകരിക്കാവുന്ന നടപടികൾ ഇങ്ങനെ പ്രഖ്യാപിക്കപ്പെടുന്ന വ്യക്തികൾക്കു നേരെ കൂടി പ്രയോഗിക്കാനും ഭരണകൂടത്തിന് അധികാരം നൽകുന്ന വ്യവസ്ഥകളാണ് പുതുതായി ഉൾച്ചേർക്കപ്പെട്ടത്. ഒരു സംഘടന "ഭീകരവാദ പ്രവർത്തനങ്ങളിൽ ഉൾപ്പെട്ടിട്ടുള്ളതാ''യി സർക്കാർ ''വിശ്വസിക്കുന്നു"ണ്ടെങ്കിൽ, അതായത് ആ സംഘടന ഭീകരവാദപ്രവർത്തനങ്ങളിൽ പങ്കെടുക്കുന്നുണ്ടെന്നോ, ഭീകരവാദത്തെ പ്രോത്സാഹിപ്പിക്കുന്നുവെന്നോ, "മറ്റേതെങ്കിലും തരത്തിൽ ഭീകരവാദപ്രവർത്തനത്തിൽ ഉൾപ്പെട്ടിട്ടുണ്ടെ"ന്നോ സർക്കാർ വിശ്വസിക്കുന്നുവെങ്കിൽ സർക്കാരിന് ആ സംഘടനയെ നിരോധിക്കാം. പുതിയ ഭേദഗതിയോടെ (2019) ഈ വ്യവസ്ഥ വ്യക്തികൾക്കു കൂടി ബാധകമാവും. അങ്ങനെയൊരു വ്യവസ്ഥ പ്രയോഗിക്കപ്പെടുന്ന ഒരു വ്യക്തിയെ, അയാളുടെ കുടുംബങ്ങളെ, സാമൂഹ്യ സ്ഥാനങ്ങളെയൊക്കെ എങ്ങനെ കൈകാര്യം ചെയ്യ


**STATEMENT ABOUT OWNERSHIP AND OTHER PARTICULARS ABOUT THE NEWS PAPER COMRADE**

(Form iv- See Rule- 8)

| | | |
|---|---|---|
| 1. Place of Publication | : | Thiruvananthapuram. |
| 2. Periodicity of the Publication | : | Monthly |
| 3. Printer's Name | : | P.C. Unnichekkan |
| Whether citizen of India? | : | Yes |
| Address | : | No A-102, Sreerangam Lane, Sasthamangalam.P.O. Thirvananthapuram-10. |
| 4. Publisher's Name | : | P.C. Unnichekkan |
| Whether citizen of India? | : | Yes |
| Address | : | No A-102, Sreerangam Lane, Sasthamangalam.P.O. Thirvananthapuram-10. |
| 5. Editor's Name | : | P.C. Unnichekkan |
| Whether citizen of India? | : | Yes |
| Address | : | No A-102, Sreerangam Lane, Sasthamangalam.P.O. Thirvananthapuram-10. |
| 6. Name & Address of individual who own the newspaper | : | P.C. Unnichekkan No A-102, Sreerangam Lane, Sasthamangalam.P.O. Thirvananthapuram-10. |

I hereby declare that the particulars given above are true to the best of my knowledge and belief.

Sd/-.

Dated : 1/03/2019 Publisher

ണമെന്ന കാര്യം നിയമം അവ്യക്തമാക്കി വിടുകയാണ്. ഒരു സംഘടനയെ ഭീകര സംഘടയായി പ്രഖ്യാപിച്ച് നിരോധി ച്ചാൽ അതിലെ അംഗങ്ങളെയൊക്കെ നിയമനടപടിക്കു വിധേയരാക്കാമെന്നതു പോലെ ഒരു വ്യക്തിയെ "ഭീകരവാദി "യായി പ്രഖ്യാപിച്ചാൽ അയാളുടെ കുടും ബാംഗങ്ങളേയും സുഹൃത്തുക്കളേയും എന്തു ചെയ്യണമെന്ന് നിയമം പറയുന്നി ല്ല. അതുകൊണ്ടു തന്നെ ആ അവ്യക്തത ഭരണകൂടത്തിന്റെ സ്വന്തം താല്പര്യപ്ര കാരം ഉപയോഗിക്കപ്പെടാം.

സർക്കാരിനെതിരെ ഉയർത്തപ്പെ ടുന്ന ഏതൊരു വിമർശനവും രാജ്യ ത്തിന്റെ പരമാധികാരത്തിന് "ഭീഷണി ഉയർത്താവുന്ന" ഒന്നായി വ്യാഖ്യാനിക്ക പ്പെടാവുന്നതും ഏതൊരു ലഘു ലേഖയും പോസ്റ്ററും പരമാധികാരത്തെ ഭീഷണിപ്പെടുത്തുന്ന "മറ്റേതെങ്കിലും ഉപാധികളാ"യി വിശദീകരിക്കപ്പെടാവുന്ന തുമാണ്. മറ്റു പല കരിനിയമങ്ങളേയും പോലെ തന്നെ അറസ്റ്റു ചെയ്യപ്പെട്ടയാൾ കുറ്റക്കാരനെന്നു തെളിയിക്കേണ്ടത് പോലീസിന്റെ (ഭരണകൂടത്തിന്റെ) ബാധ്യ തയാണ് എന്നതിനു പകരം, താൻ കുറ്റ വാളിയല്ല എന്നു തെളിയിക്കേണ്ട ബാധ്യത (Burden of proof) അറസ്റ്റു ചെയ്യപ്പെടുന്നയാൾക്കാണ് എന്നും വ്യവ സ്ഥപ്പെടുത്തുകയാണ് യു.എ.പി.എയും ചെയ്യുന്നത്. ഒരാൾ ഭീകരപ്രവർത്തന ത്തിൽ ഏർപ്പെടുന്നുണ്ടെന്ന് ഭരണകൂട ത്തിന് 'സംശയ'മുണ്ടായാൽ, അയാളെ ഔപചാരികമായി കുറ്റപ്പെടുത്താതെ തന്നെ അയാളുടെ സ്വത്തു കണ്ടുകെ ട്ടാനും അയാളെ രാജ്യത്തു പ്രവേശിക്കു ന്നതിൽ നിന്നു വിലക്കാനും അയാൾക്ക് ഏതെങ്കിലും തരം സാമ്പത്തിക സഹാ യമോ സേവനമോ ലഭിക്കുന്നത് തട യാനും ഭരണകൂടത്തിനാവും. ഒരു 'വ്യക്തി'യെ ഭീകരപ്രവർത്തകനായി മുദ്ര കുത്തിക്കഴിഞ്ഞാൽ, നിയമം സ്പഷ്ട മായി വിശദീകരിക്കുന്നില്ലെങ്കിൽ പോലും അയാളുടെ "ഭീകരവാദപ്രവർത്തന"ങ്ങ ളുടെ വിവരം യഥാസമയം ഭരണകൂടത്തെ അറിയിച്ചില്ലെന്നോ, അയാളെ സർക്കാ രിന്റെ കണ്ണിൽ നിന്നും ഒളിച്ചു നില്ക്കാൻ സഹായിച്ചുവെന്നോ ആരോ പിച്ച് അയാളുടെ കുടുംബാംഗങ്ങളേയും സുഹൃത്തുക്കളേയും കുറ്റവാളികളാക്കാൻ പോലീസിനാവും. അയാളുടെ കുടുംബ സ്വത്തോ അയാൾക്കു ലഭിക്കാനിടയുള്ള സാമ്പത്തിക സഹായങ്ങളോ ഭീകരവാദ ത്തിന്റെ സാമ്പത്തിക സ്രോതസ്സുകളായി വ്യാഖ്യാനിച്ച് തടയാനോ കണ്ടുകെട്ടാൻ പോലുമോ ഭരണകൂടത്തിനാവും.

ഒരാൾ 'ഭീകരപ്രവർത്തക'നാണെ ന്നു 'സംശയിക്കുക'യോ അയാൾ അങ്ങനെ തന്നെയാണെന്നു 'വിശ്വസിക്കു ക'യോ ചെയ്യുന്നത് ഏതു സാഹചര്യത്തി ലാണെന്നോ, അത്തരം തീരുമാനങ്ങളി ലെത്തുന്നതിന് ഏതൊക്കെ ഔപചാരിക നടപടികളിലൂടെ കടന്നു പോകണ മെന്നോ നിയമം വ്യക്തമാക്കുന്നില്ല. ചിലപ്പോൾ സാഹചര്യ തെളിവുകളെ മാത്രം അടിസ്ഥാനപ്പെടുത്തിക്കൊണ്ട് സർക്കാരിന് അത്തരം തീരുമാനങ്ങളിൽ എത്തേണ്ടി വരുമെന്ന് സർക്കാർ പാർല മെന്റിൽ തന്നെ സമ്മതിക്കുകയും ചെയ്തിരുന്നു. എങ്കിലും അത്തരമൊരു തീരുമാനം എത്രമാത്രം സന്ദിഗ്ദ്ധവും വി വാദപൂർണ്ണവും ആയേക്കുമെന്ന കാര്യം സർക്കാർ പരിഗണിച്ചില്ല.

2019 ലെ യു.എ.പി.എ ഭേദഗതി പാസ്സാക്കുന്ന സമയത്ത് ഏതൊരു നിയ മനിർമ്മാണത്തിലും പാർലമെന്റ് പാലി ക്കേണ്ട ഔപചാരിക നടപടിക്രമങ്ങൾ പോലും ശരിയായി പൂർത്തിയാക്കുകയു ണ്ടായില്ല. ലോകസഭയിൽ പ്രതിപക്ഷ പ്രതിനിധികൾ ഏറെയും ഇറങ്ങിപ്പോയ സന്ദർഭത്തിൽ അസസുദ്ദീൻ ഒവൈ സിയുടെ (AIMIM) നിർബ്ബന്ധപ്രകാരം നടത്തിയ വോട്ടെടുപ്പിൽ 8 നെതിരെ 287 വോട്ടു നേടിയാണ് ബിൽ പാസ്സായത്. രാജ്യസഭയിലാകട്ടെ പ്രതിപക്ഷക്കാരായ കോൺഗ്രസ്സിന്റേയും ബി.എസ്.പിയു ടേയും കൂടെ പിന്തുണയോടെ 42 നെതിരെ 147 വോട്ടു നേടിയാണ് ബിൽ പാസ്സായത്.

മറ്റു കരിനിയമങ്ങളുടെ കാര്യത്തി ലെന്ന പോലെ യു.എ.പി.എ ചുമത്തി രജിസ്റ്റർ ചെയ്യപ്പെടുന്ന കേസുകളിലും ഭൂരിപക്ഷം എണ്ണവും തെളിവുകളുടെ അഭാവത്തിൽ കോടതിയിൽ പരാജയപ്പെ ടുകയാണു ചെയ്യുന്നത്. 'ടാഡ' നിയമ പ്രകാരം രജിസ്റ്റർ ചെയ്യപ്പെട്ട കേസുക ളിൽ 25 ശതമാനവും കുറ്റപത്രം സമർപ്പി ക്കാതെ ഉപേക്ഷിക്കപ്പെട്ടു. 35 ശതമാനം മാത്രമേ വിചാരണ ചെയ്യപ്പെട്ടുള്ളു. ആ കേസുകളിൽ തന്നെ കോടതിയിൽ തെളി യിക്കപ്പെട്ടത് വെറും 5 ശതമാനം മാത്രം കേസുകളാണ്. മൊത്തം അറസ്റ്റിലായവ രിൽ കോടതിയിൽ ശിക്ഷിക്കപ്പെട്ടത് വെറും 5 ശതമാനം മാത്രം. നാഷണൽ ക്രൈം റെക്കോഡ്സ് ബ്യൂറോയുടെ കണക്കു പ്രകാരം 2014 ൽ 1144 യു.എ. പി.എ കേസുകളാണ് തീർപ്പാക്കാൻ ഉണ്ടാ യിരുന്നത്. അതിൽ വിചാരണ നടന്ന 106 എണ്ണത്തിൽ 33 കേസുകളാണ് പൂർത്തി യായത്. അതിൽ 9 എണ്ണം മാത്രം ശിക്ഷി ക്കപ്പെട്ടു. വെറുതെ വിട്ടത് 73 ശതമാനം. 2015 ൽ വിചാരണ പൂർത്തിയായ 76 ൽ 65 ഉം വിട്ടയക്കപ്പെട്ടു. അതായത് 85.5 ശത




മാനം. വിചാരണയില്ലാതെ നിരപരാധി കളെ വർഷങ്ങളോളം തടവിലാക്കുകയും പീഡിപ്പിക്കുകയുമല്ലാതെ മറ്റൊന്നും ഈ നിയമത്തിന്റെ നടത്തിപ്പിൽ സംഭവിക്കു ന്നില്ല. 2016 ൽ വിചാരണ പൂർത്തിയായ 33 കേസുകളിൽ 67 ശതമാനം കേസു കളും വെറുതെ വിടുകയായിരുന്നു.

യു.എ.പി.എ.ക്കു മുമ്പു നിലവിലു ണ്ടായിരുന്ന രണ്ടു ഭീകരവിരുദ്ധ നിയമ ങ്ങൾക്കും (ടാഡ, പോട്ട) ഒരു "സൂര്യാ സ്തമന വ്യവസ്ഥ" (Sunset clause)യുണ്ടാ യിരുന്നുവെങ്കിൽ ഈ നിയമത്തിന് അങ്ങ നെയൊന്നില്ലെന്ന് ബോംബെ ഹൈക്കോ ടതിയിലെ അഭിഭാഷകയും ഭീമ കൊറി ഗാവ് കേസിൽ അറസ്റ്റിലായ പൗരവകാശ പ്രവർത്തകൻ വെർണൻ ഗോൺസാൽവ സിന്റെ ഭാര്യയുമായ അഡ്വ. സൂസൻ എബ്രഹാം ചൂണ്ടിക്കാട്ടുന്നു. സൺസെറ്റ് ക്ലോസ് ഉള്ള നിയമമാണെങ്കിൽ ഒരു നിശ്ചിത സമയപരിധി കഴിയുമ്പോൾ ആ നിയമം സ്വയമേവ അസാധുവാകും. അതു വീണ്ടും പ്രാബല്യത്തിലെത്താൻ പാർലമെന്റ് ഒരിക്കൽക്കൂടി അതിന്റെ

ആയുസ്സ് നീട്ടിക്കൊടുക്കേണ്ടി വരുമെന്നാണു വ്യവസ്ഥ. 'ടാഡ'യും 'പോട്ട'യും ഓരോ രണ്ടു വർഷത്തിനും ശേഷം പാർലമെന്റിന്റെ പുനരംഗീകാരം നേടിയാൽ മാത്രമേ തുടർന്നും നിലനില്ക്കുമായിരുന്നുള്ളൂ. അതിൽ നിന്നും വ്യത്യസ്തമായി യു.എ.പി.എ. ഒരു സ്ഥിരം നിയമമാണ്.

2018 ജൂണിൽ ആനന്ദ് ടെൽടുംബ്ഡെ ഒരു ലേഖനത്തിൽ ചൂണ്ടിക്കാട്ടിയതു പോലെ, "ആളുകളെ അറസ്റ്റു ചെയ്യാനും കുറ്റങ്ങൾ യഥേഷ്ടം ആരോപിക്കാനും അറസ്റ്റിലായവർ തടവറകളിൽ അനിശ്ചിതമായി നരകിക്കുമെന്നും കോടതികൾ കയറിയിറങ്ങി കാലം കഴിക്കുമെന്നും ഉറപ്പു വരുത്താനും പോലീസിന് ആരാലും ചോദ്യം ചെയ്യപ്പെടാത്ത അധികാരം നൽകുന്ന കിരാത നിയമമാണ് യു.എ.പി.എ.".

സവിശേഷമായ ചില സാഹചര്യങ്ങളെ നേരിടാനെന്ന പേരിൽ ആവിഷ്ക്കരിക്കപ്പെടുന്ന കരിനിയമങ്ങൾ ആ സാഹചര്യങ്ങൾ നിലവില്ലാതായതിനു ശേഷവും ജനങ്ങളുടെ മൗലികാവകാശങ്ങളെ ധ്വംസിക്കുകയും സർക്കാരിനെതിരായി നില്ക്കുന്ന രാഷ്ട്രീയ ശക്തികളെ അടിച്ചമർത്താനുള്ള മർദ്ദക ഉപാധികളായി ഉപയോഗിക്കപ്പെടുകയും ചെയ്യുന്നതാണു നാം കാണുന്നത്. ഒരു പക്ഷേ, ഇന്ത്യയിലെ മാത്രം സ്ഥിതിയല്ല അതെന്നു പറയാമെങ്കിലും ജനാധിപത്യത്തിന്റെ പേരിൽ നിലനില്ക്കുന്ന ഒരു രാജ്യത്ത് ഭരണഘടനാവിരുദ്ധമായ അത്തരം നിയമങ്ങളെ അംഗീകരിക്കാൻ സാധ്യമല്ല. ഭരണഘടനാവ്യവസ്ഥകൾ ഉറപ്പു നൽകുന്ന അവകാശങ്ങൾ വ്യക്തികൾക്കും സമൂഹങ്ങൾക്കും ബോധപൂർവ്വം നിരാകരിക്കുന്നതിനുള്ള അമിതാധികാര ഭരണകൂടത്തിന്റെ ഉപാധിയാവും അത്തരം കരിനിയമങ്ങൾ.

1958 ൽ വടക്കുകിഴക്കൻ സംസ്ഥാനങ്ങളിലെ വിഘടനവാദികളെ നേരിടാനായി ആവിഷ്ക്കരിക്കപ്പെട്ട സായുധ സേനാ പ്രത്യേകാധികാര നിയമം (AFSPA - Armed Forces Special Powers Act) മുതൽ പിന്നീടു വന്ന 'മിസ'യും (MISA-Maintanence of Internal Security Act-ആഭ്യന്തര സുരക്ഷാ പരിപാലന നിയമം) 'ടാഡ'യും 'പോട്ട'യും ഇപ്പോൾ പ്രാബല്യത്തിലുള്ള യു.എ.പി.എ.യും വരെയുള്ള എല്ലാ കരിനിയമങ്ങളും ഇന്ത്യൻ ഭരണഘടനയുടെ അടിസ്ഥാന മൂല്യങ്ങളെ നിഷേധിക്കുന്നവയാണ്. 1958 ൽ അന്നത്തെ ആസ്സാമിന്റെ ഭാഗമായിരുന്ന നാഗ കുന്നുകളിൽ നടപ്പാക്കാൻ ഉദ്ദേശിക്കപ്പെട്ടുകൊണ്ട് ആവിഷ്ക്കരിക്കപ്പെട്ട 'അഫ്സ്പ' നിയമം 'അസ്വസ്ഥ ബാധിത'മെന്നു വിശദീകരിക്കപ്പെട്ട മറ്റു സംസ്ഥാനങ്ങളിലേക്കു കൂടി വ്യാപിപ്പിക്കുകയായിരുന്നു. ഇന്ന് ആസ്സാമിനും നാഗാലാന്റിനും പുറമെ, മണിപ്പൂരിലും അരുണാചൽ പ്രദേശിലും മേഘാലയയിലും മിസോറാമിലും അടുത്തയിടെ സംസ്ഥാനമല്ലാതായിത്തീർന്ന ജമ്മുകാഷ്മീരിലും 'അഫ്സ്പ' പ്രാബല്യത്തിലുണ്ട്. ഇടക്കാലത്ത് പഞ്ചാബിലും ചണ്ഡീഗഢിലും അതു പ്രയോഗിക്കപ്പെട്ടു. വിയോജിപ്പുള്ള രാഷ്ട്രീയ ശക്തികളെ, നിയമത്തിന്റെ മാർഗ്ഗങ്ങളെ അവലംബിക്കാതെ ഇല്ലായ്മ ചെയ്യാൻ ഭരണകൂടം ഉപയോഗിക്കുന്ന നിയമമോ നിയമവിരുദ്ധതയോ ആണ് 'അഫ്സ്പ'. ഇത്തരം നിയമങ്ങൾ 'ദുരുപയോഗിക്കപ്പെടുമെന്ന് വിമർശനമുയരാറുണ്ടെങ്കിലും ഈ നിയമങ്ങളെ ദുരുപയോഗപ്പെടുത്തുക എന്നതു മാത്രമേ സാധ്യമാവൂ. ദുരുപയോഗപ്പെടുക എന്നതു മാത്രമാണ് അവയുടെ ധർമ്മം.

യു.എ.പി.എ.യും അങ്ങനെ തന്നെയാണ്. എത്ര സൂക്ഷ്മമായി ഉപയോഗിച്ചാലും അതിനു ദുരുപയോഗപ്പെടാൻ മാത്രമേ പറ്റൂ. അതാണ് ആ നിയമത്തിന്റെ ഉപയോഗം. 2019 ജൂലൈയിൽ യു.എ.പി.എ. ഭേദഗതി നിയമം പാർലമെന്റ് പാസ്സാക്കിയപ്പോൾ സി.പി.ഐ (എം) മുഖപത്രമായ 'പീപ്പിൾസ് ഡെമോക്രസി' അതിനെ വിമർശിച്ചുകൊണ്ടെഴുതിയ മുഖപ്രസംഗത്തിൽ (2019 ആഗസ്റ്റ് 4) പറഞ്ഞത്, "യു.എ.പി.എ അങ്ങേയറ്റം ആപത്ക്കരമായ ഒരു നിയമമാണെന്നും പ്രത്യയശാസ്ത്രപരമായി ബി.ജെ.പിക്കെതിരെ നില്ക്കുന്നവർക്കെതിരെയാണ് അതു പ്രയോഗിക്കപ്പെടാൻ പോകുന്നത്' എന്നുമായിരുന്നു. "ഈ നിയമം ഫെഡറലിസത്തിനും ജനാധിപത്യാവകാശങ്ങൾക്കും പൗരസ്വാതന്ത്ര്യങ്ങൾക്കും എതിരാണെ"ന്നും "പ്രതീക്ഷിച്ച പോലെ യു.എ.പി.എ. നിരന്തരം ദുരുപയോഗിക്കുകയാണെ"ന്നും ആ മുഖപ്രസംഗം പറഞ്ഞു. "സർക്കാരിനെ ചോദ്യം ചെയ്യുകയോ, എതിർക്കുകയോ അതുമല്ലെങ്കിൽ ഒരു വിപ്ലവ പ്രത്യയശാസ്ത്രം അംഗീകരിക്കുകയോ ചെയ്യുന്ന ആരേയും അടിച്ചമർത്താൻ വേണ്ടിയുള്ള ഒരു മാരകായുധം നൽകി സർക്കാരിനെ സായുധവത്ക്കരിക്കുകയാണ് ഈ നിയമം കൊണ്ട് ഉദ്ദേശിക്കുന്ന"തെന്നും കൂടി അത് എഴുതി.



യു.എ.പി.എക്കെതിരെ ഈ മുഖപ്രസംഗത്തിലെ നിരീക്ഷണങ്ങളും അഭിപ്രായങ്ങളും ശരിയാണെന്ന് സി.പി.എം ഇപ്പോഴും അംഗീകരിക്കുന്നുണ്ടെങ്കിൽ പന്തീരാങ്കാവിൽ അറസ്റ്റു ചെയ്യപ്പെട്ട സി.പി.എം അംഗങ്ങൾക്കു മേൽ യു.എ.പി.എ. ചുമത്തിയ കേരള പോലീസിന്റെ നടപടി തെറ്റാണെന്ന് അവർക്കു പറയേണ്ടിവരും. അഖിലേന്ത്യാ സെക്രട്ടറിയായ സീതാറാം യെച്ചൂരിയും പൊളിറ്റ് ബ്യൂറോ അംഗം പ്രകാശ് കാരാട്ടും യു.എ.പി.എ.ചുമത്തുന്നതു സംബന്ധിച്ചു നടത്തിയ പ്രസ്താവനകളും പ്രകടിപ്പിച്ച പ്രതീക്ഷകളും അവയൊക്കെയും നിരാകരിച്ചുകൊണ്ട് സംസ്ഥാന സെക്രട്ടേറിയറ്റ് എടുത്ത തീരുമാനവും തമ്മിലുള്ള വൈരുദ്ധ്യത്തെ വിശദീകരിക്കാൻ അവർക്ക് പ്രയാസകരമാകും.

യു.എ.പി.എ. ഒരു കരിനിയമമാണെന്ന് വാക്കുകളിൽ ആവർത്തിച്ചു പറഞ്ഞിട്ടുള്ള സി.പി.എം. ആ നിയമത്തെ ഉപയോഗിക്കുന്ന ആദ്യ സന്ദർഭമല്ല ഇപ്പോഴത്തേത്. പോസ്റ്റർ ഒട്ടിച്ചുവെന്നും ലഘുലേഖ കൈവശം വച്ചെന്നും മാവോയിസ്റ്റുകളെ പിന്താങ്ങിയെന്നും ഹിന്ദുമതവിശ്വാസത്തെ അപമാനിച്ചെന്നുമൊക്കെ ആരോപിച്ച് കേരളത്തിൽ ഒട്ടേറെ പേരെ പിണറായി വിജയൻ സർക്കാരിന്റെ പോലീസ് യു.എ.പി.എ. ചുമത്തി അറസ്റ്റു ചെയ്യുകയും ജയിലിലടക്കുകയും പീഡിപ്പിക്കുകയും ചെയ്തിട്ടുണ്ട്. ആ സന്ദർഭങ്ങളിലൊന്നും ഉയർന്നു വന്നിട്ടില്ലാത്തത്രയും വ്യാപകമായി ആ നിയമത്തിന്റെ ജനാധിപത്യവിരുദ്ധത ചർച്ച ചെയ്യപ്പെടാൻ പന്തീരാങ്കാവിലെ വിദ്യാർത്ഥികളുടെ അറസ്റ്റ് കാരണമായിട്ടുണ്ട്. ഏതായാലും യു.എ.പി.എ. പോലുള്ള ഭരണഘടനാ വിരുദ്ധമായ കരിനിയമങ്ങളെ ചെറുത്തു തോല്പിക്കാൻ എത്രത്തോളം വിപുലമായ ഒരു ജനാധിപത്യ ഐക്യം ആവശ്യമാണെന്നും വാക്കുകൾ കൊണ്ട് അത്തരം നിയമങ്ങളെ എതിർക്കുന്നവരിൽ പലരും അതു പ്രയോഗിക്കുന്നതിൽ വലിയ വൈമുഖ്യമൊന്നും ഉള്ളവരല്ല എന്നും ബോദ്ധ്യപ്പെടുത്താൻ ഇതുമായി ബന്ധപ്പെട്ട് ഉയർന്നു വന്ന ചർച്ചകൾ സഹായകമായിട്ടുണ്ട്. ●

# വാളയാർ പെൺകുട്ടികളുടെ
## കൊലപാതക കേസിൽ പുനരന്വേഷണം നടത്തുക

ടി ബി മിനി



**അ**ന്വേഷണത്തിലും കേസ് നടത്തിപ്പിലും വീഴ്ച വരുത്തിയ പോലീസ്, പ്രോസിക്യൂഷൻ ഉദ്യോഗസ്ഥർക്കെതിരെ നടപടി സ്വീകരിക്കുക

2017 ജനുവരിയിലും മാർച്ചിലുമായി വാളയാറിൽ ഒരു വീട്ടിലെ പ്രായപൂർത്തിയാകാത്ത രണ്ട് പെൺകുട്ടികൾ തൂങ്ങി മരിച്ചതായി കാണപ്പെട്ട സംഭവം കേരളത്തിന്റെ സമൂഹ മന:സാക്ഷിയെ വല്ലാതെ നൊമ്പരപ്പെടുത്തിയ ഒന്നായിരുന്നു . 2017-ൽ തന്നെ വലിയ പ്രതിഷേധങ്ങൾക്കും സമരങ്ങൾക്കും അത് കരണമായി.

വാളയാർ പോലീസ് സ്റ്റേഷൻ പരിധിയിലാണ് ഈ രണ്ടു സംഭവങ്ങളും അരങ്ങേറിയത്.

മരണപ്പെട്ട കുട്ടികൾ ആത്മഹത്യ ചെയ്തതല്ലെന്നും അവർ ലൈംഗികമായി പിഡിപ്പിക്കപ്പെട്ടിരുന്നു എന്നും ചൂണ്ടിക്കാട്ടി, കുട്ടികളുടെ കൊലപാതകത്തിന് ഉത്തരവാദികളായവരെ കണ്ടെത്തി നിയമത്തിനു മുന്നിൽ കൊണ്ടു വരണമെന്നും ആവശ്യപ്പെട്ട സാമൂഹ്യ പ്രവർത്തകരോടും കുട്ടികളുടെ മതാപിതാക്കളോടും മുഖ്യമന്ത്രി പിണറായി വിജയൻ നല്കിയ ഉറപ്പ്, പ്രതികൾ എത്ര ഉന്നതരായാലും ശിക്ഷിക്കപ്പെടും എന്നായിരുന്നു. എന്നാൽ കേസ് വിചാരണ ചെയ്ത പാലക്കാട്ടെ പ്രത്യേക പോക്സോ കോടതി പ്രതികളെ വെറുതെ വിടുകയായിരുന്നു. കോടതി മുൻപിൽ ഹാജരാക്കപ്പെട്ട തെളിവുകളുടെ അപര്യാപ്തയും പ്രോസിക്യൂഷൻ ഭാഗത്തു നിന്നുണ്ടായ അക്ഷന്തവ്യമായ വിഴ്ചകളുമാണ് പ്രതികളെ വിട്ടയ്ക്കുന്നതിലേക്ക് നയിച്ചത്. മനുഷ്യത്വമോ പ്രാഥമികമായ നീതിബോധമോ ഉള്ള മുഴുവൻ ആളുകളിലും പ്രതിഷേധം ഉയർത്തുന്ന വീഴ്ചകളായിരുന്നു അന്വേഷണ ഉദ്യോഗസ്ഥരുടെയും കേസ് നടത്തിപ്പിന് ചുമതലപ്പെട്ടവരുടെയും ഭാഗത്തു നിന്നും ഉണ്ടായത്. ഈ കുട്ടികളുടെ ക്രൂരമായ കൊലപാതകത്തെപ്പറ്റി പുനരന്വേഷണം നടത്തണമെന്നും വീഴ്ച വരുത്തിയ ഉദ്യോഗസ്ഥർക്കെതിരെ നടപടികൾ സ്വീകരിക്കണമെന്നും ആവശ്യപ്പെട്ടുകൊണ്ട് കേരളം മുഴുവൻ പ്രതിഷേധങ്ങളും പ്രക്ഷോഭങ്ങളും ഉയർന്ന സന്ദർഭത്തിലാണ് സി.പി.ഐ.(എം.എൽ) റെഡ് ഫ്ളാഗ് നിയോഗിച്ച അന്വേഷണ സംഘം വാളയാറിൽ എത്തിയത്. അന്വേഷണ സംഘത്തിൽ എനിക്കു പുറമെ സഖാക്കൾ ടി.വി. വിജയൻ, കെ. ദേവി, സച്ചിൻ കെ. ടോമി, സുബ്രഹ്മണി, ചന്ദ്രൻ, അപ്പുണ്ണി എന്നീ സഖാക്കളും ഉണ്ടായിരുന്നു.

കേരളത്തിൽ കൊച്ചു പെൺകുട്ടികൾ ലൈംഗികമായി പീഡിപ്പിക്കപ്പെട്ട ശേഷം കൊലപ്പെടുത്തപ്പെട്ട സംഭവങ്ങൾ ഇതിനു മുമ്പും പലവട്ടം ഉണ്ടായിട്ടുണ്ടെങ്കിലും അന്വേഷണത്തിന്റെയും കേസു നടത്തിപ്പിന്റെയും ചുമതലയുള്ള ഉദ്യോഗസ്ഥരുടെ വിഴ്ച കൊണ്ട് പീഡകരും കൊലപാതകികളും കുറ്റവിമുക്തരാക്കപ്പെട്ടിട്ടുള്ള അനുഭവം ഏതാണ്ട് അപൂർവ്വമാണ്. വാളയാറിലെ കുട്ടികളെ മരണത്തിലേക്ക് നയിച്ചവരെ, സാങ്കേതിക കാരണങ്ങളാൽ കോടതി വെറുതെ വിട്ടപ്പോൾ അത് സൃഷ്ടിച്ച കുറ്റബോധം കേരളീയ സമൂഹമനഃസാക്ഷിയിൽ തീർച്ചയായും വിങ്ങലുണ്ടാക്കിയിരുന്നു. തീർച്ചയായും ഭാരമേറിയ മനസുമായാണ് അന്വേഷണ സംഘത്തിലെ ഞങ്ങൾ ഓരോരുത്തരും ആ കുട്ടികൾ അരുംകൊല ചെയ്യപ്പെട്ട സ്ഥലവും പരിസരവും സന്ദർശിച്ചത്. കുട്ടികളുടെ മാതാപിതാക്കളേയും ടീച്ചർമാരേയും വാർഡ് മെമ്പറേയും പഞ്ചായത്ത് പ്രസിഡന്റിനേയും കേസിലെ സാക്ഷികളേയും കണ്ടതിൽ നിന്നും കേസിന്റെ ഫയലുകൾ പരിശോധിച്ചതിൽ നിന്നും ആ



കുട്ടികൾ മനഃപൂർവ്വം കൊല ചെയ്യപ്പെടുകയായിരുന്നു എന്ന് അനുമാനിക്കാൻ മാത്രമേ സാധ്യതയുള്ളു എന്ന് ഞങ്ങൾക്ക് ബോദ്ധ്യപ്പെട്ടു. മാത്രവുമല്ല, കേസിന്റെ അന്വേഷണത്തിൽ വലിയ വീഴ്ചകൾ ഉണ്ടായിട്ടുണ്ടെന്നും കേസിനെ പൂർണ്ണമായി അട്ടിമറിക്കുക എന്ന ലക്ഷ്യം അന്വേഷണം നടത്തിയവർക്ക് ഉണ്ടായിരുന്നു എന്നു ബലമായ സംശയം ജനിപ്പിക്കാവുന്ന സാഹചര്യങ്ങളുമാണ് അവിടെ ഉണ്ടായിരുന്നത്.



അന്വേഷണത്തിൽ ഒരുപാടു വീഴ്ചകൾ അന്വേഷണ സംഘം വരുത്തിയതായി കാണാൻ കഴിയും. 13 വയസുള്ള മൂത്തകുട്ടി 2017 ജനുവരി 13 നാണ് മരിച്ച നിലയിൽ കാണപ്പെടുന്നത്. 9 വയസുകാരിയായ ഇളയ കുട്ടിയാകട്ടെ 52 ദിവസം കഴിഞ്ഞ് 2017 മാർച്ച് 4 തീയതിയാണ് മരണപ്പെടുന്നത്. ആദ്യത്തെ കുട്ടി മരണപ്പെടുതിന് തൊട്ടു മുൻപ് വസ്ത്രങ്ങൾ അലക്കി വിരിക്കുവാനായി ഇറയത്ത് കൊണ്ടു വച്ചിരുന്നതായി കണ്ടിരുന്നെങ്കിലും കുളിച്ചിട്ടില്ലായിരുന്നു. തൂങ്ങി മരിച്ച നിലയിൽ കാണപ്പെട്ട കുട്ടിയെ താഴെ ഇറക്കിയവരിലെ പ്രധാന വ്യക്തികൾ കേസിൽ സാക്ഷികളായിരുന്നില്ല. ഈ കേസിൽ ഇൻക്വസ്റ്റ് സാക്ഷിയും ആ പ്രദേശത്തെ സി.പി.എം പ്രവർത്തകനുമായ വ്യക്തി, തന്നെ കേസിൽ സാക്ഷിയാക്കിയിരുന്നെങ്കിലും വിസ്തരിക്കുതിന് പ്രോസിക്യൂഷൻ തയ്യാറായില്ല എന്നും 4 പ്രാവശ്യം കോടതിയിൽ ഹാജരായിട്ടും വിസ്തരിക്കാത്തതിൽ പ്രതിഷേധിച്ച് 5-ാമത്തെ പ്രാവശ്യം തന്നെ വിസ്തരിക്കണമെന്ന് കോടതിയിൽ കയറി പറഞ്ഞു എന്നും പറയുകയുണ്ടായി. കുട്ടികളുടെ കോടതിയിലും താൻ പോയി മൊഴി കൊടുത്തു എന്നും തനിക്ക് 4 പേരക്കുട്ടികൾ പെൺകുട്ടികളായുണ്ട് എന്നും അട്ടപ്പള്ളത്തു താമസിക്കുന്ന ഒരു പെൺകുട്ടിക്കും മേലിൽ ഈ ഗതി വരരുത് എന്നും പറഞ്ഞാണ് ഒരുപാടു ഭീഷണികളെ നേരിട്ടു കൊണ്ട് സാക്ഷി പറയാൻ പോയത് എന്നും അദ്ദേഹം പറഞ്ഞു. എന്നിട്ടും ഈ പ്രതികൾ രക്ഷപ്പെട്ടതിലുള്ള രോഷം അദ്ദേഹത്തിന്റെ വാക്കുകളിൽ പ്രകടമായിരുന്നു. ആദ്യത്തെ കുട്ടിയുടെ ദേഹത്ത്, പ്രത്യേകിച്ച് സ്വകാര്യ ഭാഗങ്ങളിൽ ധാരാളം മുറിവുകൾ ഉണ്ടായിരുന്നു എന്ന് ഈ സാക്ഷി ഞങ്ങളോടു പറഞ്ഞു. ഈ മുറിവുകളുടെ കാര്യം പോസ്റ്റുമോർട്ടം റിപ്പോർട്ടിലും എടുത്തു പറഞ്ഞിട്ടുണ്ട്. ഇത്രയധികം മുറിവുകൾ എങ്ങനെയുണ്ടായി? മരണം തൂങ്ങിമരണമാണ് എന്ന് ആദ്യത്തെ കേസിന്റെ റിപ്പോർട്ടിൽ രേഖപ്പെടുത്തിയതായി നമുക്ക് കാണാം. പക്ഷെ സ്വയം തൂങ്ങിയതാണോ, കൊന്ന് കെട്ടിത്തൂക്കിയതാണോ എന്ന അന്വേഷണം ഈ കേസിൽ നടന്നിട്ടില്ല എന്ന് ബന്ധപ്പെട്ട റിപ്പോർട്ടുകളിൽ നിന്നും നിന്നും നമുക്ക് മനസ്സിലാക്കാം. എന്നാൽ ബലാൽസംഗം, ആത്മഹത്യാ പ്രേരണ, 305, 376, പ്രായപൂർത്തിയാകാത്ത കുട്ടിയെ ലൈംഗീകമായി പീഡിപ്പിക്കൽ, പട്ടിക ജാതി പീഡന നിരോധന നിയമം തുടങ്ങിയ വകുപ്പുകൾ പ്രകാര മാണ് കേസ് രജിസ്റ്റർ ചെയ്തിരിക്കുത്. ഇത്രയും വയസ്സുള്ള കുട്ടി മലദ്വാരത്തിലെ വേദന സഹിക്കവയ്യാതെ ആത്മഹത്യ ചെയ്തു എന്നാണ് പോലീസ് അന്വേഷിച്ച് കണ്ടെത്തിയത്. ഈ കണ്ടെത്തൽ ലോകത്തിലെ തന്നെ കേസന്വേഷണങ്ങളിൽ പുതിയതായിരിക്കുവാനേ വഴിയുള്ളു. ഇതേ കേസന്വേഷണത്തിലാണ് പരസ്പര സമ്മത പ്രകാരം 11 1/2 വയസ്സുള്ള കുട്ടി ലൈംഗിക വേഴ്ചയിൽ ഏർപ്പെട്ടു എന്ന് അന്വേഷണ ഉദ്യോഗസ്ഥനായ ഡി.വൈ. എസ്.പി സാജു എഴുതിച്ചേർത്തിരിക്കുത്. പോലീസിലെ പുരുഷാധിപത്യത്തിന്റെയും സ്ത്രീ വിരുദ്ധതയുടെയും ലൈംഗികാസക്തി നിറഞ്ഞ സമീപനത്തിന്റെയും ഒരു ഉദാഹരണമാണ് ഇദ്ദേഹം എന്ന് ഈ കണ്ടെത്തലുകളിൽ നിന്നും അനുമാനിക്കാം. ഈ മുറിവുകൾ എങ്ങനെയുണ്ടായി? ഇത് കൊലപാതകമായിരിക്കാൻ സാധ്യതയുണ്ടോ? തുടങ്ങിയ കാര്യങ്ങൾ ഒരു എഫ്.ഐ.ആർ ഇട്ട് അന്വേഷിക്കുവാൻ പോലും വിവാദങ്ങൾ കത്തി നിന്ന സമയത്ത് ചാർജെടുത്ത ഈ അന്വേഷണസംഘം തയ്യാറായില്ല എന്നതാണ് വാസ്തവം. 30-ഓളം സാധനങ്ങൾ ഈ മുറിയിൽ നിന്നും എടുത്തിട്ടുണ്ട്. ഏതെങ്കിലും തരത്തിലുള്ള ഫോറൻസിക് പരിശോധനകൾക്ക് ഈ സാധനങ്ങൾ വിധേമാക്കിയിട്ടില്ല. സാധാരണ ഹിന്ദു ആചാര പ്രകാരം പ്രായത്തിൽ കൂടുതലായ ആളുകൾ ജീവിച്ചിരിക്കുമ്പോൾ കൊച്ചു കുട്ടികളുടെ മൃതദേഹം ദഹിപ്പിക്കാറില്ല. പിന്നെ എന്തിനാണ് ഇത്രയും വിവാദമായ ഒരു സംഭവത്തിലെ മൃതദേഹങ്ങൾ പോലീസ് കത്തിച്ചു കളഞ്ഞത്? കൊലപാതകക്കുറ്റം ചുമത്തി ഈ കേസ് അന്വേഷിച്ചാൽ ഇനിയും ഈ മുറിവുകളിൽ നിന്നും ഒരു തെളിവും കിട്ടരുത് എന്ന് അന്വേഷണ സംഘത്തിന് നിർബന്ധമുണ്ടായിരുന്നു എന്നു തോന്നും.

ആദ്യത്തെ കുട്ടി മരിച്ച സംഭവത്തിൽ, ആ സമയം വീട്ടിൽ നിന്നും മുഖം മൂടി വച്ച രണ്ടു പേർ ഓടിപ്പോകുന്നതു കണ്ടു എന്ന് രണ്ടാമത്തെ കുട്ടി മൊഴി നൽകിയിരുന്നു. രണ്ടാമത്തെ മകൾക്ക് വെറും 9 വയസ്സു മാത്രമാണ് പ്രായം. ആത്മഹത്യയെക്കുറിച്ച് ചിന്തിക്കുവാൻ പോലും കഴിയാത്ത പ്രായം. ആദ്യത്തേതിൽ നിന്നും വ്യത്യസ്തമായി, ആത്മഹത്യ ചെയ്ത സംഭവം എന്നാണ് ഈ കുട്ടിയുടെ മരണത്തെ പറ്റി പോലീസ് എഴുതിച്ചേർത്തിരിക്കുന്നത്. വളരെ ധൃതിപ്പെട്ട് കൊലപാതകത്തെ ആത്മഹത്യയാക്കുന്നതിന് ശ്രമിച്ചതായിട്ടാണ് ഇത് കണ്ടാൽ തോന്നുക. രണ്ടാമത്തെ കുട്ടിയുടെ പോസ്റ്റ് മോർട്ടം റിപ്പോർട്ടിൽ ഇങ്ങനെ വ്യക്തമായി എഴുതിയിട്ടുണ്ട്. മരണകാരണം തൂങ്ങി മരണമാണെന്നതിനോട് യോജിക്കുന്നു. എന്നാൽ കുട്ടിയുടെ പ്രായവും ഉപ്പൂറ്റി മുതൽ വലതുകൈയ്യുടെ നടു



വിരൽ അറ്റം വരെയുള്ള പരമാവധി നീളം 151 സെന്റീമീറ്റർ ആണെന്നതും പരിഗണിച്ചാൽ കെട്ടിത്തൂക്കി കൊന്നത് ആവാനുള്ള സാധ്യത ഉള്ളതിനാൽ, സംഭവം നടന്ന മുറിയിലെ അളവുകൾ പരിശോധിച്ച് അന്വേഷണം നടത്തി സ്ഥിരീകരിക്കണം. ഇത്രയും വ്യക്തമായി പോസ്റ്റു മോർട്ടം നടത്തിയ ഡോക്ടർ പറഞ്ഞിട്ടും 302 (കൊലപാതകം) വകുപ്പു ചേർത്ത് അന്വേഷിച്ച് കോടതിയിൽ ഒരു റിപ്പോർട്ട് സമർപ്പിക്കുവാൻ പോലീസ് ശ്രമിച്ചില്ല. കുട്ടിയുടെ ഉയരം 129 സെ.മി. ഉപ്പൂറ്റി മുതൽ വിരലറ്റം വരെയുള്ള നീളം 151 സെ.മി. തൂങ്ങിയ ഉത്തരത്തിന്റെ ഉയരം 246 സെ.മി. ഒരു ഒടിഞ്ഞ കസേരയും ഒരു കട്ടിലും ആ മുറിയിൽ ഉണ്ടായിരുന്നതിനാൽ പോലീസ് മരണം ആത്മഹത്യയായി കണക്കാക്കി. എന്നാൽ ആ മുറി ബന്തവസ്സിൽ എടുക്കുകയോ, വിരലടയാ

ളം അടക്കമുള്ള കാര്യങ്ങളിൽ ഫോറൻസിക് പരിശോധന നടത്തുകയോ ചെയ്തിട്ടില്ല. പക്ഷെ അയൽക്കാർ പറഞ്ഞത് കുട്ടിയുടെ ഉയരത്തിനനുസരിച്ച് ഒരു ഡമ്മിയുണ്ടാക്കി ഒരു ജനപ്രിയ സിനിമയിലേതു പോലെ പോലീസ് ട്രയൽ നടത്തി എന്നാണ്. പക്ഷെ ആ റിപ്പോർട്ട് കേസിന്റെ രേഖകളിൽ കാണുന്നില്ല. കൊലപാതകമാണോ എന്ന സംശയം ദുരീകരിക്കാനായിരിക്കുമല്ലോ അത്തരം ഡമ്മി പ്രയോഗം. അപ്പോൾ ഈ ഘട്ടത്തിലെ അന്വേഷണത്തിൽ 302-ാം വകുപ്പ് (കൊലപാതകം) ഉണ്ടായിരുന്നു എന്നും പിന്നീട് അതു മാറ്റപ്പെട്ടു എന്നും വേണമല്ലോ കരുതുവാൻ. അപ്പോൾ കേസ് ആദ്യം മുതൽ അട്ടിമറിച്ചു എന്നാണ് കരുതേണ്ടത്. പ്രതികളെ ആദ്യത്തെ കേസിൽ അറസ്റ്റു ചെയ്ത് അന്നു തന്നെ ജാമ്യത്തിൽ വിട്ടിട്ടുണ്ട്. അന്ന് പ്രതികളെ ജാമ്യത്തിലിറക്കിയ സഹായി ബാബു ഈ കേസിൽ സാക്ഷിയാണ്. കേസ് മുഴുവനായി പരിശോധിച്ചാൽ പ്രതികളുമായി ബന്ധമുള്ളവരാണ് സാക്ഷികളായി വന്നിരിക്കുന്നത് എന്ന് കാണാം. അതുകൊണ്ടാണ് കോടതി ഇത്തരമൊരു വിധി പ്രസ്താവം നടത്തിയിരിക്കുന്നത്. ഈ കേസ് അട്ടിമറിച്ചതാണെങ്കിൽ ഇതിനു പിന്നിൽ ആരാണ്? ഇത് സർക്കാർ കണ്ടുപിടിക്കണം.

ശിശു ക്ഷേമസമിതി ചെയർമാനായി നിയമിക്കപ്പെട്ട അഡ്വ.രാജേഷ് ഏകദേശം 20-ഓളം പോക്സോ കേസുകളിൽ പ്രതികൾക്കു വേണ്ടി ഹാജരാകുന്നുണ്ടായിരുന്നു. ഈ സമയത്താണ് അദ്ദേഹം സമിതി ചെയർമാൻ ആയി നിയമിക്കപ്പെടുന്നത്. ചെയർമാൻ ആയതിനു ശേഷം അദ്ദേഹം ഈ കേസുകളിലെ വക്കാലത്ത് തന്റെ ജൂനിയറിന്റെ പേരിലേക്ക് മാറ്റുകയായിരുന്നു. മാത്രമല്ല, മെയ് മാസത്തിൽ ശിശു ക്ഷേമസമിതി ചെയർമാനായതിനാൽ ഈ കേസിന്റെ അവധിയിൽ അദ്ദേഹത്തിന് കോടതിയിൽ ഹാജരാകുവാൻ കഴിയില്ല എന്ന് കോടതിയിൽ അപേക്ഷ സമർപ്പിച്ചിട്ടുണ്ടായിരുന്നു. "ചെയർമാനാകാനുള്ള യോഗ്യത കൂടുതൽ പോക്സോ കേസുകളിൽ പ്രതികളുടെ വക്കാലത്ത് എടുക്കലാണോ" എന്ന് പലരും ചോദിക്കുന്നത് പരിഹാസപൂർവ്വമാണ് എങ്കിലും അത് ഗുരുതരമായ ഒരു കാര്യമാണ്. ഇദ്ദേഹത്തെക്കുറിച്ച് മറ്റു പല ആരോപണങ്ങളുമുണ്ട്. വാളയാറിൽ വലിയ സ്വാധീനമുള്ള വ്യക്തിയാണ് ശിശു ക്ഷേമസമിതി ചെയർമാൻ അഡ്വ. രാജേഷ്.

പ്രതികൾക്ക് ഈ കേസ് അട്ടിമറിക്കുന്നതിന് വേണ്ടത്ര സാമ്പത്തികശേഷിയോ, അധികാരതലത്തിലുള്ള സ്വാധീനമോ ഉണ്ടോ എന്നതാണ് മറ്റൊരു ചോദ്യം. വാളയാർ ഒരു വ്യവസായ കേന്ദ്രമാണ്. അട്ടപ്പള്ളം എന്ന സ്ഥലത്ത് പുറത്തു നിന്നും വന്നു താമസിക്കുന്ന ധാരാളം പേരുണ്ട്. സ്ത്രീകളടക്കം 1000-ത്തോളം തൊഴിലാളികൾ അവിടെ നിന്നും രാവിലെ വണ്ടി കയറി തൊഴിലിനു പോകുകയും തിരിച്ച് 7 മണിയോടെ എത്തുകയും ചെയ്യും. പകൽ സമയം പല വീടുകളിലും മുതിർന്നവർ കാണുകയില്ല. 2016-17 കാലഘട്ടത്തിൽ 17 പോക്സോ കേസുകൾ ഈ പോലീസ് സ്റ്റേഷനിൽ രജിസ്റ്റർ ചെയ്തിട്ടുണ്ട്. കഞ്ചാവ്, മയക്കു



വളയാർ പെൺകുട്ടികളുടെ വീട്ടിൽ സന്ദർശനം നടത്തിയ സി പി ഐ (എം.എൽ) റെഡ് ഫ്ളാഗ് സഖാക്കൾ

മരുന്ന് ഉപയോഗം വ്യാപകമാണ്. 'ഹാൻസ്' ഉപയോഗി ക്കാത്തവർ ചുരുക്കം. പാലക്കാട് പോക്സോ കോടതിയിൽ ദിനംപ്രതി കേസുകൾ പെരുകുകയാണ്. അപ്പോഴാണ് ഈ പ്രതികൾക്ക് ഈ കേസ് അട്ടിമറിക്കുന്നതിന് കഴിയുമോ എന്ന ചോദ്യം നമ്മൾ ഉന്നയിക്കുന്നത്. ഗോവിന്ദച്ചാമി എന്ന തീവണ്ടിയിലെ ഭിക്ഷക്കാരന് വലിയ ഫീസു കൊടുത്ത് വക്കീലിനെ വയ്ക്കുന്നതിന് എങ്ങനെ കഴിഞ്ഞു? സെക്സ് റാക്കറ്റ് സംഘങ്ങളെ പാലൂട്ടി വളർത്തുന്നവരാണ് ഇവരുടെ സഹായികൾ. വാളയാറും പാലക്കാടും ഉൾപ്പെടെ പലയിടങ്ങളിലും വർദ്ധിച്ചു വരുന്ന പോക്സോ കേസുകളും സ്ത്രീ പീഡനകേസുകളും സെക്സ് റാക്കറ്റ് സംഘങ്ങൾ വ്യാപകമാകുന്നതിന്റെ സൂചനകളാണ്. ഇക്കാര്യത്തിലാണ് സർക്കാരിന്റെ അടിയന്തിര ശ്രദ്ധ പതിയേണ്ടത്. വാളയാർ പെൺകുട്ടികളുടെ മരണകാരണം. അത് കൊലപാതകമാണോ എന്ന സംശയത്തിന് ദുരീകരണം വരത്തക്ക വിധത്തിൽ കേസ് പുനരന്വേഷണം നടത്തണം. ഈ കേസ് അട്ടിമറിച്ച അന്വേഷണ സംഘത്തിനെതിരെ കേസെടുത്ത് അന്വേഷണം നടത്തണം. പ്രോസിക്യൂഷന്റെ വീഴ്ചകൾ പരിശോധിച്ച് അവർക്കെതിരെ നടപടിയെടുക്കുന്നതിനും സർക്കാർ തയ്യാറാവണം. കുഞ്ഞുങ്ങളുടെ ക്ഷേമവും സുരക്ഷയും സമൂഹത്തിന്റെയും ഭരണകൂട



ത്തിന്റെയും ഉത്തരവാദിത്വമാണ്. വാളയാറിലെ ക്രൂരതയ്ക്ക് കൂട്ടു നിന്നവർ വീട്ടുകാരായാലും ബന്ധുക്കളായാലും ശിക്ഷിക്കപ്പെടണം. ബാലാവകാശ നിയമത്തിന്റെയും പോക്സോ നിയമത്തിന്റെയും ഉദ്ദേശ്യം അതാണ്. വാളയാർ പോലെ ഒരു സ്ഥലത്ത് കാലത്ത് ജോലിക്കു പോകുന്ന സ്ത്രീകൾ വൈകിട്ടു മാത്രം തിരിച്ചു വരുന്ന സാഹചര്യത്തിൽ, സ്കൂൾ വിട്ടു വരുന്ന കുട്ടികളുടെ പഠനത്തിനും കളികൾക്കും ഭക്ഷണത്തിനും വിശ്രമത്തിനും സൗകര്യം ഒരുക്കുന്നതിന് തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളും സാമൂഹ്യക്ഷേമ വകുപ്പും ചേർന്ന് ഫലപ്രദമായ ഒരു സംവിധാനം ഉണ്ടാക്കണം. വാളയാറിൽ അത് എത്രയും പെട്ടെന്ന് നടപ്പിലാക്കേണ്ടതാണ്. ബഹു. ഹൈക്കോടതിക്കും ബഹു. സുപ്രീം കോടതിക്കും ഈ കേസ് പുനരന്വേഷണം നടത്തുന്നതിന് ഉത്തരവിടുന്നതിനുള്ള അധികാരമുണ്ട്. കുട്ടികൾക്ക് ഏറ്റവും വേഗം നീതി ഉറപ്പാ ക്കുന്നതിനുള്ള നടപടികളാണ് എല്ലാ സംവിധാനങ്ങളിൽ നിന്നും ഉണ്ടാവേണ്ടത്. ●

**പത്രാധിപർ / മാനേജർ,**
**കോമ്രേഡ്, നമ്പർ എ. 102,**
**ശ്രീരംഗം ലെയിൻ,**
**ശാസ്തമംഗലം പി.ഒ.**
**തിരുവനന്തപുരം.**
**പിൻ. 695 010**

# അയോദ്ധ്യ കേസിലെ വിധി: അന്ധകാരത്തിന് കനമേറുകയാണ്

റോബിൻസൻ

**അ**യോദ്ധ്യയിൽ ബാബറി മസ്ജിദ് നിലനില്ക്കുന്ന സ്ഥലത്ത് രാമക്ഷേത്രം പണിയണമെന്ന ആവശ്യമുന്നയിച്ചു കൊണ്ട് 30 വർഷം മുൻപ്, ബി.ജെ.പി യുടെ അന്നത്തെ സമുന്നത നേതാവായിരുന്ന എൽ.കെ അദ്വാനിയുടെ നേതൃത്വത്തിൽ നടന്ന രഥയാത്രയിൽ അവർ മുസ്ലീങ്ങളോട് ആവർത്തിച്ചു പറഞ്ഞിരുന്ന ഒരു കാര്യമുണ്ട്. "അയോദ്ധ്യയിലോ, അയോദ്ധ്യക്കു പുറത്തോ ഞങ്ങൾ തരുന്ന ഭൂമി സ്വീകരിച്ച് നിങ്ങളുടെ മസ്ജിദ് അങ്ങോട്ടു മാറ്റി സ്ഥാപിക്കുക. അല്ലെങ്കിൽ ഞങ്ങൾ അതു തകർക്കും." അന്ന് അദ്വാനി നൽകിയ അന്ത്യശാസനത്തിന് ഇന്ത്യയിലെ പരമോന്നതനീതിപീഠം നിയമപരമായ സാധൂകരണം നൽകുകയാണ് 2019 നവംബർ 9 ന് അയോദ്ധ്യ കേസിൽ അന്തിമവിധി പ്രഖ്യാപിച്ചപ്പോൾ ചെയ്തതെന്നു പറഞ്ഞാൽ അതിനെ നിഷേധിക്കാനാവില്ല. സുപ്രീം കോടതിയുടെ വിധി കുറച്ചുകൂടി സൗമ്യമായ ഭാഷയിലായിരുന്നുവെന്നു മാത്രം.

അദ്വാനിയുടെ അന്ത്യശാസനം അദ്ദേഹത്തിന്റെ പാർട്ടിക്കാരും അവരുടെ പ്രത്യയശാസ്ത്ര പിതൃത്വം അവകാശപ്പെടാവുന്ന ആർ.എസ്.എസ്സും മറ്റു പിന്തുണക്കാരും ചേർന്ന് നടപ്പാക്കിക്കഴിഞ്ഞിട്ട് 27 വർഷമായി. 1992 ഡിസംബർ 6 ന് ബാബ്റി മസ്ജിദ് അവർ തകർത്തു. അന്ന് ഉത്തരപ്രദേശ് ഭരിച്ചിരുന്ന കല്യാൺസിംഗിന്റെ നേതൃത്വത്തിലുള്ള ബി.ജെ.പി സർക്കാർ നൽകിയ പ്രത്യക്ഷമെങ്കിലും അനൗപചാരികമായ പിന്തുണയോടെ, മൗനം കൊണ്ടും നിസ്സംഗമായ നിഷ്ക്രിയത്വം കൊണ്ടും നരസിംഹറാവു നേതൃത്വം നൽകിയ കേന്ദ്രത്തിലെ കോൺഗ്രസ്സ് സർക്കാരിന്റെ സഹകരണത്തോടെ. മസ്ജിദ് തകർക്കുന്നതിനോട് എല്ലാ അർത്ഥത്തിലും യോജിക്കുന്ന ഒരു കക്ഷിയുടെ നേതാവ് നേതൃത്വം നൽകുന്ന സംസ്ഥാന സർക്കാർ മസ്ജിദ് സംരക്ഷിക്കുമെന്നു വെറും വാ കൊണ്ടു പറഞ്ഞ ഉറപ്പു മാത്രം വിശ്വസിച്ച്, മസ്ജിദ് സംരക്ഷണത്തിന് എന്തൊക്കെ നടപടികൾ സ്വീകരിച്ചിട്ടുണ്ടെന്ന് ഉറപ്പു വരുത്താൻ ശ്രമിക്കാതെ, കർസേവയെ വിലക്കാൻ കാരണമൊന്നുമില്ലെന്നു പ്രസ്താവിച്ച ജുഡീഷ്യറിക്ക് ആ ക്രിമിനൽ കൃത്യത്തിൽ ഒരു സഹകാരിയുടെ പങ്കുണ്ടായിരുന്നില്ലേ എന്നു സന്ദേഹിക്കുന്നവരും ധാരാളം.



*1992 ഡിസംബർ 6 ന്, അന്ന് ഉത്തരപ്രദേശ് ഭരിച്ചിരുന്ന കല്യാൺസിംഗിന്റെ നേതൃത്വത്തിലുള്ള ബി.ജെ.പി സർക്കാർ നൽകിയ പ്രത്യക്ഷമെങ്കിലും അനൗപചാരികമായ പിന്തുണയോടെ, സംഘപരിവാർ ശക്തികളും അവരുടെ പിന്തുണക്കാരും ചേർന്ന് ബാബ്റി മസ്ജിദ് തകർത്തു.*

ഏതായാലും, 1949 ഡിസംബർ 22–ാം തീയതിയിലെ രാത്രിയിൽ ബാബറി മസ്ജിദിനകത്ത് രാമവിഗ്രഹം സ്ഥാപിക്കപ്പെട്ടതിനെ തുടർന്ന് ഉടലെടുത്ത തർക്കത്തിനു തീർപ്പു കല്പിച്ചുകൊണ്ട് 70 വർഷത്തിനു ശേഷം സുപ്രീം കോടതിയുടെ വിധി വന്നിരിക്കുന്നു. 1045 പേജു വരുന്ന, സുപ്രീം കോടതിയുടെ ഭരണഘടനാ ബഞ്ചിലെ അഞ്ചു ജഡ്ജിമാർ ചേർന്നെഴുതിയ വിധി. ബാബറി മസ്ജിദ് സ്ഥിതി ചെയ്തിരുന്ന 2.77 ഏക്കർ ഭൂമിയുടെ അവകാശത്തെപ്പറ്റിയുള്ള 'സിവിൽ കേസി'ലാണു വിധി. പക്ഷേ, കാര്യങ്ങൾ അത്രക്കങ്ങ് 'സിവിൽ' മാത്രമല്ലെന്നും അതിനേക്കാളേറെ 'പൊളിറ്റിക്കലാ'ണെന്നും എല്ലാവർക്കുമറിയാം. വിധി പറഞ്ഞവർക്കും കേട്ടവർക്കും അത് അനുഭവിക്കാനിരിക്കുന്നവർക്കും.

2010 സെപ്തംബറിൽ അലഹബാദ് ഹൈക്കോടതി പ്രഖ്യാപിച്ച വിധിയിൽ ഈ ഭൂമിയെ മൂന്നു തുല്യ ഭാഗങ്ങളായി പകുത്ത് അവകാശവാദമുന്നയിച്ച സുന്നി വഖഫ് ബോർഡിനും നിർമ്മോഹി അഖാഡയെന്ന ഹിന്ദു സന്ന്യാസി സംഘത്തിനും ബാബറി മസ്ജിദിനകത്ത് അനധികൃതമായി പ്രതിഷ്ഠിക്കപ്പെട്ട ആരാധനാ മൂർത്തിയായ 'രാം ലല്ല'ക്കുമായി വീതിക്കുകയായിരുന്നു. "മാലാഖമാർ പറന്നിറങ്ങാൻ ഭയപ്പെടുന്ന"തെന്ന് വിധി പറഞ്ഞവരിലെ ഒരു ജഡ്ജി ജസ്റ്റിസ് സിഗ്ഭത്തുള്ള ഖാൻ വിശേഷിപ്പിച്ച, ആ തർക്ക സ്ഥലം പകുത്തു കൊടുക്കാൻ നിശ്ചയിച്ച ഹൈക്കോടതി വിധിയിൽ മൂന്നു കൂട്ടരും തൃപ്തരായിരുന്നില്ല. അവർ മൂന്നു പേരും അതിനെതിരായി സുപ്രീം കോടതിയിൽ അപ്പീൽ നൽകി.

ബാബറി മസ്ജിദ് നില നിന്നിരുന്ന ഭൂമിയുടെ ഉടമാവകാശത്തിനു

വേണ്ടിയുള്ള നിയമയുദ്ധം ആരംഭിക്കുന്നത് 1950 ലാണ്. രാമഭക്തനായ ഗോപാൽ സിംഗ് വിശാരദ് എന്നൊരാൾ ബാബറി മസ്ജിദിനകത്ത് പ്രതിഷ്ഠിക്കപ്പെട്ടിരുന്ന രാമവിഗ്രഹത്തെ ആരാധിക്കാനുള്ള അവകാശം സ്ഥാപിച്ചു കിട്ടാനായി ഫൈസാബാദിലെ ജില്ലാ കോടതിയെ സമീപിച്ചതോടെയാണ് അതു തുടങ്ങുന്നത്. 1950 ൽ തന്നെ മറ്റൊരു ഭക്തനായ പരമഹംസ രാമചന്ദ്രദാസ് എന്നൊരാൾ ആ വിഗ്രഹങ്ങളെ അവിടെത്തന്നെ നിലനിർത്തിക്കൊണ്ട് ആരാധന തുടരാനുള്ള അവകാശത്തിനായി കോടതിയെ സമീപിച്ചു. (1992 ഡിസംബർ 6 ന് മസ്ജിദ് തകർക്കപ്പെട്ടതിനെ തുടർന്ന് ആ ഹർജി പിൻവലിക്കപ്പെട്ടു.) മസ്ജിദ് നിലനില്ക്കുന്ന 2.77 ഏക്കർ ഭൂമിയുടെ പരിപാലനത്തിനും ആരാധനക്കുമുള്ള അവകാശത്തിനു വേണ്ടി നിർമോഹി അഖാഡയെന്ന സന്യാസി സംഘത്തിലെ മഹന്ത് രഘുബർദാസ് കോടതിയെ സമീപിക്കുന്നത് 1959 ലാണ്. പിന്നെയും രണ്ടു വർഷം കഴിഞ്ഞാണ് ഉത്തരപ്രദേശ് സുന്നി വഖഫ് ബോർഡ്, മുഗൾ ചക്രവർത്തിയായിരുന്ന ബാബറിൽ നിന്നും പരമ്പരാഗതമായി കൈമാറിക്കിട്ടിയ മസ്ജിദ് ഭൂമിയുടെ ഉടമാവകാശം ഉറപ്പിച്ചുകിട്ടാനായി കോടതിയെ സമീപിക്കുന്നത്. പിന്നെയും 18 വർഷങ്ങൾ കഴിഞ്ഞ് 1989 ലാണ് ബാബറി മസ്ജിദിനകത്ത് പ്രതിഷ്ഠിക്കപ്പെട്ട ആരാധനാമൂർത്തി രാം ലല്ല (ബാലനായ രാമൻ) തന്റെ ഉറ്റതോഴനെന്നു വിശേഷിപ്പിക്കപ്പെടുന്ന ദേവകി നന്ദൻ അഗർവാൾ മുഖേന (അലഹബാദ് ഹൈക്കോടതിയിലെ തന്നെ ഒരു മുൻ ജഡ്ജിയായിരുന്നു ഈ അഗർവാൾ) മസ്ജിദ് ഭൂമിക്കു മേലുള്ള അവകാശവാദവുമായി കോടതിയിലെത്തുന്നത്. ക്ഷേത്രങ്ങളിലെ പ്രതിഷ്ഠക്ക് അഥവാ ആരാധനാ മൂർത്തിക്ക് നിയമപരമായ അസ്തിത്വം അംഗീകരിച്ചുകൊടുക്കാമെന്ന് സുപ്രീം കോടതിയുടേയും പല ഹൈക്കോടതികളുടേയും വിധികളും കീഴ്വഴക്കങ്ങളുമുള്ളതു കൊണ്ടാണ് 'രാം ലല്ല'യുടെ കേസും കോടതി പരിഗണനക്കെടുത്തത്.

അപ്പീൽ കേസുകൾ പരിശോധിച്ച സുപ്രീം കോടതിയുടെ അഞ്ചംഗ ഭരണഘടനാ ബഞ്ചിന്റെ വിധി വന്നതോടെ നൂറുകണക്കിനു കലാപങ്ങൾക്കും ആയിരക്കണക്കാളുകളുടെ ജീവഹാനിക്കും കോടിക്കണക്കിനു രൂപയുടെ സാമ്പത്തിക നാശത്തിനും കാരണമായ ഒരു തർക്കത്തിന് അവസാനമായി എന്നാശ്വസിക്കുന്ന നിരവധിയാളുകൾ രാജ്യത്തുണ്ട്. വിധിയുടെ പല വശങ്ങളോടും വിയോജിക്കുമ്പോഴും വല്ല വിധേനയും പ്രശ്നം അവസാനിച്ചു കിട്ടിയല്ലോ എന്ന



*1949 ഡിസംബർ 22 ന്റെ രാത്രിയിൽ ബാബ്റി മസ്ജിദിനകത്തു കടന്നു കയറിയ ആളുകൾ അവിടെ രാമവിഗ്രഹം സ്ഥാപിച്ചത് ഒരു കുറ്റകൃത്യമായിരുന്നുവെന്ന് സുപ്രീം കോടതി വിധി നിരീക്ഷിക്കുന്നുണ്ട്.*

ആശ്വാസം പലരുടേയും വാക്കുകളിൽ പ്രകടവുമാണ്. നൂറ്റാണ്ടുകളായി തുടർന്നു പോരുന്ന തർക്കങ്ങൾക്കും പല ദശകങ്ങൾ നീണ്ടു നിന്ന നിയമ നടപടികൾക്കും ശേഷം, 1949 ൽ ഒരു വിഗ്രഹ സ്ഥാപനത്തിലൂടെ കളങ്കിതമാക്കപ്പെടുകയും 1992 ൽ തച്ചുതകർക്കപ്പെടുകയും ചെയ്ത ബാബറി മസ്ജിദിന്റെ സ്ഥാനത്ത് രാമക്ഷേത്രം നിർമ്മിക്കാനുള്ള അനുമതി കൊടുത്തുകൊണ്ടാണ് കോടതി ഉത്തരവു പുറപ്പെടുവിച്ചത്. ക്ഷേത്ര നിർമ്മാണത്തിന്റെ ആവശ്യമുന്നയിച്ച് പ്രക്ഷോഭങ്ങൾ നയിക്കുകയും അതിലൂടെ ഏറ്റവും ഹിംസാത്മകമായ കലാപങ്ങൾക്കു വഴി തുറക്കുകയും ചെയ്തവർക്ക് ആഹ്ലാദിക്കാൻ അവസരങ്ങൾ നൽകുന്ന വിധി തന്നെ അത്.

എങ്കിലും, ഈ വിധിയുടെ പേരിൽ പ്രകടമായ ആഘോഷങ്ങളൊന്നും വേണ്ടെന്ന് സ്വന്തം അണികളോടും അനുയായികളോടും ആഹ്വാനം ചെയ്യുകയും കോടതി വിധി ആരുടേയും വിജയമോ പരാജയമോ ആയി കാണേണ്ടതില്ലെന്ന ഉദാരത പുലർത്തുകയും സത്യവും നീതിയുമാണു പുലർന്നിരിക്കുന്നതെന്ന് സംതൃപ്തിപ്പെടുകയുമാണ് ഈ തർക്കങ്ങൾക്കു പിന്നിലെ നിർണ്ണായക സ്ഥാനത്ത് നിന്നിട്ടുള്ള ആർ.എസ്.എസിന്റെ സർ സംഘ ചാലകൻ മോഹൻ ഭാഗവത് ചെയ്തത്. രാമക്ഷേത്ര നിർമ്മാണ പ്രസ്ഥാനത്തിനു നേരിട്ടു നേതൃത്വം കൊടുക്കുകയും അതിന്റെ രാഷ്ട്രീയ നേട്ടങ്ങൾ സ്വന്തമാക്കുകയും ചെയ്ത പ്രധാനമന്ത്രി നരേന്ദ്രമോഡിയും ആവർത്തിച്ചു പറയുന്നത് വിധി ആരുടേയും വിജയമോ പരാജയമോ ആയി കാണേണ്ടതില്ല എന്നാണ്. എൽ.കെ അദ്വാനി മുതൽ ജെ.പി. നദ്ദവരെയുള്ള ബി.ജെ.പിയുടേയും സംഘപരിവാരത്തിന്റേയും ഏതാണ്ടെല്ലാ നേതാക്കളും ഈ ഉദാരത പ്രകടിപ്പിക്കുന്നുണ്ട്. 'രാമക്ഷേത്ര നിർമ്മാണ'മെന്ന ലക്ഷ്യം നേടുന്നതിൽ വിജയിച്ചവർക്കെല്ലാം ഇതാരുടേയും വിജയമോ പരാജയമോ ആയി കാണേണ്ടതില്ല എന്ന ഉദാരത നടിക്കാനാവും. എന്നാൽ തർക്കത്തിൽ മറുപക്ഷത്തു നില്ക്കുകയും ചോരയും ജീവനും സ്വത്തുവകകളും ഒട്ടേറെ നഷ്ടപ്പെടുത്തുകയും കലാപങ്ങളിൽ ഒട്ടുമിക്കപ്പോഴും ഇരകളാവുകയും വിധി വന്നപ്പോൾ പരാജിതരാവുകയും ചെയ്തവർ, പലവിധ പരിഗണനകൾ ഉള്ളതുകൊണ്ടാവാം "വിധിയെ മാനിക്കുന്നു" വെന്ന് പറഞ്ഞ് നിശ്ശബ്ദരാവുകയാണ്. അവരുടെ അസംതൃപ്തിയോ വിയോജിപ്പുകളോ പ്രകടിപ്പിക്കുന്നത് ഈ ഘട്ടത്തിലെങ്കിലും ഉചിതമായിരിക്കില്ല എന്നതു കൊണ്ടാവാം അവർ നിശ്ശബ്ദരാവുന്നത്. പുനഃപരിശോധനാ ഹർജികളുമായി കോടതിയെ വീണ്ടും സമീപിക്കുമെന്നും കൂടുതൽ വിലയിരുത്തലുകൾക്കു ശേഷം അനന്തര നടപടികളെപ്പറ്റി ആലോചിക്കുമെന്നും ചിലർ പറഞ്ഞിട്ടുണ്ടെന്നു മാത്രം.

സുപ്രീം കോടതി, ബാബറി മസ്ജിദ് സ്ഥിതി ചെയ്തിരുന്ന ഭൂമി സർക്കാരിനെ ഏല്പിക്കുകയും ക്ഷേത്ര നിർമ്മാണത്തിനു വേണ്ടി ഒരു ട്രസ്റ്റ് രൂപീകരിച്ച് അവർക്ക് അതു കൈമാറണമെന്ന് ഉത്തരവിടുകയും ചെയ്തപ്പോൾ; അതിനു കാരണമായി പറഞ്ഞത് എന്തൊക്കെയാണെങ്കിലും സംഘപരിവാർ ശക്തികൾ പല ദശകങ്ങളായി ആവശ്യപ്പെട്ടുകൊണ്ടിരുന്ന ഒരു കാര്യം നിറവേറ്റപ്പെടുകയാണു ചെയ്തത്. കേന്ദ്രത്തിലും അയോദ്ധ്യ ഉൾപ്പെടുന്ന സംസ്ഥാനമായ ഉത്തരപ്രദേശിലും അധികാരത്തിലിരിക്കുന്ന ബി.ജെ.പിക്ക് മുപ്പതു വർഷമായി തങ്ങളുടെ തെരഞ്ഞെടുപ്പു പ്രകടനപത്രികകളിൽ ഉൾപ്പെടുത്തിയിരുന്ന ഒരു വാഗ്ദാനം നിറവേറ്റാനായിരിക്കുന്നു; പരമോന്നത നീതിപീഠത്തിന്റെ ഔപചാരിക അംഗീകാരത്തോടെ.

1949 ഡിസംബർ 22 ന്റെ രാത്രിയിൽ ബാബ്റി മസ്ജിദിനകത്തു കടന്നു കയറിയ ആളുകൾ അവിടെ രാമവിഗ്രഹം സ്ഥാപിച്ചത് ഒരു കുറ്റകൃത്യമായിരുന്നുവെന്ന് സുപ്രീം കോടതി വിധി നിരീക്ഷിക്കുന്നുണ്ട്. പക്ഷേ ഒരു കുറ്റകൃത്യത്തി

ലൂടെ മസ്ജിദിനകത്ത് പ്രതിഷ്ഠിക്കപ്പെട്ട 'രാം ലല്ല' എന്ന ആരാധനാമൂർത്തി ഈ കേസിൽ ഒരു കക്ഷിയും ഭൂമിയുടെ ഉടമസ്ഥത അവകാശപ്പെടുന്നയാളുമാണ്. 1949 ലെ ഈ പ്രതിഷ്ഠാക്രിയ തന്നെ ഒരു കുറ്റകൃത്യമാണെങ്കിൽ അതിലൂടെ നിലവിൽ വന്ന 'രാം ലല്ല' യെന്ന ആരാധനാമൂർത്തിക്ക് എങ്ങനെയാണു നിയമസാധുത ലഭിക്കുക? ആ മൂർത്തിക്കു വേണ്ടി ക്ഷേത്രം പണിയാനും അതിനുവേണ്ടി ഭൂമി അനുവദിക്കാനും (സർക്കാർ രൂപീകരിക്കാനിരിക്കുന്ന ട്രസ്റ്റു വഴിയാണെങ്കിൽ പോലും) എങ്ങനെയാണു ഒരു നീതിന്യായ സ്ഥാപനത്തിനാവുക?

മസ്ജിദ് ഭൂമിയുടെ ഉടമസ്ഥത അവകാശപ്പെട്ട് അലഹബാദ് ഹൈക്കോടതി വിധിക്കെതിരെ അപ്പീൽ സമർപ്പിച്ച സുന്നി വഖഫ് ബോർഡിന്റേയും നിർമോഹി അഖാഡയുടേയും രാം ലല്ലയുടേയും വാദങ്ങൾക്കു പുറമെ, കക്ഷി ചേർന്ന മറ്റു 11 പേരുടേയും വിശദവാദങ്ങൾ കേട്ട ശേഷം സുപ്രീം കോടതിയുടെ അഞ്ചംഗ ഭരണഘടനാ ബഞ്ച് ഏകകണ്ഠമായി പുറപ്പെടുവിച്ച വിധി ചൂണ്ടിക്കാട്ടുന്നത്, മുസ്ലീങ്ങൾക്ക് ആ ഭൂമിക്കു മേൽ "തങ്ങളുടേതു മാത്രമായ കൈവശാവകാശമുണ്ടായിരുന്നു" എന്നു തെളിയിക്കാനാവശ്യമായ രേഖകളൊന്നും ഹാജരാക്കാനായില്ല എന്നാണ്. 1949 വരെ "മുസ്ലീങ്ങൾ ആരാധനക്കായി ഉപയോഗിച്ചു വന്നിരുന്ന മസ്ജിദിന് 1528 മുതൽ 1857 വരെയുള്ള കാലത്തെ" ഉടമസ്ഥാവകാശം കാണിക്കുന്ന രേഖകളൊന്നും ഹാജരാക്കിയിട്ടില്ല എന്നാണു കോടതി പറയുന്നത്. ഇങ്ങനെ രേഖകളൊന്നും ഹാജരാക്കാത്ത സാഹചര്യത്തിലാണ് സുന്നി വഖഫ് ബോർഡിന് ഭൂമി വിട്ടുകൊടുക്കാനാവില്ലെന്ന് കോടതി പറയുന്നത്.

അപ്പോൾ, ഭൂമിക്കു മേൽ അവകാശവാദമുന്നയിച്ച രാം ലല്ലക്കും ആ ആരാധനാമൂർത്തിയെ പ്രതിനിധീകരിക്കുന്ന ഹിന്ദുമഹാസഭക്കും (സർക്കാർ രൂപീകരിക്കുന്ന ട്രസ്റ്റു മുഖേന) ഫലത്തിൽ കരഗതമാകുമെന്നുറപ്പുള്ള ഭൂമിയുടെ ഉടമസ്ഥാവകാശം കൈമാറാൻ കോടതിയെ പ്രേരിപ്പിച്ചതെന്താണ്? ഭൂമിയുടെ കൈവശാവകാശത്തെ സംബന്ധിച്ച എന്തെങ്കിലും രേഖ അവർ ഹാജരാക്കിയിരുന്നുവോ? ഇല്ല. ഉടമാവകാശം തെളിയിക്കാനുള്ള രേഖ ഹാജരാക്കാനുള്ള ബാധ്യത വഖഫ് ബോർഡ് നിറവേറ്റാതിരുന്നതുകൊണ്ടാണ് അവർക്കു ഭൂമി കൈമാറാതിരുന്നത് എന്നു പറഞ്ഞാൽ, അതേ രീതിയിൽ തന്നെ രാം ലല്ലക്ക് ഭൂമി കൈമാറാനുള്ള (ട്രസ്റ്റു മുഖേനയാണെങ്കിൽ പോലും) തീരുമാനം എടുക്കാൻ പാടില്ലാത്തതായിരുന്നു. എന്നാൽ വിശ്വാസത്തിന്റെ പേരിൽ അത്തരമൊരു തീരുമാനം എടുക്കുകയായിരുന്നു കോടതി ചെയ്തത്.

നിയമത്തിന്റേയോ ചട്ടങ്ങളുടേയോ കീഴ്വഴക്കങ്ങളുടേയോ ഒക്കെ സാങ്കേതികത്വങ്ങൾ എന്തു തന്നെയായിരുന്നാലും ബാബറി മസ്ജിദ് ഭൂമി തർക്കത്തിന് വെറുമൊരു ഭൂമിതർക്കമോ, സാധാരണ സിവിൽ കേസോ ആയിരിക്കുക സാധ്യമല്ല എന്ന് ഏവർക്കുമറിയാം. 1949 ലേതിൽ നിന്ന് അതു വളർന്നു പെരുകി ഇന്ത്യ പോലെ ഒരു വലിയ രാജ്യത്തിന്റെ നിലനില്പിനെ തന്നെ ബാധിക്കാവുന്ന തരം ആസുരത കൈവരിച്ചു കഴിഞ്ഞിട്ടുണ്ട്. ഈ രാജ്യം ഏതു തരമായിരിക്കണമെന്നും അതിന്റെ ഭാവി എന്തായിരിക്കണമെന്നും ഇവിടുത്തെ കോടിക്കണക്കിനു ജനങ്ങൾക്കിടയിലെ വൈവിദ്ധ്യം എങ്ങനെ പരിഗണിക്കപ്പെടണമെന്നുമൊക്ക നിർണ്ണയിക്കാവുന്ന തരം ബൃഹദാകാരം അതാർജ്ജിച്ചിട്ടുണ്ട്; രൂപത്തിലും ഉള്ളടക്കത്തിലും. ഈ യാഥാർത്ഥ്യത്തെ ഉൾക്കൊണ്ടുകൊണ്ടും അതിന്റെ ഉത്തരവാദിത്തം മനസ്സിലാക്കിക്കൊണ്ടുമായിരുന്നു ഒരു നീതിപീഠം കേസിൽ വിധി പറയേണ്ടിയിരുന്നത്.




ചരിത്രത്തേയും വിശ്വാസത്തേയും സൂക്ഷ്മമായി പരിശോധിക്കാൻ സുപ്രീം കോടതിയുടെ വിധിന്യായം ശ്രമിക്കുമ്പോഴും തങ്ങളുടെ അന്തിമവിധി ഇതിന്റെ അടിസ്ഥാനത്തിലല്ല എഴുതപ്പെട്ടതെന്നു കോടതി പറയുന്നുണ്ട്. പക്ഷേ, വിധിയുടെ നിർണ്ണായക തീരുമാനങ്ങൾ വരുന്നത് ഹിന്ദുക്കളുടെ വിശ്വാസത്തിന്റെ പ്രാഥമ്യത്തിൽ ഊന്നിക്കൊണ്ടു തന്നെയാണു താനും. കേസിൽ ഉൾപ്പെട്ട ആളുകളെ പരാമർശിക്കുമ്പോൾ വിധിയെഴുതിയവർ തങ്ങളറിയാതെ തന്നെ കക്ഷികളെ 'ഹിന്ദു'ക്കളെന്നും 'മുസ്ലീ'ങ്ങളെന്നും വിളിക്കുന്നതിലെ അനൗചിത്യം പലരും ചൂണ്ടിക്കാട്ടിയിട്ടുണ്ട്. അതീവസൂക്ഷ്മതയോടെ തയ്യാറാക്കപ്പെടേണ്ട ഒരു വിധിന്യായത്തെ സംബന്ധിച്ചേടത്തോളം ഇത്തരമൊരു വീഴ്ച നിസ്സാരമായ ഒരു കാര്യമല്ല. ഉത്തരപ്രദേശിലെ സുന്നി വഖഫ് ബോർഡിന് ഇന്ത്യയിലെ മുസ്ലീങ്ങളെ പ്രതിനിധീകരിക്കാനുള്ള അവകാശമില്ലാത്തതു പോലെ തന്നെ 'രാം ലല്ല'യെ പ്രതിനിധീകരിക്കുന്ന ഹിന്ദുമഹാസഭക്കോ, വിശ്വഹിന്ദു പരിഷത്തിനോ ഒന്നും ഹിന്ദു മതവിശ്വാസികളുടെ പ്രതിനിധീകരണം കല്പിച്ചു കൊടുക്കാനാവില്ലെന്ന കാര്യം കോടതി വിസ്മരിച്ചു പോയിക്കാണണം.

ബാബറി മസ്ജിദ് പണിതിരിക്കുന്നത് ഒരു രാമക്ഷേത്രം തകർത്തതിന്റെ മുകളിലാണെന്ന വാദമുയർത്തിക്കൊണ്ടാണ് മസ്ജിദ് പൊളിക്കാനും അവിടെ ക്ഷേത്രം സ്ഥാപിക്കാനുമുള്ള ഹിന്ദുത്വ രാഷ്ട്രീയക്കാരുടെ പ്രസ്ഥാനം മുന്നോട്ടു വരുന്നത്. ചരിത്രത്തിൽ അത്തരമൊരു വാദത്തെ പിന്തുണക്കുന്ന തെളിവുകളൊന്നുമില്ലാതിരിക്കുമ്പോഴും അതവരുടെ ഏറ്റവും വലിയ പ്രചരണോപാധികളായിരുന്നു. സുപ്രീം കോടതി വിധി ഈ വാദം പരിശോധിക്കുകയും പുരാവസ്തു വകുപ്പിന്റെ ഇതു സംബന്ധിച്ച തെളിവുകൾ പരിഗണിക്കുകയും ചെയ്യുന്നുണ്ട്. വാസ്തവത്തിൽ 1528 ൽ, ഇന്നു രാജ്യം വില മതിക്കുന്ന നിയമപരമോ, നൈതികമോ ആയ വ്യവസ്ഥകളോ മൂല്യങ്ങളോ ഒന്നും നിലവിലില്ലാതിരുന്ന ഒരു സമൂഹ്യ സാഹചര്യത്തിൽ, ക്ഷേത്രമോ അല്ലാത്തതോ ആയ ഒരു നിർമ്മിതി തകർത്തിട്ടോ അല്ലാതെയോ ആണ് മസ്ജിദ് പണിതതെന്ന് തെളിക്കപ്പെട്ടാലും ഇല്ലെങ്കിലും 500 വർഷങ്ങൾക്കു ശേഷം 2019 ൽ ആധുനികവും ജനാധിപത്യപരവുമായ ഒരു നൈതിക ശാസ്ത്രത്തിന്റെ അടിസ്ഥാനത്തിൽ ഒരു കേസിൽ വിധി പറയുന്നതിന് അത്തരം തെളിവുകളെ നീതിപീഠം പരിഗണിക്കേണ്ടതു പോലുമില്ല. നേരെ മറിച്ച് സുപ്രീംകോടതിയുടെ ഭരണഘടനാ ബഞ്ച് അതു പരിശോധിച്ചപ്പോൾ സമാനമായ വിധം ഉയർന്നു വന്നിട്ടുള്ളതോ വരാനിടയുള്ളതോ ആയ കേസുകൾക്ക് തെറ്റായ ഒരു മാർഗ്ഗദർശനം നൽകുകയായിരിക്കും തങ്ങൾ എന്നതും കോടതി പരിഗണിച്ചുവെന്നു തോന്നുന്നില്ല. ബാബറി മസ്ജിദ് പണിതത് വെറും ഭൂമിയിലായിരുന്നില്ലെന്നും 12-ാം നൂറ്റാണ്ടിലെ ഒരു നിർമ്മിതി അവിടെ ഉണ്ടായിരുന്നുവെന്നും പക്ഷേ, അതൊരു ഇസ്ലാമിക നിർമ്മിതിയായിരുന്നില്ലെന്നും പറഞ്ഞ കോടതി ഹിന്ദുത്വ വാദികൾക്ക് ഭാഗിക സാധൂകരണത്തിനുതകുന്ന ഒരു പരാമർശമാണു നടത്തിയത്. ഒരു കുറ്റകൃത്യത്തിന്റെ ആധാരമോ, ഉറവിടമോ തേടി പോകുമ്പോൾ ഒരു കോടതി കേസിന് എത്ര കാലം വരെ പുറകോട്ടു പോകാമെന്നുമാണു പറയാനാ

വുക? 500 വർഷം മുമ്പ് ഒരു കുറ്റകൃത്യം നടന്നാൽ ഇന്നത്തെ നിയമങ്ങളുടെ അടിസ്ഥാനത്തിൽ ആരെ ശിക്ഷിക്കും? അതിനെന്തു യുക്തി?

ഒരു സ്ഥാവരസ്വത്തിന്റെ ഉടമാവകാശം സംബന്ധിച്ച തർക്കത്തിൽ വിശ്വാസത്തിന്റെ അടിസ്ഥാനത്തിലല്ല, തെളിവുകളുടെ അടിസ്ഥാനത്തിലാണു തീരുമാനമെടുക്കേണ്ടതെന്നു പറയുന്ന കോടതി, 1940 ൽ മസ്ജിദിനകത്ത് വിഗ്രഹങ്ങൾ സ്ഥാപിച്ച് അതിനെ കളങ്കിതമാക്കിയത് ഒരു കുറ്റകൃത്യമായിരുന്നു എന്നു ശരിയായി വിലയിരുത്തുന്നുണ്ട്. മുസ്ലീങ്ങളെ അവരുടെ ആരാധനക്കുള്ള അവകാശം പ്രയോഗിക്കുന്നതിൽ നിന്നും നിയമവിരുദ്ധമായി തടയുകയായിരുന്നുവെന്നും കോടതി പറഞ്ഞു. തർക്കവും കേസുകളും തുടർന്നുകൊണ്ടിരിക്കെ തന്നെ, ആസൂത്രിതമായി അരങ്ങേറിയ മറ്റൊരു കുറ്റകൃത്യത്തിലൂടെ (1992 ൽ) 450 വർഷം മുമ്പു നിർമ്മിച്ച ആ മോസ്ക് തകർത്തുകളഞ്ഞതും കോടതിയുടെ നിരീക്ഷണത്തിൽ വരുന്നു.

ഇത്രയുമൊക്കെ കാണുന്ന കോടതി തന്നെയാണ്, ഈ ഭൂമി തർക്കത്തിൽ ഉൾപ്പെട്ട കക്ഷികൾക്കിടയിൽ വീതിച്ചുകൊടുത്താൽ അത് ഒരു കക്ഷിയുടേയും താല്പര്യങ്ങൾക്ക് അനുസൃതമായിരിക്കില്ലെന്ന തീരുമാനത്തിലെത്തുന്നത്. സമാധാനവും ശാന്തതയും സ്ഥാപിക്കാനും അത് ഉതകുകയില്ലെന്നു കോടതി പറയുന്നു. "1949 ഡിസംബർ 22/23 രാത്രിയിൽ മുസ്ലീങ്ങളുടെ ആരാധനാലയം കളങ്കപ്പെടുത്തുകയും അതിന്റെ കൈവശാവകാശം അവർക്കു നഷ്ടപ്പെടുകയും ചെയ്തിട്ടും ഒടുവിൽ 1992 ഡിസംബർ 6 ന് അത് അന്തിമമായി തകർക്കപ്പെട്ടിട്ടും മുസ്ലീങ്ങൾ അതു കൈയൊഴിഞ്ഞില്ല." അതുകൊണ്ട് കോടതി വിധിച്ചത്, "ഭരണഘടനയുടെ 142-ാം അനുച്ഛേദമനുസരിച്ച് ഈ കോടതിക്കുള്ള അധികാരങ്ങൾ പ്രയോഗിച്ചുകൊണ്ട് ഒരു നീതിരാഹിത്യത്തിനു വിധേയനാക്കപ്പെട്ടിട്ടുള്ളയാൾക്ക് അതിനു പരിഹാരമുണ്ടാക്കി എന്ന് ഉറപ്പു വരുത്തണം. നിയമവാഴ്ചക്ക് പ്രതിജ്ഞാബദ്ധമായ ഒരു മതനിരപേക്ഷ രാഷ്ട്രത്തിൽ സംഭവിക്കാൻ പാടില്ലാത്ത തരത്തിൽ ഒരു മോസ്ക്ക് തകർക്കപ്പെടുന്നത് അനുഭവിക്കേണ്ടി വന്ന മുസ്ലീങ്ങൾക്ക് അർഹമായ അവകാശങ്ങളെ കോടതി പരിഗണിക്കാതെയിരുന്നാൽ നീതി നടപ്പായി എന്നു പറയാനാവില്ല. ഭരണഘടന എല്ലാ വിശ്വാസങ്ങളേയും തുല്യമായിട്ടാണു കാണുന്നത്. നമ്മുടെ രാഷ്ട്രത്തിന്റേയും ജനങ്ങളുടേയും മതനിരപേക്ഷമായ പ്രതിജ്ഞാബദ്ധതയെ പോഷിപ്പിക്കുന്നത് സഹിഷ്ണുതയും പരസ്പര സഹവർത്തിത്വവുമാണ്"

ഇത്രയുമൊക്കെ പറഞ്ഞതിനു ശേഷം കോടതിയെത്തുന്ന അന്തിമ തീരുമാനം "സാധ്യതകളുടെ തുലനനില പരിഗണിക്കുമ്പോൾ തർക്കവിഷയമായ മൊത്തം ഭൂമിയുടെ കൈവശാവകാശത്തെ സംബന്ധിച്ച് ഹിന്ദുക്കൾ മുന്നോട്ടു വച്ചിട്ടുള്ള തെളിവുകൾ മുസ്ലീങ്ങൾ മുന്നോട്ടു വച്ച തെളിവുകളേക്കാൾ ഒരു പടി കൂടി മെച്ചപ്പെട്ടതാണ്" വിചിത്രം എന്നു തോന്നിയേക്കാവുന്ന ഈ നിഗമനത്തിന്റെ അടിസ്ഥാനത്തിലാണ് ബാബറി മസ്ജിദ് നിലനിന്നിരുന്ന തർക്കഭൂമി മുഴുവനായി 'ഹിന്ദുക്കൾ' ക്ക് വിട്ടു നൽകാൻ കോടതി നിശ്ചയിക്കുന്നത്. കോടതിയിൽ കേസു നൽകിയവരിൽ 'ഹിന്ദുക്കൾ' ഒരു കക്ഷിയേയല്ല എന്നിരിക്കെയാണിത്. മസ്ജിദിനെ കളങ്കപ്പെടുത്തുകയും അതിനെ തകർക്കുകയും ചെയ്തവർക്ക് ആ ഭൂമി തന്നെ വിട്ടു നൽകുന്നത് ഒരു മതനിരപേക്ഷ രാഷ്ട്രത്തിന്റെ നീതിയാകുന്നതിലെ വൈചിത്ര്യം അമ്പരപ്പുണ്ടാക്കുന്നില്ലെങ്കിലല്ലേ അതിശയിക്കേണ്ടി വരിക?



*അയോദ്ധ്യ കേസ് വിധി പുറത്ത് വരുന്നതോടെ വലിയ അസ്വസ്ഥതകളും സംഘർഷങ്ങളും ഉണ്ടാവാനിടയുണ്ടെന്ന് പ്രതീക്ഷിച്ചതുകൊണ്ടാവണം രാജ്യത്തെ നഗരങ്ങളിലെമ്പാടും വൻതോതിലുള്ള പോലീസ് പരിശോധനകളാണ് സർക്കാർ ഏർപ്പെടുത്തിയത്.*

മതനിരപേക്ഷ രാഷ്ട്രത്തിന്റെ നീതിബോധത്തെ സംബന്ധിച്ചു വാചാലമാകുന്നുണ്ടെങ്കിലും ഭരണഘടനാ ബഞ്ച് ഏകകണ്ഠമായി പുറപ്പെടുവിച്ച വിധിയുടെ ഭൂരിപക്ഷവാദപരത (Majoritarian) വളരെ പ്രകടമാണ്; പ്രത്യേകിച്ചും വിധിയുടെ നിർവ്വഹണപരമായ ഭാഗത്ത് (Operational part) 1955 ലെ പൗരത്വ നിയമം ഭൂരിപക്ഷ മതവിശ്വാസം ഉയർത്തിപ്പിടിക്കുന്നവരോടു പ്രകടമായ പക്ഷപാതിത്വം കാട്ടുന്ന വിധത്തിൽ ഭേദഗതി ചെയ്യാൻ ശ്രമങ്ങൾ നടത്തുകയും അതിന്റെ ഭാഗമായി ദേശീയ പൗരത്വ രജിസ്റ്റർ നടപ്പിലാക്കാനാരംഭിക്കുകയും മുസ്ലീം ഭൂരിപക്ഷമുണ്ടായിരുന്ന രാജ്യത്തെ ഒരേയൊരു സംസ്ഥാനത്തെ കേന്ദ്ര ഭരണ പ്രദേശങ്ങളായി വിഭജിച്ച് പട്ടാളനിയന്ത്രണത്തിൻ കീഴിലാക്കുകയും പൊതു സിവിൽ നിയമം ഉടനെ അവതരിപ്പിക്കപ്പെടുമെന്ന ആശങ്ക നിലനിൽക്കുകയും ചെയ്യുന്ന ഒരു സാഹചര്യത്തിലാണ് നൂറ്റാണ്ടുകളായി തുടർന്നു പോരുന്ന ബാബറി മസ്ജിദ്-രാമ ജന്മഭൂമി തർക്കം ഭൂരിപക്ഷമതത്തിന്റെ വക്താക്കളെന്ന് അവകാശപ്പെട്ടിരുന്നവരുടെ ആവശ്യങ്ങളെ തൃപ്തിപ്പെടുത്തിക്കൊണ്ട് തീർപ്പാക്കപ്പെടുന്നത്. കോടതി വിധിക്കകത്ത് എത്രമാത്രം ശ്രേഷ്ഠമായ നിലപാടുകൾ കൈക്കൊണ്ടിട്ടുണ്ടെന്നു പറഞ്ഞാലും അതിന്റെ ഏറ്റവും പ്രകടമായ വശം നിർവ്വഹണ രംഗത്ത് അതെന്തു ചെയ്യാൻ പോകുന്നു എന്നതു തന്നെയാണ്. അതു തന്നെയാണ് നിർണ്ണായകമായിട്ടുള്ളത്. 1949 മുതൽ നില നിന്നു പോരുകയും ഏറെ രക്തച്ചൊരിച്ചിലിനും ഇന്ത്യൻ രാഷ്ട്രീയത്തിലെ വലിയ മാറ്റങ്ങൾക്കും കാരണമാവുകയും ചെയ്ത ബാബറി മസ്ജിദ് കേസ് ഭൂരിപക്ഷവാദപരമായ താല്പര്യങ്ങളെ തൃപ്തിപ്പെടുത്തിക്കൊണ്ട് തീർപ്പാക്കപ്പെടുമ്പോൾ, രാജ്യം അന്ധകാരത്തിലേക്കു പ്രവേശിക്കുന്നതിനെ സംബന്ധിച്ച ആപച്ഛങ്കകൾ യാഥാർത്ഥ്യമാവുകയാണെന്നു വേണം കരുതാൻ. ●

# മോഡി വാഴ്ചയും ഇന്ത്യയുടെ തകർച്ചയും

പി. സി. ഉണ്ണിച്ചെക്കൻ



*ഒരോ വർഷവും 6 കോടി ജനങ്ങൾ അതായത്, ഒരോ മണിക്കൂറിലും 7000 ആളുകൾ വീതം, അധികരിച്ച ആരോഗ്യ രക്ഷാ ചെലവുകൾ മൂലം ഇന്ത്യയിൽ പട്ടിണിക്കാരായി മാറുന്നു എന്ന് ഔദ്യോഗിക കേന്ദ്രങ്ങൾ (ABPMJAY CEO Indu Bhushan) തന്നെ ചൂണ്ടിക്കാണിക്കുമ്പോൾ തന്നെയാണ് 5 ട്രില്ല്യൻ ഡോളർ സമ്പത്തുള്ള ലോകത്തിലെ മൂന്നാമത്തെ രാഷ്ട്രമായി ഇന്ത്യയെ മാറ്റുമെന്ന് മോഡി സർക്കാർ അതിന്റെ രണ്ടാം വരവിൽ പ്രഖ്യാപിച്ചിരിക്കുന്നത്!!*

**'വ**ലിയ ചരിത്രപാരമ്പര്യമുള്ള ഒരു നാടിന്റെ ആത്മാവ് ഇരുണ്ട രാഷ്ട്രീയത്തിലേക്ക് മടങ്ങുന്നതിന്റെ തുടക്കം' എന്നാണ് 'ഗാർഡിയൻ' പത്രം മോഡിയുടെ രണ്ടാം വരവിനെ വിശേഷിപ്പിച്ചത്. ഇത് ശരി വയ്ക്കുന്ന വിധത്തിൽ ഇന്ത്യ എന്ന ആശയത്തെ തന്നെ ഇല്ലായ്മ ചെയ്യുന്ന നടപടികളാണ് അരങ്ങേറുന്നത്. കഴിഞ്ഞ വിജയദശമി ദിനത്തിൽ RSS മേധാവി മോഹൻ ഭാഗവത് ഇന്ത്യ ഹിന്ദുക്കളുടേതാണെന്നും ഹിന്ദുരാഷ്ട്രമാണെന്നും പ്രഖ്യാപിച്ചു. വ്യാജമായ ദേശീയതാ വാദത്തിന്റെ മലിനരക്തത്താൽ ഹിംസാത്മകമായിരിക്കുകയാണ് ഇന്ത്യയെന്ന ആശയം. 3000 ത്തിലേറെ ജാതികളും ഉപജാതികളും ആയിരക്കണക്കിന് ഭാഷകളും വിവിധ ജീവിതരീതികളും സംസ്കാരങ്ങളും ഉള്ള ഈ നാടിന് ഒന്നാകാൻ ബുദ്ധിമുട്ടാണെന്ന് 1828-ൽ രാജാറാം മോഹൻ റായ് വിലപിക്കുന്നുണ്ട്. 1930-ൽ ഇന്ത്യയിലെത്തിയ സൈമൺ കമ്മീഷനും ഇതേ അഭിപ്രായം പങ്കുവച്ചു. എന്നാൽ സാമ്രാജ്യത്വവിരുദ്ധ പ്രക്ഷോഭജ്വാലകളിൽ ഉരുകി തിളച്ചാണ് ഇന്ത്യ എന്ന ആശയം ചിരപ്രതിഷ്ഠ നേടിയത്. സ്വതന്ത്ര, ജനാധിപത്യ, മതേതര, റിപ്പബ്ലിക് എന്ന ദേശീയപ്രസ്ഥാനത്തിന്റെ നിലപാടുകൾക്കെതിരെ ആയിരുന്നു എന്നും സംഘപരിവാർ. രണ്ടാമതും മോഡി അധികാരത്തിലെത്തിയപ്പോൾ അവരുടെ അജണ്ട വേഗത്തിൽ പുറത്തെടുക്കുന്ന കാഴ്ചയാണ് കാണുന്നത്.

2004 ലെ പാർലമെന്റ് തെരഞ്ഞെടുപ്പിന് തൊട്ടു മുൻപ് മതേതര ഇന്ത്യ നിലനില്ക്കുമൊ എന്ന പേരിൽ ചില പുസ്തകങ്ങൾ തന്നെ ഇറങ്ങുകയുണ്ടായി. 2004 ജനുവരിയിൽ അന്നത്തെ RSS മേധാവി സുദർശനൻ ഹിന്ദുത്വത്തിൽ അധിഷ്ഠിതമായ ഒരു സമൂഹം വളർന്നു വരണം എന്ന് പറയുകയുണ്ടായി. 370-ാം വകുപ്പ് റദ്ദ് ചെയ്തും ആസാമിൽ പൗരത്വ രജിസ്റ്റർ നടപ്പിലാക്കിയും ഭരണകൂട സ്ഥാപനങ്ങൾ വരുതിയിലാക്കിയും ഇന്ത്യൻ റിപ്പബ്ലിക്കിന്റെ അസ്ഥിവാരം ഇളക്കിമാറ്റുന്ന കാഴ്ചയാണ് നാം ഇന്ന് കാണുന്നത്.

### തകരുന്ന ഇന്ത്യൻ സമ്പദ് ഘടന

2014 ൽ മോഡി ആദ്യമായി പ്രധാനമന്ത്രി പദത്തിൽ എത്തുമ്പോൾ ഏഷ്യ-പസഫിക് മേഖലകളിലെ ഏറ്റവും മെച്ചപ്പെട്ട വിപണി എന്നാണ് പ്രൈസ് വാട്ടർ ഹൗസ് കൂപ്പേഴ്സ് എന്ന കൺസൾട്ടിങ്ങ് സ്ഥാപനം ഇന്ത്യയെ വിലയിരുത്തിയത്. എന്നാൽ World Bank ഉം IMF ഉം ADB യും മൂഡീ(Moody's)സും അടക്കമുള്ള റേറ്റിംഗ് ഏജൻസികൾ ഇന്ത്യൻ സമ്പദ്ഘടനയുടെ തകർച്ച വരച്ചുകാട്ടുകയാണിപ്പോൾ. എട്ട് അടിസ്ഥാന മേഖലകളിൽ ഏഴിലും താഴോട്ടുള്ള തകർച്ചയാണ് രേഖപ്പെടുത്തുന്നത്. കൽക്കരി മേഖലയിലെ കുറവ് 20.5 ശതമാനവും ക്രൂഡോയിലിൽ 5.4 ശതമാനവും പ്രകൃതി വാതകത്തിൽ 49% വും റിഫൈനറി ഉൽപ്പന്നങ്ങളിൽ 6.3% വും ഉരുക്കിൽ 0.3% വും സിമന്റിൽ 2.1% വും വൈദ്യുതിയിൽ 3.7% വുമാണ് കുറഞ്ഞത്.

ഇന്ത്യയുടെ പ്രതീക്ഷിത വളർച്ചാനിരക്ക് 6 ശതമാനത്തിൽ താഴെയാകുമെന്ന് ലോകബാങ്കിന്റെ ദക്ഷിണേഷ്യൻ രാജ്യങ്ങളുടെ സാമ്പത്തിക സ്ഥിതിയെക്കുറിച്ചുള്ള റിപ്പോർട്ടിൽ സൂചിപ്പിക്കുന്നു. ദാരിദ്ര്യം വർദ്ധിക്കുമെന്നും Current Account കമ്മി കൂടുമെന്നും കണക്കുകൾ സൂചിപ്പിക്കുന്നു. വ്യാപാര കമ്മി 18400

കോടി ഡോളറായി. സാമ്പത്തിക പ്രതിസന്ധി ഘടനാപരമായ പ്രതിസന്ധിക്ക് കാരണമാകുമെന്നും ചൂണ്ടിക്കാട്ടപ്പെട്ടിരിക്കുന്നു. വളർച്ചാ നിരക്ക് കഴിഞ്ഞ സാമ്പത്തിക വർഷത്തെ 6.9% ൽ നിന്ന് 7.5% ആയി വർദ്ധിപിക്കുമെന്ന് പ്രതീക്ഷിച്ചിരുന്നെങ്കിലും ജൂൺ-സെപ്തംബർ കാലത്തെ കണക്കുകൾ പ്രകാരം അത് 5.3 ശതമാനമായി കുറഞ്ഞിരിക്കുകയാണ്. 2019-20 ലെ വളർച്ച 6.3% മായി കുറയുമെന്ന് IMF മേധാവി ക്രിസ്റ്റീന ജോർജീവ മുന്നറിയപ്പ് നല്കിക്കഴിഞ്ഞു. മൂഡീസിന്റെ കണക്കു പ്രകാരം വളർച്ച 5.8 ശതമാനമായിരിക്കും. കഴിഞ്ഞ ആറു വർഷത്തെ കുറഞ്ഞ നിരക്കാണിത്. 2018-19 ലെ RBI വാർഷിക റിപ്പോർട്ടും മാന്ദ്യം സ്ഥിരീകരിച്ചിരിക്കുകയാണ്.

5 ട്രില്ല്യൻ ഡോളർ സമ്പത്തുള്ള ലോകത്തിലെ മൂന്നാമത്തെ രാഷ്ട്രമായി ഇന്ത്യയെ മാറ്റുമെന്നാണ് മോഡി രണ്ടാം വരവിൽ പ്രഖ്യാപിച്ചത്. സാമ്പത്തിക-മാറ്റങ്ങളും ദുർഭരണവും വർഗ്ഗീയ കലാപങ്ങളും ഇന്ത്യയെ 50 കൊല്ലം പുറകോട്ടടിപ്പിക്കുമെന്ന് 'ഗാർഡിയൻ' പത്രം എഴുതിയ വേളയിലാണ് 5 ട്രില്ല്യൻ ഡോളറിന്റെ സമ്പത്തുള്ള രാജ്യമാക്കുമെന്ന പ്രഖ്യാപനം വന്നത്. വസ്തുതകൾക്ക് നിരക്കുന്ന ഒന്നായിരുന്നില്ല ഇത്. ലോകബാങ്കിന്റെ കണക്കനുസരിച്ച് ഇന്ത്യയുടെ GDP 2.72 ട്രില്ല്യൻ ഡോളറാണ്. ലോകജനസംഖ്യയുടെ 17.5 ശതമാനമാണ് ഇന്ത്യക്കാർ. ഓരോ ഇന്ത്യക്കാരനും ഇതു പങ്കുവെച്ചാൽ ആളോഹരി 2015 ഡോളറായിരിക്കും. അമേരിക്കയുടെ ആളോഹരി 69641 ഡോളറും ജപ്പാന്റെ ആളോഹരി സമ്പത്ത് 39287 ഡോളറും നോർവെയുടെത് 80000 ഡോളറുമാണ്.

പൂവില്ലാതൊടികളിൽ നീളെ പൂപ്പൊലി
പാടണമെന്ന്
പ്രാവില്ലാമുറ്റത്തരിമണി വിതറി വിളി
യ്ക്കണമെന്ന്
ഇല്ലാത്തൊരു മാവിൻ കൊമ്പത്തൂ
ഞ്ഞാൽ കെട്ടണമെന്ന്
നീർ വറ്റിയ പുഴയിൽ പാടി
തോണികളിയ്ക്കണമെന്ന്
ഒരു കുമ്പിൾ കഞ്ഞിയ്ക്കായ് കരയു
ന്നൊരുണ്ണിയെ
ഒരിടത്തൊരിടത്തൊരു വിരുന്നിൻ കഥ
പാടിയുറക്കണമെന്ന്

ഒ.എൻ.വി. യുടെ പാണന്റെ പാട്ട് എന്ന കവിതയിൽ പറയുന്നതു പോലെയാണ് മോഡി സർക്കാരിന്റെ വാഗ്ദാനങ്ങൾ.

### ശതകോടീശ്വരന്മാർ വളരുന്നു അസമത്വങ്ങൾ പെരുകുന്നു

മോഡി ഭരണത്തിൽ രാജ്യം തകരുകയാണെങ്കിലും ശതകോടീശ്വരന്മാർ വളരുന്നുണ്ട്. 2014 ൽ 51 ആയിരുന്നു ശതകോടീശ്വരന്മാരുടെ എണ്ണമെങ്കിൽ ഇപ്പോഴത് 119 ആയി ഉയർന്നു. 28 ലക്ഷം കോടി രൂപയാണ് ഇവരുടെ ആസ്തി. 2019-20 ലെ ബജറ്റിലെ വാർഷിക അടങ്കൽ 27,62,200 കോടി രൂപയാണ്. പ്രതിദിനം 2,200 കോടി രൂപ വീതമാണ് ഈ ശതകോടീശ്വരന്മാരുടെ പക്കലേക്ക് ഒഴുകിയെത്തുന്നത്. ദേശീയ സമ്പത്തിന്റെ 51.53 ശതമാനവും ഒരു ശതമാനം മാത്രം ആളുകളുടെ കൈകളിലാണ്. മോഡി ഭരണത്തിലെത്തുമ്പോൾ ഇത് 45 ശതമാനം മാത്രമായിരുന്നു. മുകേഷ് അംബാനിയുടെ ആസ്തി 3,64,958 കോടി രൂപയായി. അദാനിയാകട്ടെ 8-ാം സ്ഥാനത്തു നിന്ന് രണ്ടാം സ്ഥാനത്തേയ്ക്ക് കുതിച്ചെത്തി. 1.11 ലക്ഷം കോടിയാണ് അദ്ദേഹത്തിന്റെ ആസ്തി. സാമ്പത്തിക അസമത്വത്തിന്റെ അളവായ ജിനി സൂചിക (Gini index) ഇന്ത്യയിൽ 2008 ൽ 81.2 ആയിരുന്നത് 10 വർഷത്തിന് ശേഷം 89.4 ആയി. സ്വത്ത് വിതരണത്തിന്റെ തോത് മനസ്സിലാക്കാൻ ഇറ്റാലിയൻ ധനശാസ്ത്രജ്ഞൻ കെറോഡോ ജിനി വികസിപ്പിച്ച സൂചികയാണ് ഇത്. സൂചിക 0 ശതമാനമാണെങ്കിൽ പൂർണ്ണ സമത്വവും 100 ശതമാനമാണെങ്കിൽ പൂർണ്ണ അസമത്വവുമായിരിക്കും.

ഇന്ത്യയിൽ വളരുന്നത് വംശവെറിയും വിദ്വേഷവും മാത്രമാണ്. ജനങ്ങളെ സംബന്ധിച്ചിടത്തോളം സമസ്ത മേഖലകളിലും തകർച്ചയാണ് നേരിടുന്നത്. അഞ്ചു രൂപയുടെ ബിസ്ക്കറ്റ് പോലും വാങ്ങാൻ സാധാരണക്കാർ മൂന്നുവട്ടം ആലോചിക്കുമെന്ന് പറഞ്ഞത് ബ്രിട്ടാനിയയുടെ മേധാവിയാണ്. സമഗ്ര വളർച്ചാ സൂചികയിൽ 79 രാജ്യങ്ങളിൽ 69-ാം സ്ഥാനമാണ് ഇന്ത്യക്കിപ്പോൾ. ആഗോള പട്ടിണി സൂചികയിൽ 119 ൽ 102, ആഗോള മാനവ വികസന സൂചികയിൽ 179-ൽ 130, ലിംഗസമത്വത്തിൽ 127, ആരോഗ്യ സൂചികയിൽ 195 ൽ 156, World happiness report-ൽ 156-ൽ 133 ഉം ആഗോള ജനാധിപത്യ സൂചികയിൽ 42-ാം സ്ഥാനവുമാണുള്ളത്. 32-ൽ നിന്നാണ് ഇപ്പോൾ 42-ൽ എത്തിനില്ക്കുന്നത്. ആളോഹരി കടം 42000 രൂപയിൽ നിന്ന് 63000 രൂപയായി ഉയർന്നു. കടം 50 ശതമാനം കണ്ടാണ് വർദ്ധിച്ചത്. അഴിമതിയാകട്ടെ 65 ശതമാനവും. 'നിയോ ലിബറലിസത്തിന്റെ ഫലം അസമത്വത്തിന്റെ ഭയാനകമായ വളർച്ച'യാണെന്ന വിലയിരുത്തലിന്റെ ഉത്തമ ഉദാഹരണമാണ് ഇന്ത്യ.

### ജനാധിപത്യമില്ലാത്ത ജനാധിപത്യരാജ്യം!

ജനാധിപത്യത്തിന്റെ ശ്രീകോവിലെന്ന് വിശേഷിപ്പിച്ചാണ്, പടികൾ തൊട്ട് വണങ്ങി 2014 ൽ മോഡി പാർലമെന്റിലേക്ക് പ്രവേശിച്ചത്. പ്രത്യക്ഷത്തിലുള്ള ആദരം പരോക്ഷമായ ആക്രമണത്തിന്റെ തുടക്കമൊണ് എന്നാണ് അനുഭവം. ഗാന്ധിജിയുടെ കാല് തൊട്ട് വണങ്ങിയാണ് അദ്ദേഹത്തിന്റെ മാറിലേക്ക് നാഥുറാം ഗോഡ്സേ നിറയൊഴിച്ചത്. ജനാധിപത്യ സമ്പ്രദായത്തോട് പരമപുച്ഛമാണ് സംഘപരിവാർ ശക്തികൾക്ക്. അത് ആത്മപ്രശംസയും പരദൂഷണവും വളർത്തുമെന്നും വ്യക്തിയും സമാജവും തമ്മിലുള്ള സ്വരച്ചേർച്ച ഇല്ലാതാക്കുമെന്നും വിശ്വസിക്കുന്നവരാണ് സംഘപരിവാറുകാർ. തെരഞ്ഞെടുപ്പും പാർലമെന്റുമെല്ലാം അധികാരത്തിന്റെ പടവുകൾ കയറാനുള്ള ഏണിയായി മാത്രമാണവർ കാണുന്നത്. കഴിഞ്ഞ അഞ്ചു വർഷവും പാർലമെന്റിൽ കണ്ടതും എല്ലാ കീഴ്വഴക്കങ്ങളും നടപടിക്രമങ്ങളും അട്ടിമറിക്കപ്പെടുന്നതാണ്. ഒന്നാം മോഡി സർക്കാരിന്റെ കാലത്ത്

*ഒന്നാം മോഡി സർക്കാരിന്റെ കാലത്ത് പാസ്സാക്കിയ 72 ബില്ലുകളിൽ 65 എണ്ണവും പാർലമെന്ററി സ്റ്റാന്റിംഗ് കമ്മിറ്റി, സെലക്ട് കമ്മിറ്റി പോലുള്ള സമിതികളുടെ സൂക്ഷ്മ പരിശോധന ഇല്ലാതെയാണ് പാസ്സാക്കിയത്. 'ജനാധിപത്യമില്ലാത്ത ജനാധിപത്യരാജ്യ'മായി ഇന്ത്യ മാറുകയാണ്.*



പാസ്സാക്കിയ 72 ബില്ലുകളിൽ 65 എണ്ണവും പാർലമെന്ററി സ്റ്റാന്റിംഗ് കമ്മിറ്റി, സെലക്ട് കമ്മിറ്റി പോലുള്ള സമിതികളുടെ സൂക്ഷ്മ പരിശോധന ഇല്ലാതെയാണ് പാസ്സാക്കിയത്. 14-ാം ലോകസഭയിൽ 64% ബില്ലുകളും 15-ാം ലോകസഭയിൽ 71 ശതമാനവും ഇത്തരം പരിശോധനകൾക്കു ശേഷമാണ് നിയമമായത്. എന്നാൽ 16-ാം ലോകസഭയിൽ 26% ബില്ലുകൾ മാത്രമേ ഇത്തരം പരിശോധനകൾക്ക് വിധേയമായിട്ടുള്ളൂ. 17-ാം ലോകസഭയിൽ 76 മണിക്കൂർ കൊണ്ടാണ് 17 ബില്ലുകൾ നിയമമാക്കിയത്. രാജ്യസഭയിലാകട്ടെ, 50 മണിക്കൂർ കൊണ്ട് 15 ബില്ലുകളും. ലോകസഭയിൽ ശരാശരി ഒരു ബില്ലിന് 4 മണിക്കൂറും രാജ്യസഭയിൽ മൂന്നര മണിക്കൂറുമാണ് ഉപയോഗിച്ചത്. 'ജനാധിപത്യമില്ലാത്ത ജനാധിപത്യരാജ്യ'മായി ഇന്ത്യ മാറുന്നതിന്റെ ഞെട്ടിക്കുന്ന ഉദാഹരണങ്ങളാണിതെല്ലാം.

**തകരുന്ന ഭരണഘടനാ സ്ഥാപനങ്ങൾ**

*ആസ്സാമിൽ 19 ലക്ഷം പേരെയാണ് ഒറ്റയടിക്ക് പൗരത്വ രജിസ്റ്ററിൽ നിന്ന് ഒഴിവാക്കിയത്. ഇത് ഇന്ത്യ മുഴുവൻ വ്യാപിപ്പിക്കുമെന്നാണ് ആഭ്യന്തരമന്ത്രി അമിത് ഷാ വ്യക്തമാക്കിയിരിക്കുന്നത്. മുസ്ലിം ന്യൂനപക്ഷ വിഭാഗങ്ങളെ പൗരന്മാരല്ലാതാക്കി മാറ്റാനുള്ള ശ്രമമായിട്ടേ പൗരത്വ നിയമ ഭേദഗതിയേയും പൗരത്വ രജിസ്ടർ ഇന്നത്തെ രൂപത്തിൽ നടപ്പാക്കുന്നതിനേയും കാണാനാകൂ.*




ജനങ്ങൾ അവസാനത്തെ അത്താണിയായി കരുതുന്ന ജുഡീഷ്യറിയും വലിയ വെല്ലുവിളികളെയാണ് നേരിടുന്നത്. ഈയടുത്ത് ഷാങ്ഹായ് സഹകരണ ഉച്ചകോടിയിൽ ചീഫ് ജസ്റ്റീസ് രഞ്ജൻ ഗൊഗോയ്, 'ജുഡീഷ്യറിക്കു മേലുള്ള ജനപക്ഷ രാഷ്ട്രീയ'ത്തിന്റെ കടന്നുകയറ്റത്തെ അപലപിക്കുകയുണ്ടായി. വർത്തമാനകാല ഇന്ത്യൻ സാഹചര്യത്തിൽ ജുഡീഷ്യറിയിൽ നടക്കുന്ന സംഭവവികാസങ്ങളെ ഇതുമായി കൂട്ടിവായിക്കാവുന്നതാണ്. 2016 ജനുവരി 12 നാണ് ചരിത്രത്തിലാദ്യമായി സുപ്രീം കോടതിയിലെ ജഡ്ജിമാർ പരസ്യമായി പത്രസമ്മേളനം നടത്തിയത്. അമിത് ഷായുടെ കേസ് അന്വേഷിച്ച ജസ്റ്റിസ് ലോയയുടെ ദുരൂഹമരണമാണ് ഇവരെ ഇതിന് പ്രേരിപ്പിച്ചത്. ലോയയുടെ സുഹൃത്തുക്കളായിരുന്ന ശ്രീകാന്ത് ഖണ്ഡേൽക്കറും മറ്റൊരു ജസ്റ്റിസായ പ്രകാശ് താബനയും ദുരൂഹസാഹചര്യത്തിൽ കൊല ചെയ്യപ്പെടുകയുണ്ടായി. അമിത് ഷായുടേയും മോഡിയുടേയും കേസുകൾ കൈകാര്യം ചെയ്ത ജഡ്ജിമാർക്കെല്ലാം ഒരു തരത്തിൽ അല്ലെങ്കിൽ മറ്റൊരു തരത്തിൽ പീഡനങ്ങൾ ഏൽക്കേണ്ടിവന്നിട്ടുണ്ട്. മദ്രാസ് ചീഫ് ജസ്റ്റിസായിരുന്ന താഹിർ രമണിയുടെ സ്ഥലം മാറ്റവും തുടർന്നുള്ള രാജിയും ഇതുപോലെ ഒന്നാണ്. റിട്ടയർ ചെയ്ത സുപ്രീം കോടതി ചീഫ് ജസ്റ്റിസിനോട് ജസ്റ്റിസ് മദൻ ലോകൂർ ഉന്നയിച്ച ചോദ്യങ്ങൾക്ക് ഏറെ പ്രസക്തിയുണ്ട്. ജസ്റ്റിസുമാരെ നിരീക്ഷിക്കുവാൻ രഹസ്യാന്വേഷണ വിഭാഗത്തിന് അനുമതി കൊടുത്തിട്ടുണ്ടോ എന്ന് ചീഫ് ജസ്റ്റിസ് വ്യക്തമാക്കണം എന്നാണ് അദ്ദേഹം ആവശ്യപ്പെട്ടത്. ജുഡീഷ്യറിയെ വരുതിയിലാക്കി ഇഷ്ടമുള്ള വിധികൾ സമ്പാദിക്കുന്ന രീതികളെ കുറിച്ച് പല വിമർശനങ്ങളും ഉയർന്നുവരുന്നുണ്ട്. 2018 ഒക്ടോബർ 24 ന് വെളുപ്പിന് രണ്ടരയ്ക്കാണ് സി.ബി.ഐ. ഓഫീസ് പട്ടാളം വളഞ്ഞ് അതിന്റെ മേധാവിയെ പുറത്താക്കുന്നത്.

**പൗരത്വ രജിസ്റ്ററും ന്യൂനപക്ഷങ്ങളും**

ആസാമിൽ 19 ലക്ഷം പേരെയാണ് ഒറ്റയടിക്ക് പൗരത്വ രജിസ്റ്ററിൽ നിന്ന് ഒഴിവാക്കിയത്. ഇത് ഇന്ത്യ മുഴുവൻ വ്യാപിപ്പിക്കുമെന്നാണ് ആഭ്യന്തരമന്ത്രി അമിത് ഷാ വ്യക്തമാക്കിയിരിക്കുന്നത്. പൗരത്വ രജിസ്റ്ററിൽ പേരില്ലെങ്കിലും ഹിന്ദുക്കൾ, സിക്കുകാർ, പാഴ്സികൾ, ബുദ്ധിസ്റ്റുകൾ തുടങ്ങിയവർ ഭയപ്പെടേണ്ടതില്ലയെന്ന് അദ്ദേഹം പറഞ്ഞു വക്കുന്നുണ്ട്. ഫലത്തിൽ മുസ്ലിം ന്യൂനപക്ഷ വിഭാഗത്തെ പൗരന്മാരല്ലാതാക്കി മാറ്റാനുള്ള ശ്രമമായിട്ടേ ഇതിനെ കാണാനാകൂ. മതം, വംശം, ജാതി, ലിംഗം, ജനിച്ച ദേശം എന്നിവയുടെ പേരിൽ ഒരു പൗരനെതിരേയും വിവേചനം പാടില്ല എന്നാണ് ഭരണഘടനയുടെ അനുച്ഛേദം 15(1) ഉറപ്പു നൽകുന്നത്. ജാതിയുടേയും മതത്തിന്റേയും അടിസ്ഥാനത്തിൽ ജനങ്ങളെ തരം തിരിക്കുന്നത് ഫലത്തിൽ രാജ്യത്തെ ശിഥിലീകരിക്കുന്നതിന് തുല്യമാണ്. യു.എന്നിലെ അഭയാർത്ഥി വകുപ്പ് ഇന്ത്യയെ പ്രതിഷേധം അറിയിച്ചുകഴിഞ്ഞു.

നാനാത്വത്തിൽ ഏകത്വമെന്നത് ഇന്ത്യയുടെ സവിശേഷതയാണ്. ഇന്ത്യൻ സംസ്കാരമെന്നത് കൊടുക്കൽ - വാങ്ങലുകളിലൂടെ ഉരുത്തിരിഞ്ഞു വന്നിട്ടുള്ളതാണ്. ഇന്ത്യയിൽ ജനിച്ച മുഴുവൻ പേരുടേയും നാടാണ് ഇന്ത്യ. രാമചരിതമാനസം രചിച്ച തുളസീദാസൻ സംസ്കൃതത്തിൽ അത് എഴുതാത്തതിന്റെ പേരിൽ ജാതിയിൽ നിന്നും പുറത്താക്കപ്പെട്ടവനാണ്. ജീവിതകാലം മുഴുവൻ ഒരു മോസ്ക്കിലാണ് അന്തിയുറങ്ങിയിരുന്നത്. മഹാഭാരതം ഒരു പുറം ഭാഷയിലേക്ക് തർജ്ജമ ചെയ്യുന്നത് അക്ബറാണ്. ദാരാ ഷുക്കോവാണ് 1650-ൽ 50 ഉപനിഷത്തുകൾ പേർഷ്യൻ ഭാഷയിലേക്ക് തർജ്ജമ ചെയ്തത്. 150 വർഷത്തിനു ശേഷം അക്വിറ്റൽ ദു ബറോൺ എന്ന ലത്തീൻ പാതിരി അത് തന്റെ ഭാഷയിലേക്ക് തർജ്ജമ ചെയ്തു. അതിനു ശേഷമാണ് മാക്സ് മുള്ളറെ പോലുള്ള വിദേശികൾക്ക് ഇത് വായിക്കാൻ കഴിഞ്ഞതും പൗരസ്ത്യവാദത്തിന് തുടക്കമിടാൻ കഴിഞ്ഞതും. സംഘപരിവാറുകാർ അഭിമാനിക്കുന്ന ആർഷ ഭാരത സംസ്കാരം ലോകത്തിന് മുന്നിലെത്തിച്ച ഈ ചരിത്രം ആർക്കും തമസ്കരിക്കാനാകില്ല.

ഇന്ത്യൻ ദേശീയ പ്രസ്ഥാനത്തിന്റെ മുഖമുദ്രകളായി പരിഗണിക്കുന്ന പല മുദ്രാവാക്യങ്ങളും സ്വാതന്ത്ര്യസമര സേനാനികളായ മുസ്ലിം നാമധാരികളുടേതാണ്. 'ക്വിറ്റ് ഇന്ത്യ' എന്ന മുദ്രാ



*90 ലക്ഷത്തോളം പേർക്കാണ് ഉള്ള തൊഴിൽ നഷ്ടപ്പെട്ടത്. തൊഴിൽ നിമയങ്ങൾ ഭേദഗതി ചെയ്ത് തൊഴിലാളികളെ കൂലി അടിമകളാക്കി മാറ്റു കയാണ്.*

*ലക്നോവിലെ ചിൻഹത് ലേബർ ഹബിൽ തൊഴിൽ കാത്ത് നിൽക്കുന്നവർ*



വാക്യം ഇന്ത്യക്ക് സംഭാവന ചെയ്തത് അന്നത്തെ ബോംബെ മേയറായിരുന്ന യൂസഫ് മെഹർ അലിയാണ്. 'ഇൻക്വിലാബ് സിന്ദാബാദ്' എന്നത് ഹസറത്ത് മൊഹാനിയാണ് ആവിഷ്കരിച്ചത്. 'സാരേ ജഹാം സെ അച്ഛാ ഹിന്ദുസ്ഥാൻ ഹമാര' എന്നത് മുഹമ്മദ് ഇക്ബാലിന്റെ സംഭാവനയാണ്. നമ്മുടെ ദേശീയപതാക രൂപകല്പന ചെയ്തത് സുരയ്യ ബദറുദ്ദീൻ ത്വയാബ്ജിയാണ്. അശോകചക്രം (The Wheel of Dharma) ദേശീയ പതാകയിൽ ഉൾച്ചേർത്തതിന് നെഹ്റു അവരെ പ്രശംസിക്കുന്നുണ്ട്. 'ജയ്ഹിന്ദ്' എന്ന മുദ്രാവാക്യം അബീദ് ഹസ്സൻ സഫ്റാനിയുടേതാണ്. 'മാതരേ വാതൻ ഭാരത് കി ജയ്' അസിമുള്ള ഖാനാണ് ആവിഷ്കരിച്ചത്. ഭഗത് സിങ്ങും സഖാക്കളും തൂക്കുമരത്തിലേക്ക് പോകുമ്പോൾ പാടിയ 'സർഫ റോഷി ക തമന്ന' എന്ന ഗാനം രചിച്ചത് ബിസ്മിൽ അസ്മാതിയാണ്. ഹിന്ദുസ്ഥാനി സംഗീതവും മുഗൾ ശില്പകലയും ഒഴിച്ചുനിർത്തി ആർക്കാണ് ഒരു ഇന്ത്യയെ കുറിച്ച് സങ്കല്പിക്കാനാകുന്നത്. ഭിന്നിപ്പിക്കപ്പെട്ട വീടിന് നിലനില്പ് ഇല്ലെന്ന എബ്രഹാം ലിങ്കന്റെ ആപ്തവാക്യം ദേശാഭിമാന ബോധമുള്ള മനുഷ്യർ മനസ്സിൽ കുറിക്കേണ്ടതാണ്.

**സൈന്യത്തെ കാവി വല്ക്കരിക്കാനുള്ള നീക്കം**

ഇന്ത്യയെ ഹിന്ദുത്വവൽക്കരിക്കുക, ഹിന്ദുക്കളെ സൈനിക വൽക്കരിക്കുക എന്നത് RSS ന്റെ ഒരു പദ്ധതിയാണ്. മോഡി പ്രധാനമന്ത്രിയായതിനു ശേഷം ഓരോ ദീപാവലിക്കും അദ്ദേഹം സൈനികർക്കൊപ്പമാണ് കഴിച്ചുകൂട്ടുന്നത്. 2014 ൽ സിയാച്ചിനിലും 2015 ൽ പഞ്ചാബിലെ പാക് അതിർത്തിയിലും 2016 ൽ ഹിമാചലിലെ ചൈനീസ് അതിർത്തിയിലും 2017 ൽ ജമ്മു കാശ്മീരിലെ BSF ജവാന്മാരോടൊപ്പവും 2018 ൽ ഇന്ത്യ-ചൈന അതിർത്തിയിൽ യു.പി. യിലെ ഉത്തര കാശി ജില്ലയിൽ ഹർഷിൻ കന്റോൺമെന്റിലെ ഇന്ത്യ-ടിബറ്റൻ ബോർഡർ സെക്യൂരിറ്റി ഫോഴ്സിനൊപ്പവും 2019 ൽ ജമ്മു കാശ്മീരിലുമാണ് മോഡി ദീപാവലി ആഘോഷിച്ചത്. സൈന്യത്തെ ഹിന്ദുത്വവൽക്കരിക്കുക എന്ന ഗൂഢ ലക്ഷ്യമല്ലാതെ മറ്റൊന്നും ഇതിനു പിന്നിലില്ല.

**കാവിയിൽ പൊതിഞ്ഞ സാമ്രാജ്യത്വ സേവ**

സത്യത്തെ സ്വർണ്ണപാത്രം കൊണ്ടു മൂടിയിരിക്കുന്നുവെന്ന് ഈശാവാസ്യോപനിഷത്തിൽ പറയുന്നുണ്ട്. ഇന്ത്യയിലിപ്പോൾ സാമ്രാജ്യത്വ മൂലധന സേവയെ വ്യാജദേശീയതയുടെ കാവിയിൽ പൊതിഞ്ഞു വച്ചിരിക്കുകയാണ്. ജന്മം കൊണ്ട നാൾ മുതൽ സാമ്രാജ്യത്വ സേവയാണ് മുഖ്യ പ്രവർത്തനം. ഇന്ത്യയിലിപ്പോൾ സംഘപരിവാർ ശക്തികൾ ചെയ്തുകൊണ്ടിരിക്കുന്നത് സാമ്രാജ്യത്വ സേവയല്ലാതെ മറ്റൊന്നുമല്ല. പൊതുമേഖലാ സ്ഥാപനങ്ങളെ മുഴുവൻ സ്വകാര്യവൽക്കരിച്ചും കുത്തകകളുടെ ലാഭതാല്പര്യാർത്ഥം തൊഴിൽ നിയമഭേദഗതി പാസ്സാക്കിയും ധനകാര്യ സ്ഥാപനങ്ങളുടെ നിയന്ത്രണം പോലും വിദേശ, നാടൻ കുത്തകകൾക്ക് കൈമാറി കപട നാടകമാടുകയാണ് സർക്കാർ. ഫിക്കി (FICCI-Federation of Indian Chambers of Commerce and Industries)യുടെ സമ്മേളനത്തിൽ, പൊതുമേഖലകൾ മരിക്കാനായാണ് ജനിച്ചത് (Public sector is born to die) എന്ന മോഡിയുടെ പ്രസ്താവന മറ്റൊന്നുമല്ല വെളിപ്പെടുത്തുന്നത്. ജാതിയുടെയും മതത്തിന്റെയും ദൈവത്തിന്റെയും ഭാഷയുടെയും വിശ്വാസത്തിന്റെയും ആചാരങ്ങളുടെയും പേരിൽ ജനങ്ങളെ ഭിന്നിപ്പിക്കുന്നത് ഈ സാമ്രാജ്യത്വ സേവ നിരുപാധികം പിന്തുടരാനാണ്. ഇന്ത്യയെ വീണ്ടെടുക്കാൻ ഇത്തരം ശക്തികൾക്കെതിരെ യോജിച്ച പോരാട്ടമാണ് ആവശ്യം.

സമസ്ത മേഖലകളും മുമ്പൊന്നുമില്ലാത്ത വിധം തകർച്ച നേരിടുകയാണ്. 90 ലക്ഷത്തോളം പേർക്കാണ് ഉള്ള തൊഴിൽ നഷ്ടപ്പെട്ടത്. തൊഴിൽ നിമയങ്ങൾ ഭേദഗതി ചെയ്ത് തൊഴിലാളികളെ കൂലി അടിമകളാക്കി മാറ്റുകയാണ്. 5 പതിറ്റാണ്ടായി ലാഭത്തിൽ പ്രവർത്തിക്കുന്ന ബി.പി.സി.എൽ.നെ വിറ്റു തുലയ്ക്കുകയാണ്. വാജ്പേയ് സർക്കാരിന്റെ കാലത്ത് നടത്തിയ ഇത്തരം ശ്രമത്തെ സുപ്രീം കോടതി തടഞ്ഞിരുന്നു. പാർലമെന്റിൽ ചർച്ച ചെയ്യാതെ സ്വകാര്യവൽക്കരണം പാടില്ലെന്നായിരുന്നു വിധി. ഇതിനെ മറികടക്കാൻ 2016 ൽ നിയമം ഭേദഗതി ചെയ്തു. രണ്ടാം രാജ്യരക്ഷാ നിരയായ ബി.എസ്.എൻ.എൽ.നെ തകർക്കുകയാണ്. രാജ്യത്തിന്റെ ലൈഫ് ലൈൻ എന്ന് വിശേഷിപ്പിക്കപ്പെടുന്ന റെയിൽവേയെ തുണ്ടുവൽക്കരിച്ച് വില്പനയ്ക്കു വെച്ചിരിക്കുകയാണ്. ബാങ്കും ഇൻഷൂറൻസും കുത്തകകളുടെ കയ്യിൽ അമർന്നു കഴിഞ്ഞു. പൗരവകാശ ധ്വംസനങ്ങൾ നാട്ടുനടപ്പായി.

കൂടിയാലോചനകളെ പരിഹസിക്കുന്ന രാജ്യമാണ് ഇന്ത്യ. ഭയമാണ് ഈ രാഷ്ട്രത്തിന്റെ അടിസ്ഥാനം. വികൃതമായ ദേശീയതാ നാട്യങ്ങൾക്കു വേണ്ടി പൗരന്മാരെ ബലി കൊടുക്കുന്ന നാടാണ് ഇന്ത്യ എന്ന ഭാനുപ്രതാപ് മേത്തയുടെ നിരീക്ഷണം എത്ര ശരിയാണ്! വ്യക്തികളിലൂടെയല്ല, ഭരണകൂട സ്ഥാപനങ്ങളിലൂടെ മാത്രമെ ജനാധിപത്യത്തിന് നിലനില്പുള്ളൂ എന്ന് ഭരണഘടന ശില്പി വ്യക്തമാക്കിയിട്ടുണ്ട്. പക്ഷേ, ഇന്ന് എല്ലാ ഭരണകൂട സ്ഥാപനങ്ങളെയും നോക്കുകുത്തികളാക്കി ഫാസിസ്റ്റ് അധിനിവേശം ശരവേഗം ആർജ്ജിക്കുകയാണ്. നിക്കോളോയ് ഗ്രോസിനി ചൂണ്ടിക്കാണിച്ചതു പോലെ അസംബന്ധങ്ങൾ നാട്ടുനടപ്പാക്കിയ രാജ്യമായി ഇന്ത്യ മാറിക്കഴിഞ്ഞു. സാമ്രാജ്യത്വ വിരുദ്ധതയിൽ അധിഷ്ഠിതമായ ദേശാഭിമാനബോധമുള്ളവർക്കു മാത്രമേ നാടിനെ വീണ്ടെടുക്കാനാകൂ. തൊഴിലാളി-കർഷക-വർഗ്ഗ ഐക്യത്തിൽ ഊന്നിയ ഇടതുപക്ഷബദൽ പടുത്തുയർത്തുക എന്നത് അടിയന്തിര കടമയാണ്. ●

# ഞാൻ രാജി വച്ചത് എന്തുകൊണ്ട് ?

പി. സുന്ദരയ്യ

## പതിനേഴ്

**1970** ഫെബ്രുവരിയിലെ എന്റെ സിസി റിപ്പോർട്ടിൽ ഞാൻ ഒരു നിർദ്ദേശം വച്ചിരുന്നു: "മുൻഗണനാപ്രദേശങ്ങളെ തെരഞ്ഞെടുക്കുന്നതിൽ മറ്റൊരു ആശയം നൈസർഗ്ഗികമായി തന്നെ ഉള്ളടങ്ങിയിട്ടുണ്ട്. ശത്രുക്കളുടെ കടന്നാക്രമണങ്ങളെ നേരിട്ടുകൊണ്ടു തന്നെ സ്വയം വികാസം നേടാൻ പ്രാപ്തിയുണ്ടാകും വിധത്തിൽ വേണ്ടത്ര ബഹുജന സ്വാധീനവും ബഹുജന സംഘടനാശേഷിയുമുള്ള സ്ഥലങ്ങളിലും സന്ദർഭങ്ങളിലുമൊഴിച്ച് മറ്റൊരിടത്തും നമ്മുടെ പാർട്ടി സ്വന്തം പേരിൽ പ്രവർത്തിക്കാൻ പാടില്ല. മറ്റെല്ലാ സ്ഥലങ്ങളിലും പാർട്ടി പ്രവർത്തിക്കേണ്ടത് രഹസ്യമായിട്ടാണ്."

"നമ്മുടെ പ്രവർത്തനങ്ങൾ ദുർബ്ബലമായിരിക്കുന്ന എല്ലായിടത്തും നമുക്കു ശക്തിയുള്ള പ്രദേശങ്ങളിലെ പ്രവർത്തനരീതികളെ അനുകരിക്കുകയാണു വേണ്ടത് എന്ന, ഇന്ന് നിലവിലുള്ള കാഴ്ചപ്പാട് കൈയൊഴിയണം. അത്തരം പ്രദേശങ്ങളിൽ മറ്റു ജനാധിപത്യശക്തികളും അല്ലെങ്കിൽ പിന്തിരിപ്പൻ ശക്തികളുടെ നേതൃത്വത്തിലുള്ള ബഹുജനസംഘടനകളുമായി പോലും (എല്ലാ ബഹുജനസംഘടനകളും മറ്റു രാഷ്ട്രീയ പാർട്ടികളുമായി പോലും - പി.എസ്. 1975) യോജിച്ചു പ്രവർത്തിക്കേണ്ടതിന്റെ ആവശ്യകത ഊന്നിപ്പറയണം.

"ഇങ്ങനെ പ്രദേശങ്ങളെ തെരഞ്ഞെടുക്കുന്നതിനു പിന്നിൽ മറ്റൊരു വസ്തുത കൂടിയുണ്ട്. ഏതു സമയത്തും കിരാതമായ അടിച്ചമർത്തലിനു വിധേയമാക്കപ്പെടാവുന്ന ഒന്നാണ് നമ്മുടെ പാർട്ടി. അതുകൊണ്ട്, പാർട്ടിയുടെ പരമാവധി അംഗങ്ങളെ പരസ്യപ്പെടുത്താതെ നിർത്താനും നിയമവിധേയമായ എല്ലാ സാധ്യതകളേയും അവസരങ്ങളേയും പരമാവധി ഉപയോഗപ്പെടുത്തിക്കൊണ്ട് ഒരു ബഹുജനപ്രസ്ഥാനത്തെ പരസ്യമായിത്തന്നെ വളർത്തിയെടുക്കാൻ പാർട്ടിയുടെ ഒരു വിഭാഗത്തെ അനുവദിച്ചുകൊണ്ടു തന്നെ ആവശ്യമായ സന്ദർഭ



സുന്ദരയ്യ

ങ്ങളിൽ പ്രയോജനപ്പെടുത്താവുന്ന ഒരു സംവിധാനത്തെ എപ്പോഴും രഹസ്യമായി സൂക്ഷിക്കാനും പാർട്ടിക്ക് സാധിക്കേണ്ടതുണ്ട്. ഭരണഘടനാപരമായ മിഥ്യാഭ്രമങ്ങളേയും പഞ്ചായത്തു മുതൽ പാർലമെന്റു വരെയുള്ള സ്ഥാപനങ്ങളിലേക്കുള്ള തെരഞ്ഞെടുപ്പുകളേയും ബഹുജനങ്ങളെ രാഷ്ട്രീയവത്ക്കരിക്കാതെ നടത്തുന്ന സാമ്പത്തിക സമരങ്ങളേയും അടിസ്ഥാനമാക്കിക്കൊണ്ടും നമുക്കു കൈവരുന്ന സ്വാധീനശേഷിയെ പോലും ശക്തമായ ഒരു പാർട്ടിയോ സംഘടനയോ ആയി സുദൃഢീകരിക്കാതേയും നടത്തിക്കൊണ്ടിരിക്കുന്ന നമ്മുടെ ഇന്നത്തെ പ്രവർത്തന രീതിയിൽ നിന്നുള്ള ഒരു വിച്ഛേദനം കൂടിയായിരിക്കും അത്. പാർട്ടി സംഘടനയെ സംബന്ധിച്ച വിപ്ലവപരമായ സങ്കല്പനം ഉയർത്തിപ്പിടിച്ചുകൊണ്ട് തികഞ്ഞ ക്ഷമയോടെ വേണം പാർട്ടി സംഘടന കെട്ടിപ്പടുക്കാനുള്ള ശ്രമം നാം ആരംഭിക്കേണ്ടത്. അപ്പോൾ മാത്രമേ പരിഷ്ക്കരണവാദപരവും തിരുത്തൽവാദപരവുമായ പഴയ പ്രവർത്തന രീതികളെ ഭേദിക്കാൻ നമുക്കു സാധിക്കൂ.

"നമുക്കു ശക്തിയുള്ളതോ, അല്ലെങ്കിൽ നമ്മുടെ പാർട്ടിക്ക് സ്വന്തം പേരിൽ തന്നെ പരസ്യമായി പ്രവർത്തിക്കാൻ സാധിക്കുന്നതോ ആയ മുൻഗണനാമേഖലകളിൽ പോലും മുൻഗണനയുടേയും ഏതു വർഗ്ഗമുന്നണിയിലെ പ്രവർത്തനത്തിനാണു മുൻഗണന നൽകേണ്ടതെന്നതിനേയും നമ്മുടെ കാഡർമാരിൽ എത്രത്തോളം ആളുകളെ രഹസ്യമാക്കി വക്കണമെന്നതിനേയും പരസ്യവും രഹസ്യവുമായ പ്രവർത്തനങ്ങളെ കൂട്ടിയിണക്കുന്നതിനേയും ശത്രുസംവിധാനങ്ങളിൽ തുളച്ചുകയറി പ്രവർത്തിക്കുന്നതിനേയുമൊക്കെ സംബന്ധിച്ച പ്രശ്നങ്ങൾ പരിശോധിക്കുകയും അതിനു വേണ്ട ആസൂത്രണങ്ങൾ നടത്തുകയും ചെയ്യേണ്ടതുണ്ട്.

"നിലവിലുള്ള നേതൃസഖാക്കളെ സംരക്ഷിക്കാൻ കഴിയാതെ വരികയും മറിച്ച് ചില പുതിയ കാഡർമാരെ മാത്രം സുരക്ഷിതരാക്കി നിർത്തുകയും ചെയ്താൽ, യഥാർത്ഥ ഭീകരതയേയും അടിച്ചമർത്തലിനേയും നേരിടേണ്ടിവരികയോ, നിയമവിരുദ്ധമായ പ്രവർത്തനങ്ങൾ മാത്രം ചെയ്യാവുന്ന ഒരു സാഹചര്യം രൂപപ്പെടുകയോ ചെയ്യുമ്പോൾ, മുഴുവൻ ബഹുജനങ്ങളേയും പാർട്ടി സംഘടനയേയും ഏകോപിപ്പിക്കുകയും നയിക്കുകയും ചെയ്യുക എന്ന പ്രവർത്തനം പുതിയ കാഡർമാർക്കു *മാത്രമായി* ഫലപ്രദമായി നിർവ്വഹിക്കാനാവില്ല. കാരണം, ഈ കാഡർമാർ യഥാർത്ഥ പ്രസ്ഥാനത്തിലോ പാർട്ടിയിലോ ഉണ്ടായിരുന്നവരല്ല; പാർട്ടി അംഗങ്ങളുടേയും കമ്മിറ്റികളുടേയും വിശ്വാസം നേടിയെടുത്തു കഴിഞ്ഞവരുമാവില്ല അവർ.

"അതുകൊണ്ട് ഏതൊരു അടിയന്തിര സാഹചര്യത്തേയും നേരിടാനുള്ള തയ്യാറെടുപ്പുകൾ വളർത്തിയെടുക്കാനുള്ള ഒരേയൊരു മാർഗ്ഗം, നമ്മുടെ പാർട്ടിക്കെതിരെ പിന്തിരിപ്പൻ ഭരണവർഗ്ഗങ്ങൾ നേരിട്ടോ അവർ വാടകക്കെടുക്കുന്ന ഗുണ്ടകളെ ഉപയോഗിച്ചോ ഏതു നിമിഷവും ആക്രമണം നടത്താനുള്ള സാധ്യത നിലനില്ക്കുന്നുണ്ടെന്നും ഏതു തരം പ്രകോപനവും അവർ സൃഷ്ടിക്കാൻ സാധ്യതയുണ്ടെന്നും

അവയെ മുഖാമുഖം നേരിടാൻ നാം എപ്പോഴും സന്നദ്ധരായിരിക്കണമെന്നുമുള്ള പൊതുബോധം വളർത്തിയെടുക്കുക മാത്രമാണ്. ഗ്രാമതലം മുതൽ മുകൾത്തട്ടു വരേക്കും ബ്രാഞ്ച് സെക്രട്ടറി മുതൽ ജനറൽ സെക്രട്ടറി വരേക്കും രാഷ്ട്രീയ സാഹചര്യം ആവശ്യപ്പെടുന്നതിനനുസരിച്ച്, സർക്കാരും അതിന്റെ *തെളിയിക്കപ്പെട്ട* ഏജന്റന്മാരും ഉൾപ്പെടെയുള്ള ശത്രുക്കളുടെ കണ്ണിൽ നിന്നും ഒളിവിൽ പോകാനുള്ള സംവിധാനങ്ങൾ നാം ഒരുക്കി നിർത്തണം. വിവിധ തലങ്ങളിലുള്ളവരുമായുള്ള ബന്ധങ്ങൾ ഇടർച്ച കൂടാതെ തുടരാനുള്ള സംവിധാനങ്ങളും സജ്ജീകരിക്കണം.

“ഏറ്റവും ചുരുങ്ങിയത് താരതമ്യേന സുസ്ഥിരതയുള്ള കാലത്തെങ്കിലും ഒരേ സ്ഥലത്തു തന്നെ സ്ഥിരമായി കഴിയാൻ പറ്റുന്ന കുറച്ചു സഖാക്കളും പോലീസിന് എളുപ്പത്തിൽ റെയ്ഡു നടത്തി കണ്ടെത്താൻ കഴിയാത്ത സ്ഥലങ്ങളിലുള്ള അനുയോജ്യമായ കുറേ ഒളിയിടങ്ങളും (ഷെൽട്ടറുകളും) ഉണ്ടായിരിക്കേണ്ടത് അത്യാവശ്യമാണ്. എങ്കിലും നമ്മുടെ ഭൂരിഭാഗം കാഡർമാർക്കും നല്ലത് ഗ്രാമങ്ങളിലെ ജനങ്ങൾക്കൊപ്പവും നഗരങ്ങളിലെ തൊഴിലിടങ്ങളിലും നിരന്തര ജാഗ്രതയോടെ കഴിയുന്നതു തന്നെയാണ്. ഒരു സ്ഥലത്തു നിന്നും മറ്റൊരിടത്തേക്ക് ഞൊടിയിടയിൽ മാറാനും (ഭീകരത നിലനില്ക്കുന്ന സ്ഥലങ്ങളിലും ഉറപ്പായും പീഡനങ്ങൾക്കു വിധേയമാക്കപ്പെടാനിടയുള്ള 1975 ലേതു പോലുള്ള സാഹചര്യങ്ങളിലും) അപ്രതീക്ഷിതമായി വരാനിടയുള്ള ശത്രുവിന്റെ റെയ്ഡുകളേയും മറ്റും ശാരീരികമായി തന്നെ ചെറുത്തു നില്ക്കാനുമുള്ള സന്നദ്ധതയും സഖാക്കൾക്കുണ്ടായിരിക്കണം. അവർ ചലനക്ഷമതയുള്ളവരും ജനങ്ങൾക്കൊപ്പം കഴിയുന്നവരും പോരാടുന്നവരും സ്വയം ചെറുത്തുനില്ക്കുന്നവരും വല മുറുകും മുമ്പ് വഴുതിമാറാൻ വൈദഗ്ധ്യമുള്ളവരുമാകണം. അഥവാ വീണുപോവുകയാണെങ്കിൽ തങ്ങളുടെ പിന്തുടർച്ചക്കാരായി ശത്രുവിന്റെ കണ്ണുവെട്ടിച്ച് ആ സ്ഥാനങ്ങളിലേക്കെത്താൻ കഴിവുള്ള രണ്ടാം നിരക്കാരെ പരിശീലിപ്പിച്ചെടുക്കാനും അവർക്കു കഴിയണം.

“ഏറ്റവും ചുരുങ്ങിയത് ഇനി മുതലെങ്കിലും പുതുതായി ചേർക്കുന്നവരെ പാർട്ടി അംഗങ്ങളെന്ന നിലയിൽ പരസ്യമായി വെളിപ്പെടുത്താൻ ഇട നൽകരുത്.

“നമ്മുടെ പാർട്ടി അതിന്റെ സ്വന്തം പേരിൽ തന്നെ പരസ്യമായി പ്രവർത്തിക്കുന്ന, നമുക്ക് ശക്തിയുള്ള പ്രദേശങ്ങളിൽ, നേതൃനിരയിലുള്ള ചില സഖാക്കൾ പാർട്ടിയുടെ പേരിൽ തന്നെ പരസ്യമായി പ്രവർത്തിക്കുന്നുണ്ടായിരിക്കും. എങ്കിലും ചില സഖാക്കൾ നമ്മുടെ പാർട്ടി അംഗങ്ങളാണെന്നോ, അനുഭാവികളാണെന്നോ മറ്റുള്ളവർ അറിയാൻ ഇട നൽകാതെ തന്നെ ബഹുജന സംഘടനകളിലെ സാധാരണ പ്രവർത്തകർ മാത്രമായി പ്രവർത്തിക്കുന്നുണ്ടാകും. എന്നാൽ ആ സഖാക്കൾക്ക് കാര്യങ്ങൾ എങ്ങനെയാണു നടക്കുന്നതെന്നും അതേ ബഹുജന സംഘടനകളിലെ തന്നെ കണ്ണികളും ബന്ധങ്ങളും എന്തൊക്കെയാണെന്നും നന്നായി അറിയാമായിരിക്കും. അവർക്ക് പാർട്ടിയുടേയും ബഹുജനസംഘടനയുടേയും കണ്ണികളെ യോജിപ്പിക്കാനും പ്രവർത്തനങ്ങൾ തുടർന്നുകൊണ്ടുപോകാനും തങ്ങളുടെ വ്യക്തിപരമായ പേരുകളും ബന്ധങ്ങളും വെളിപ്പെടുത്തുവാൻ അവസരം നൽകാതെ തന്നെ പാർട്ടിയുടെ മുഴുവൻ സ്വാധീനശേഷിയും പ്രയോജനപ്പെടുത്തിക്കൊണ്ടു പ്രവർത്തിക്കാനുമാവും. ഓരോ ബഹുജനസംഘടനക്കും സ്വന്തം (മുൻകൈയിൽ) പ്രവർത്തിക്കാനും ഈ സംഘടനകളിലെ പാർട്ടി ഘടകങ്ങൾക്ക് (ഓരോ വിഷയത്തിലും മുകളിൽ നിന്നും അതായത്, തങ്ങളുടെ നേതാക്കളിൽ നിന്നുമുള്ള മാർഗ്ഗനിർദ്ദേശങ്ങൾക്കു കാത്തിരിക്കാതെ തന്നെ) തങ്ങളുടെ സ്വന്തം മുൻകൈയിൽ പ്രവർത്തിക്കാനും സാധിച്ചാൽ മാത്രമേ ഇതു സാധ്യമാവൂ.



നമ്മുടെ പ്രവർത്തനങ്ങൾ ദുർബ്ബലമായിരിക്കുന്ന എല്ലായിടത്തും നമുക്കു ശക്തിയുള്ള പ്രദേശങ്ങളിലെ പ്രവർത്തനരീതികളെ അനുകരിക്കുകയാണു വേണ്ടത് എന്ന, ഇന്ന് നിലവിലുള്ള കാഴ്ചപ്പാട് കൈയൊഴിയണം. അത്തരം പ്രദേശങ്ങളിൽ മറ്റു ജനാധിപത്യശക്തികളും അല്ലെങ്കിൽ പിന്തിരിപ്പൻ ശക്തികളുടെ നേതൃത്വത്തിലുള്ള ബഹുജനസംഘടനകളുമായി പോലും യോജിച്ചു പ്രവർത്തിക്കേണ്ടതിന്റെ ആവശ്യകത ഊന്നിപ്പറയണം.

“ഇതിനും പുറമെ, നമ്മുടെ പാർട്ടി അംഗങ്ങളാണെന്നു പുറമേക്ക് അറിയപ്പെട്ടിട്ടില്ലാത്ത ചില കാഡർമാർ മറ്റു പാർട്ടികളുടെ സ്വാധീനത്തിൽ വരുന്ന വ്യത്യസ്ത ബഹുജനസംഘടനകളിൽ ചേർന്ന് പ്രവർത്തിക്കണം. തങ്ങളുടെ കമ്യൂണിസ്റ്റ് ബോധവും അച്ചടക്കവും കുടുതൽ വളർത്തുന്നതിനൊപ്പം കുടുതൽ കഴിവും കരുത്തുമുറ്റ കമ്യൂണിസ്റ്റുകാരായി അവർ മാറിത്തീരണം. അങ്ങനെ, നമ്മുടെ പൊതുജനസംഘടനകളും അറിയപ്പെടുന്ന കാഡർമാരും പ്രവർത്തനരംഗത്ത് മുന്നേറ്റമുണ്ടാക്കുമ്പോൾ, വ്യത്യസ്ത പാർട്ടികളിലും അവയുടെ പേരിൽ അറിയപ്പെടുന്ന വ്യത്യസ്ത ബഹുജനസംഘടനകളിലും പ്രവർത്തിക്കുന്ന ഈ കാഡർമാർക്ക് പരസ്യമായി പ്രവർത്തിക്കുന്ന നമ്മുടെ കാഡർമാരുടെ പ്രവർത്തനങ്ങൾക്ക് പിന്തുണ നൽകാനും പ്രസ്ഥാനത്തിനു വളർച്ചയുണ്ടാക്കാനാവും വിധം സംഘടനകളെ നയിക്കാനും സാധിക്കും.

“സർക്കാർ സർവ്വീസിലോ ചില സുപ്രധാന വ്യവസായങ്ങളിലോ അല്ലെങ്കിൽ പൊതുമേഖലാ വ്യവസായങ്ങളിലോ മാത്രം പ്രവർത്തിക്കുന്ന നമ്മുടെ കാഡർമാരെ മറ്റാരും അറിയാത്ത വിധം രഹസ്യമായി നിലനിർത്തുന്നതും സർക്കാരേതര സർവ്വീസുകളിലോ സ്വകാര്യമേഖലയിലോ പ്രവർത്തിക്കുന്നവരെല്ലാം പരസ്യമായി പ്രവർത്തിക്കട്ടെ എന്നു തീരുമാനിക്കുന്നതും തെറ്റായ ഒരു നിലപാടാണ്. സർക്കാർ സർവ്വീസുകളിലും പൊതുമേഖലയിലും മുഖ്യവ്യവസായങ്ങളിലും പ്രവർത്തിക്കുന്ന നമ്മുടെ സഖാക്കൾ സ്വകാര്യമേഖലയിൽ പ്രവർത്തിക്കുന്ന സഖാക്കളേക്കാൾ, സർവ്വീസ്, സ്വഭാവ നിയമങ്ങളുടെ പേരിൽ പുറത്താക്കപ്പെടാനുള്ള സാധ്യത കൂടുതലുണ്ടെന്നതു ശരി തന്നെയാണ്. എന്നാൽ, ഒരു സ്ഥാപനത്തിലേയോ ഫാക്ടറിയിലേയോ, വ്യവസായത്തിലേയോ, പ്രദേശത്തേയോ ബഹുജനസംഘടനയും ജനാധിപത്യ പ്രസ്ഥാനവും (രാഷ്ട്രീയ ബോധനിലവാരവും) ഇത്തരമൊരു ഇരയാക്കൽ നടപടിയെ തടയാൻ മാത്രം ശക്തമായിട്ടില്ലെങ്കിൽ പരമാവധി കാഡർമാരെ പരസ്യമാക്കാതെ നിലനിർത്താൻ വേണ്ട മുൻകരുതൽ നടപടികൾ സ്വീകരിക്കണം എന്നതാണ് രണ്ടു കാര്യങ്ങളിലും സ്വീകരിക്കേണ്ട പൊതു തത്വം.

“എങ്കിലും ഈ മേഖലകളിലെ പ്രവർത്തനങ്ങൾ വികസിക്കണമെങ്കിൽ ഈ കാഡർമാരിൽ ചിലരെങ്കിലും പരസ്യമാക്കപ്പെടുകയും ഇരയാക്കലിനു വിധേയ

രാവുകയും ചെയ്യേണ്ടിവരുമെന്ന് നാം അറിയുകയും അതിനു വേണ്ട തയ്യാറെടുപ്പുകൾ നടത്തുകയും വേണം. നമ്മുടെ പാർട്ടിയിൽ ഔപചാരിക അംഗത്വമുള്ളവരാണോ ഈ കാഡർമാർ എന്ന കാര്യം പരസ്യമായാലും ഇല്ലെങ്കിലും അവരുടെ പ്രവർത്തനങ്ങൾ അധികാരികളിലും തൊഴിലുടമകളിലും സംശയങ്ങൾ ജനിപ്പിക്കുകയും അവരെ പുറത്താക്കാൻ പറ്റിയ ഒഴികഴിവുകൾ അവർ കണ്ടെത്തുകയും ചെയ്യും. പൊതുമേഖലയിലും സർക്കാർ സർവ്വീസുകളിലും പോലും, തങ്ങളുടെ പാർട്ടി ബന്ധം വെളിപ്പെട്ടേക്കുമോ എന്ന പേരിൽ നമ്മുടെ കാഡർമാർ ബഹുജനസംഘടനാ പ്രവർത്തനങ്ങളോ പാർട്ടി കെട്ടിപ്പടുക്കുന്നതിനുള്ള പ്രവർത്തനങ്ങളോ മറ്റു പ്രവർത്തനങ്ങളോ നടത്താതിരിക്കുകയാണെങ്കിൽ, അത് അവരെ ക്രമേണ ആത്മവിശ്വാസം നഷ്ടപ്പെട്ടവരാക്കുകയും പതുക്കെപ്പതുക്കെ നമ്മുടെ പാർട്ടിയിൽ നിന്നും രാഷ്ട്രീയ പ്രവർത്തനത്തിൽ നിന്നു തന്നെയും പിന്തിരിപ്പിക്കുകയും ചെയ്യും. സ്വയം കമ്യൂണിസ്റ്റുകാരാണെന്നു പ്രഖ്യാപിക്കാതെയും സി.പി.ഐ (എം) കാരാണെന്നു എളുപ്പത്തിൽ തിരിച്ചറിയപ്പെടാതെയും ബഹുജനസംഘടനകളിലും ബഹുജനപ്രവർത്തനങ്ങളിലും സമരങ്ങളിലും എങ്ങനെയാണു പ്രവർത്തിക്കുക എന്ന് അവരെ പഠിപ്പിക്കുക എന്നതാണു ഏറ്റവും പ്രധാനപ്പെട്ട കാര്യം. ഒരിടത്ത് അവരുടെ രാഷ്ട്രീയ ബന്ധം പരസ്യമാവുകയും അല്ലെങ്കിൽ അവർ ഏതെങ്കിലും തരത്തിൽ ഇരയാക്കപ്പെടുകയും ചെയ്താൽ, ആവശ്യമായ പക്ഷം, അവരെ മറ്റേതെങ്കിലും പ്രദേശത്തേക്കോ മേഖലയിലേക്കോ മാറ്റുകയും മറ്റൊരു പേരിലോ മറ്റൊരു മുന്നണിയിലോ പ്രവർത്തിക്കാൻ സൗകര്യപ്പെടുത്തുകയും വേണം."

എന്റെ ഈ നിർദ്ദേശങ്ങളോട് സ: ബി.ടി.ആർ പ്രതികരിച്ചത് ഇങ്ങനെയാണ്; "മറ്റു സംസ്ഥാനങ്ങളിലെ പാർട്ടി സ്വയം വികസിക്കുന്നതും പ്രസ്ഥാനത്തെ വിശാലമാക്കുന്നതും എങ്ങനെയാണ്. ഇവിടെ മുഖ്യകണ്ണി ഐക്യമുന്നണി പ്രവർത്തനങ്ങളാണ്; അതൊരു പക്ഷേ മിതമായ നിരക്കിലാവാം. കുറെയെങ്കിലും ജനകീയ അടിത്തറയുള്ള മറ്റു പാർട്ടികളുമായി ഒത്തു ചേർന്നു പ്രവർത്തിക്കുന്നത് പല മാർഗ്ഗങ്ങളിൽ ഒന്നായി സ്വീകരിക്കേണ്ടതാണ്. എല്ലായിടത്തും പാർട്ടി പ്രവർത്തിക്കേണ്ടത് പരസ്യമായിട്ടാണോ അതോ, രഹസ്യമായിട്ടാണോ എന്നു തീരുമാനിക്കേണ്ടത് വസ്തുനിഷ്ഠ സാഹചര്യങ്ങളെ പരിഗണിച്ചുകൊണ്ടാണു ചെയ്യേണ്ടത്. പി.എസ് വിചാരിക്കുന്നത് ഒരു ശരിയായ നിയമം ഇവിടെ പ്രയോഗിക്കണമെന്നാണ്. ആ നിയമം യഥാർത്ഥത്തിൽ തെറ്റായ ഒന്നാണ്. നിയമ വ്യവസ്ഥകളേയും പാർട്ടിയുടെ പരസ്യമായ അഭ്യർത്ഥനകളേയും പ്രയോജനപ്പെടുത്തണം. വിശാലമായ ബന്ധങ്ങൾ സ്ഥാപിക്കണം. എങ്കിലും എല്ലാ അംഗങ്ങളേയും പരസ്യമാക്കേണ്ടതില്ല എന്നത് ഒരു സുപ്രധാനതത്വം തന്നെയായി അംഗീകരിക്കണം."

എന്റെ നിലപാടിനോടുള്ള മിതമായ വിമർശനമാണിത്. എന്നാൽ, "നിയമവ്യവസ്ഥകളേയും പാർട്ടിയുടെ അഭ്യർത്ഥനകളേയും പ്രയോജനപ്പെടുത്തുന്നതിന്റേ"യും ബഹുജനപ്രവർത്തനങ്ങൾ ആവശ്യപ്പെടുന്നതിന്റേയും ഏതൊരു മുന്നണിയിലും വെളിപ്പെടാതെ കിടക്കുന്ന പുതിയ മേഖലകളിലേക്ക് ചെങ്കൊടിയെ നയിക്കുന്നതിന്റേയും പേരിൽ സ: എം.ബി (എം. ബസവപുന്നയ്യ) കൂടുതൽ വിനാശകരമായ നിലപാടാണു സ്വീകരിക്കുന്നത്. 1970 ഏപ്രിൽ 20 ന് അദ്ദേഹം തയ്യാറാക്കിയ കുറിപ്പിൽ ഇങ്ങനെ പറയുന്നു:

"എല്ലാ പരിണതികളേയും നേരിടാവുന്ന വിധത്തിൽ പാർട്ടിയെ കെട്ടിപ്പടുക്കുക: ഇന്നത്തേതു പോലുള്ള പാർട്ടി സംഘടന തീർച്ചയായും നല്ല നിലയിലുള്ള ഒന്നല്ല. ഏതൊരു യഥാർത്ഥ കമ്യൂണിസ്റ്റ് പാർട്ടിക്കും ആവശ്യമുള്ള നിയമവിരുദ്ധമായ ഒരു സംഘടനാരൂപം കെട്ടിപ്പടുക്കുക എന്ന നിലക്കല്ലാതെ പൂർണ്ണമായും നിയമവിധേയമായി മാത്രം പ്രവർത്തിക്കുന്ന ഒരു സംഘടനയായി പരിഗണിച്ചാൽ പോലും അതങ്ങനെയാണ്..... നിയമവിരുദ്ധമായി പ്രവർത്തിക്കുന്ന ഒരു സംഘടനാസംവിധാനം തികച്ചും അത്യാവശ്യമാണെന്ന് നാമെല്ലാവരും അംഗീകരിക്കുമെങ്കിലും ഇന്നുവരേക്കും അത്തരമൊരു സംവിധാനം പ്രായോഗിക തലത്തിൽ രൂപപ്പെടുത്താൻ നമുക്കു സാധിച്ചിട്ടില്ല. എല്ലാ പാർട്ടി അംഗങ്ങളും പരസ്യമായി അറിയപ്പെടുന്നവരും പാർട്ടിയുടെ എല്ലാ പ്രവർത്തനങ്ങളും നിയമാനുസൃതമായ ബൂർഷ്വാ ശൈലിയിൽ നടത്തപ്പെടുന്നതുമാണ്.



നിയമവിരുദ്ധമായി പ്രവർത്തിക്കുന്ന ഒരു സംഘടനാസംവിധാനം തികച്ചും അത്യാവശ്യമാണെന്ന് നാമെല്ലാവരും അംഗീകരിക്കുമെങ്കിലും ഇന്നു വരേക്കും അത്തരമൊരു സംവിധാനം പ്രായോഗിക തലത്തിൽ രൂപപ്പെടുത്താൻ നമുക്കു സാധിച്ചിട്ടില്ല. എല്ലാ പാർട്ടി അംഗങ്ങളും പരസ്യമായി അറിയപ്പെടുന്നവരും പാർട്ടിയുടെ എല്ലാ പ്രവർത്തനങ്ങളും നിയമാനുസൃതമായ ബൂർഷ്വാ ശൈലിയിൽ നടത്തപ്പെടുന്നതുമാണ്.

നിയമാനുസൃതം പ്രവർത്തിക്കുന്ന ഒരു പാർട്ടിക്കൊപ്പം നിയമവിരുദ്ധമായി പ്രവർത്തിക്കുന്ന ഒരു സംവിധാനം കെട്ടിപ്പടുക്കുക എന്നതിനും തികച്ചും നിയമവിരുദ്ധമായ ഒരു പാർട്ടി കെട്ടിപ്പടുക്കുക എന്നതിനുമിടക്ക് ഒരു ആശയക്കുഴപ്പമുണ്ടാവേണ്ട കാര്യമില്ല; പ്രത്യേകിച്ചും ഒരു പാർട്ടിക്ക് നിയമാനുസൃതമായി നിലനില്ക്കാനും പ്രവർത്തിക്കാനുമുള്ള സാഹചര്യങ്ങൾ നിലനില്ക്കുന്നുണ്ടെന്നിരിക്കെ അത്തരമൊരു ശ്രമം യാഥാർത്ഥ്യത്തിനു നിരക്കാത്തതും പരാജയപ്പെടാൻ ബാധ്യസ്ഥവുമാണ്. പാർട്ടിയുടെ നിയമാനുസൃതത്വം സംരക്ഷിക്കാനുള്ള സമരം സുസ്ഥിരതയോടെ മുന്നോട്ടു കൊണ്ടുപോവേണ്ടതും ഒരിക്കലും കൈയൊഴിയാൻ പാടില്ലാത്തതുമാകുന്നു. അതേസമയം തന്നെ നിയമവിരുദ്ധമായി പ്രവർത്തിക്കുന്ന ഒരു സംവിധാനത്തിന്റെ ചട്ടക്കൂട് രൂപീകരിക്കാനാവശ്യമായ ചുവടുവയ്പുകളും നാം നടത്തേണ്ടതുണ്ട്.

"നിയമവിരുദ്ധമായ ഒരു സംവിധാനം എന്നതുകൊണ്ട് എന്താണു യഥാർത്ഥത്തിൽ അർത്ഥമാക്കുന്നതെന്നും പാർട്ടി നിയമവിധേയമായി നിലനിൽക്കുന്ന സാഹചര്യത്തിൽ അതിന്റെ ധർമ്മം എന്താണെന്നതുമാണ് പ്രശ്നം. പാർട്ടി അംഗങ്ങളിൽ ഒരു വിഭാഗത്തേയും കാഡർമാരിൽ ഒരു പങ്കിനേയും പരസ്യമാക്കാതേയും വെളിപ്പെടുത്താതേയും നിലനിർത്തുമ്പോൾ ശത്രുവിന്റെ ഭരണകൂടയന്ത്രത്തിനകത്തു തന്നെ കടന്നുകയറി പ്രവർത്തിക്കാനും രഹസ്യ അച്ചടി സംവിധാനങ്ങൾ നിലനിർത്താനും ശത്രുവിന്റെ അപ്രതീക്ഷിതമായ കടന്നാക്രമണത്തിനു ശേഷവും പാർട്ടിയെ സുരക്ഷിതമായി നടത്തിക്കൊണ്ടുപോകാനും പാർട്ടി സാഹിത്യത്തിന്റേയും മറ്റു വസ്തുക്കളുടേയും ശേഖരണ സ്ഥലം ഏർപ്പെടുത്താനും ഒളിവിൽ പ്രവർത്തിക്കുന്ന നേതൃത്വത്തിനു സുരക്ഷിതമായ ഒളിയിടങ്ങൾ ഒരുക്കാനും കുറച്ചുകൂടി മുന്നേറുന്ന സാഹചര്യത്തിൽ

നേതൃതല കമ്മിറ്റികൾക്കു വേണ്ടി സുരക്ഷിതമായ രാഷ്ട്രീയ ഷെൽട്ടറുകൾ സ്ഥാപിക്കാനുമൊക്കെ അതു പ്രയോജനപ്പെടും.

"തീർച്ചയായും, ചില പ്രമേയങ്ങൾ അംഗീകരിച്ചതുകൊണ്ടോ പാർട്ടി നേതൃത്വം ആഗ്രഹിച്ചതുകൊണ്ടോ മാത്രം ഇതൊന്നും യാഥാർത്ഥ്യമാവില്ല. ഇതൊക്കെ നിലവിൽ വരുത്തുക എന്ന പ്രക്രിയയെ, പാർട്ടി നേതൃത്വത്തിന്റെ ബോധപൂർവ്വമായ ശ്രമങ്ങൾ സഹായിക്കുമെന്നത് തീർച്ചയായിരിക്കുമ്പോൾ തന്നെ സമരങ്ങളുടെ ഗതിക്രമങ്ങളും അതുമായി ബന്ധപ്പെട്ട സാഹചര്യങ്ങളുടെ സമ്മർദ്ദവുമുണ്ടായാൽ മാത്രമേ *ആവശ്യങ്ങളനുസരിച്ച് ഇങ്ങനെയൊരു സംവിധാനം രൂപം കൊള്ളൂ.* ചുരുങ്ങിയത് നമ്മുടെ ഇതുവരെയുള്ള അനുഭവങ്ങളെങ്കിലും നമ്മോടു പറയുന്നത് ഇതാണ് (ഊന്നൽ എന്റേത്). എന്നാൽ ഈ വശത്തെപ്പറ്റിയുള്ള അടിയന്തിരമായ ഒരു രാഷ്ട്രീയ തിരിച്ചറിവ് ഇന്ന് നമ്മുടെ പാർട്ടിയുടെ മഹാഭൂരിപക്ഷം അംഗങ്ങൾക്കു പോലും ഇല്ല എന്നതാണ് സഹതാപാർഹമായ കാര്യം; എന്നിട്ടു വേണമല്ലോ ഇതു നടപ്പാക്കാനുള്ള വസ്തുനിഷ്ഠമായ പ്രവർത്തനങ്ങൾ നടത്താൻ.

"നമ്മുടെ പൊളിറ്റ് ബ്യൂറോ അംഗങ്ങളിൽ ചിലർ ഈ വിഷയവുമായി ബന്ധപ്പെട്ട് മുന്നോട്ടു വച്ച രണ്ടു പൊതു നിർദ്ദേശങ്ങൾ നമ്മുടെ ആവശ്യങ്ങളുമായി ശരിയായ വിധത്തിൽ യോജിക്കുന്നവയല്ല. നമ്മുടെ നേതൃതല കമ്മിററികളായ പൊളിറ്റ് ബ്യൂറോ, സംസ്ഥാനകമ്മിറ്റി, ജില്ലാകമ്മിറ്റി തുടങ്ങിയവയിൽ നിന്നും പ്രമുഖരായ ചില അംഗങ്ങൾ, പാർട്ടിക്കെതിരായ അപ്രതീക്ഷിത കടന്നാക്രമണങ്ങളുടെ അപായ സാധ്യതകളൊന്നുമുണ്ടാകാത്ത വിധത്തിൽ ഒളിവിൽ പോകണമെന്നാണ് അതിൽ ഒരു നിർദ്ദേശം. എന്റെ അഭിപ്രായത്തിൽ രാഷ്ട്രീയമായി ദൂഷ്യമുണ്ടാക്കുന്ന നടപടിയാവും അത്. അത്തരമൊരു നീക്കംകൊണ്ട് എന്തെങ്കിലും നേട്ടമുണ്ടാകുമോ എന്നത് തികച്ചും സംശയാസ്പദമാണ്, അതേ സമയം അതു ഹാനികരമാവും എന്നതിൽ സംശയവുമില്ല. (പൊളിറ്റ് ബ്യൂറോയിലെ രണ്ട് അംഗങ്ങളാണ് ഈ നിർദ്ദേശം മുന്നോട്ടു വച്ചത്. 1975ൽ ഞാനും ഇതിനെ എതിർക്കുകയുണ്ടായി)

"രണ്ടാമത്തെ നിർദ്ദേശം പിന്നാക്ക പ്രദേശങ്ങളെ അല്ലെങ്കിൽ പാർട്ടി ദുർബ്ബലമായിരിക്കുന്ന പ്രദേശങ്ങളെ സംബന്ധിച്ചാണ്. അവിടങ്ങളിലെ പുതിയ പാർട്ടി അംഗങ്ങളെ രഹസ്യമാക്കി നിർത്തണമെന്നും *പാർട്ടി കൊടിക്കു കീഴിൽ പരസ്യമായി* പ്രവർത്തിക്കരുതെന്ന് അവർക്ക് നിർദ്ദേശം നൽകണമെന്നുമാണ് ഈ നിർദ്ദേശം. (ഊന്നൽ സഖാവ് ബസവപുന്നയ്യയുടേത്) നേരെ മറിച്ച് ആ പ്രദേശങ്ങളിൽ മറ്റു പാർട്ടികളോ ബഹുജനസംഘടനകളോ പ്രവർത്തിക്കുന്നുണ്ടെങ്കിൽ അവയിൽ അംഗങ്ങളായി ചേർന്ന് രഹസ്യപ്രവർത്തനങ്ങൾ നടത്താൻ പുതുതായി വരുന്ന പാർട്ടി അംഗങ്ങൾക്ക് നിർദ്ദേശം നൽകണം. സംശയാസ്പദമായ അണ്ടർഗ്രൗണ്ട് സംവിധാനങ്ങളുടെ ആവശ്യങ്ങൾ നിറവേറ്റുന്നതിനപ്പുറം പ്രസ്ഥാനത്തിന്റെ യഥാർത്ഥ ആവശ്യങ്ങൾക്കു പരിഹാരം കാണാൻ ഉതകുന്ന ഒരു നിർദ്ദേശമല്ല ഇത്. പാർട്ടി ശക്തമായിരിക്കുന്ന സംസ്ഥാനങ്ങളിലും ജില്ലകളിലും ഏരിയകളിലുമൊക്കെ ഏതു സമയത്തും ആക്രമണമുണ്ടായേക്കാമെന്നതാണു യഥാർത്ഥ പ്രശ്നം. അതുകൊണ്ട് ഈ ചർച്ച ഉചിതമല്ലാത്ത ഒന്നായി മാറുകയും ഒന്നല്ലെങ്കിൽ മറ്റൊരു തീരുമാനത്തിലെത്തും മുമ്പ് നമുക്ക് കൂടുതൽ വിശദമായ വിശകലനങ്ങൾ ആവശ്യമായി വരികയും ചെയ്യുന്നു."

ഒന്നാമതായി, സ: ബസവപുന്നയ്യ, മൊത്തം കാര്യങ്ങളെ അണ്ടർഗ്രൗണ്ട് സംവിധാനങ്ങൾ സ്ഥാപിക്കുന്നതിന്റെ വിഷയം മാത്രമായി വെട്ടിച്ചുരുക്കുന്നു. രണ്ടാമതായി, എന്റെ നിർദ്ദേശങ്ങളിൽ പാർട്ടിക്കു ശക്തിയുള്ള പ്രദേശങ്ങൾ കൂടി ഉൾപ്പെട്ടിട്ടുണ്ട് എന്നതിനെ അദ്ദേഹം അവഗണിക്കുന്നു. മൂന്നാമതായി, എനിക്കു തോന്നുന്നത് അദ്ദേഹത്തിന്റെ മൊത്തം വാദങ്ങളും നിലവിലുള്ള സ്ഥിതിയെ ന്യായീകരിക്കുന്നതിലേക്ക് സ്വയമേവ ചുരുങ്ങുന്നു എന്നാണ്. "ബോധപൂർവ്വമായ ശ്രമങ്ങളുടെ സഹായത്തോടെ" എന്നു പറയുമ്പോഴും സമരങ്ങളുടെ ഗതിക്രമങ്ങളുടെ സമ്മർദ്ദത്തെ തുടർന്നായിരിക്കും പ്രധാനമായും അതു രൂപീകരിക്കപ്പെടുക....... ഈ സിദ്ധാന്തമാണ് പൊളിറ്റ് ബ്യൂറോ അംഗങ്ങളിൽ 7 പേർ പരസ്യമായി പ്രവർത്തിക്കുന്ന ഒരു സാഹചര്യത്തിലേക്ക് നയിച്ചത്. അവരെ സർക്കാർ പിടികൂടാൻ ശ്രമിക്കാത്തതുകൊണ്ട് അവർ പരസ്യമായി പ്രവർത്തനങ്ങൾ തുടരുന്നു. ചില സംസ്ഥാനങ്ങളിൽ എല്ലാ നേതാക്കളും പരസ്യമായ പ്രവർത്തനങ്ങളാണു നടത്തുന്നത്. എന്നു മാത്രവുമല്ല, അടിയന്തിരാവസ്ഥക്ക് നീണ്ടുനില്ക്കാനുള്ള സ്വഭാവമാണുള്ളതെന്നും രഹസ്യപ്രവർത്തനത്തിന്റെ ആവശ്യകത കൂടി വരികയാണെന്നും എടുത്തുപറയുന്ന 1975 ജൂലൈ 3-ലെ പൊളിറ്റ് ബ്യൂറോ പ്രമേയവും സെപ്തംബർ 2 ലെ കേന്ദ്രകമ്മിറ്റി പ്രമേയവും പുറത്തു വന്നതിനു ശേഷവും, ഏറ്റവും ഉയർന്ന നേതാക്കളിൽ മഹാഭൂരിപക്ഷത്തിനും പരസ്യ പ്രവർത്തനമെന്ന ഏർപ്പാട് തുടരാൻ കഴിയുന്നുവെങ്കിൽ അതു തികച്ചും വിചിത്രമാണ്.

രഹസ്യപ്രവർത്തനത്തേയോ ഭരണകൂട ഉപകരണങ്ങൾക്കുള്ളിലേക്ക് തുളച്ചു കടക്കുന്നതിനേയോ സംബന്ധിച്ച് നിലനില്ക്കുന്ന തെറ്റായ ധാരണകൾക്ക് മറ്റൊരുദാഹരണമാണ് ഉത്തരപ്രദേശിലെ സായുധ പോലീസുകാരുടെ സമരത്തെപ്പറ്റി ഉയർന്നുവന്ന വിവാദങ്ങൾ. "സായുധപോലീസിലെ (PAC- പ്രൊവിൻഷ്യൻ ആംഡ് കോൺസ്റ്റാബുലറി) സംഭവങ്ങളുണ്ടാവുകയും അതിനെതിരായ സൈന്യത്തിന്റെ അടിച്ചമർത്തൽ നടപടികൾ തുടരുകയും ചെയ്യുമ്പോൾ ഞാൻ (പി.എസ്) സുൽത്താൻപൂരിലായിരുന്നു. സി.പി.ഐ (എം) ന്റെ ഉത്തരപ്രദേശ് സെക്രട്ടേറിയേറ്റിനു വേണ്ടി ഞാൻ ഒരു പ്രസ്താവന തയ്യാറാക്കുകയും അവരുടേയും സ: കോനാറിന്റേയും അനുമതിയോടെ പത്രങ്ങൾക്കു പ്രസിദ്ധീകരണത്തിനായി നൽകുകയും ചെയ്തു.

"തികച്ചും ഗുരുതരമായ ഈ സംഭവവികാസങ്ങൾക്ക് സർക്കാരാണ് ഉത്തരവാദിയെന്നു സെക്രട്ടേറിയറ്റ് കരുതുന്നു. പി.എ.സിയിലേയും സിവിൽ പോലീസിലേയും പോലീസുകാരുടേയും ഹെഡ് കോൺസ്റ്റബിൾമാരുടേയും സത്യസന്ധ



നമ്മുടെ നേതൃതല കമ്മിററികളായ പൊളിറ്റ് ബ്യൂറോ, സംസ്ഥാനകമ്മിറ്റി, ജില്ലാകമ്മിറ്റി തുടങ്ങിയവയിൽ നിന്നും പ്രമുഖരായ ചില അംഗങ്ങൾ, പാർട്ടിക്കെതിരായ അപ്രതീക്ഷിത കടന്നാക്രമണങ്ങളുടെ അപായ സാധ്യതകളൊന്നുമുണ്ടാകാത്ത വിധത്തിൽ ഒളിവിൽ പോകണമെന്നാണ് അതിൽ ഒരു നിർദ്ദേശം. എന്റെ അഭിപ്രായത്തിൽ രാഷ്ട്രീയമായി ദൂഷ്യമുണ്ടാക്കുന്ന നടപടിയാവും അത്. അത്തരമൊരു നീക്കംകൊണ്ട് എന്തെങ്കിലും നേട്ടമുണ്ടാകുമോ എന്നത് തികച്ചും സംശയാസ്പദമാണ്, അതേ സമയം അതു ഹാനികരമാവും എന്നതിൽ സംശയവുമില്ല.

മായ ആവലാതികൾക്ക് പരിഹാരം കാണാൻ സർക്കാർ വിസമ്മതിച്ചു. പോലീസിലെ ഈ വിഭാഗത്തിൽപ്പെട്ട വർക്ക് അവരുടെ മേലുദ്യോഗസ്ഥരുടെ മേൽനോട്ടത്തിലല്ലാതെ സ്വതന്ത്രമായി സംഘടിക്കാനുള്ള അനുമതി നിഷേധിക്കുകയും അവർക്ക് സർക്കാരിന്റെ മുന്നിൽ നേരിട്ടു നിവേദനം നടത്താനുള്ള അവസരം അതുവഴി തടയുകയും ചെയ്തു. തങ്ങളുടെ ന്യായമായ ആവലാതികൾക്ക് പരിഹാരം തേടാനായി ജനങ്ങൾ നടത്തുന്ന ഓരോ ശ്രമങ്ങളേയും അടിച്ചമർത്താനുള്ള ഉപകരണമായിട്ടല്ലാതെ പോലീസിനേയും സൈന്യത്തേയും മറ്റേതെങ്കിലും തരത്തിൽ ഉപയോഗപ്പെടുത്താൻ സർക്കാരിന് അറിയില്ല. തങ്ങൾ പ്രയോഗിച്ചുപോരുന്ന കിരാതമായ അടിച്ചമർത്തൽ നയങ്ങളുടെ പ്രതികാരമൂർത്തിയെയാണ് സർക്കാർ ഇപ്പോൾ നേരിടുന്നത്. സിവിൽ പോലീസിലോ സായുധ പോലീസിലോ സൈന്യത്തിൽ പോലുമോ ഉള്ള സാധാരണ പടയാളികൾ അദ്ധ്വാനിക്കുന്ന സാധാരണ ജനങ്ങൾക്കിടയിൽ നിന്നാണു വരുന്നതെന്നും ജനങ്ങളുടെ ആവശ്യങ്ങൾ ഉയർന്നുവരുമ്പോൾ അവയെ അടിച്ചമർത്താനായി ഈ ആളുകളെ എക്കാലവും ഉപയോഗിക്കാനാവില്ല എന്നും സർക്കാർ മനസ്സിലാക്കേണ്ടതുണ്ട്...."

ഈ പ്രസ്താവന ഒരു പത്രവും പ്രസിദ്ധീകരിച്ചില്ല. ഇതിന്റെ പകർപ്പാവട്ടെ 'സ്വാധീനത'ക്കും 'പീപ്പിൾസ് ഡെമോക്രസി'ക്കും (പാർട്ടി പ്രസിദ്ധീകരണങ്ങൾ–വിവർത്തകൻ) ലഭിച്ചതുമില്ല. സഖാക്കൾ പിഡിജിയും (സ: പ്രമോദ് ദാസ് ഗുപ്ത–വിവർത്തകൻ) ജ്യോതി(ബസു)യും കരുതിയത് ഒരു പ്രസ്താവനയോ മുഖപ്രസംഗമോ പ്രസിദ്ധീകരിക്കേണ്ടതില്ലെന്നും പകരം ഒരു കുറിപ്പു മാത്രം പ്രസിദ്ധീകരിച്ചാൽ മതിയെന്നുമായിരുന്നു. സ: രാമദാസ് ഒരു കുറിപ്പ് തയ്യാറാക്കുകയും, 'പീപ്പിൾസ് ഡെമോക്രസി'യുടെ ചുമതല വഹിച്ചിരുന്ന സ: ജ്യോതിയുടെ നിർദ്ദേശപ്രകാരം പരിശോധനക്കു വേണ്ടി എന്റെ അടുത്ത് കൊണ്ടുവരികയും ചെയ്തു. എന്റെ നിർദ്ദേശ പ്രകാരം താഴെ പറയുന്ന വാചകം അദ്ദേഹം അതിൽ എഴുതിച്ചേർത്തു. "ഗൗരവമുള്ള ഒരു രാഷ്ട്രീയപാർട്ടിയും സായുധസേനയിലെ ട്രേഡ് യൂണിയൻ പ്രവർത്തനത്തെ പ്രോത്സാഹിപ്പിച്ചുകൂടാ എന്നതുകൊണ്ട് കുത്തകപത്രങ്ങൾ പോലും ഈ കുറ്റാരോപണത്തെ (സമരത്തിനു പിന്നിൽ രാഷ്ട്രീയക്കാരാണ് എന്ന ആരോപണത്തെ–പി.എസ്) ശക്തമായി തള്ളിക്കളയേണ്ടിയിരുന്നു".

'പീപ്പിൾസ് ഡെമോക്രസി'യിൽ



> തങ്ങളുടെ ന്യായമായ ആവലാതികൾക്ക് പരിഹാരം തേടാനായി ജനങ്ങൾ നടത്തുന്ന ഓരോ ശ്രമങ്ങളേയും അടിച്ചമർത്താനുള്ള ഉപകരണമായിട്ടല്ലാതെ പോലീസിനേയും സൈന്യത്തേയും മറ്റേതെങ്കിലും തരത്തിൽ ഉപയോഗപ്പെടുത്താൻ സർക്കാരിന് അറിയില്ല. സിവിൽ പോലീസിലോ സായുധ പോലീസിലോ സൈന്യത്തിൽ പോലുമോ ഉള്ള സാധാരണ പടയാളികൾ അദ്ധ്വാനിക്കുന്ന സാധാരണ ജനങ്ങൾക്കിടയിൽ നിന്നാണു വരുന്നതെന്നും ജനങ്ങളുടെ ആവശ്യങ്ങൾ ഉയർന്നു വരുമ്പോൾ അവയെ അടിച്ചമർത്താനായി ഈ ആളുകളെ എക്കാലവും ഉപയോഗിക്കാനാവില്ല എന്നും സർക്കാർ മനസ്സിലാക്കേണ്ടതുണ്ട്....

ഈ കുറിപ്പ് എഴുതി കുറച്ചു ദിവസങ്ങൾ കഴിഞ്ഞപ്പോൾ ശ്രീ ജോർജ്ജ് ഫെർണാണ്ടസും മധു ലിമായെയും ട്രേഡ് യൂണിയൻ അവകാശങ്ങളും തങ്ങളുടെ യൂണിയന്റെ അംഗീകാരവും ആവശ്യപ്പെടുന്ന ഉത്തരപ്രദേശ് പി.എ.സിക്കാരുടെ ആവശ്യങ്ങളെ പിന്തുണച്ചുകൊണ്ട് മുന്നോട്ടു വന്നു. രണ്ടാഴ്ചക്കു ശേഷം സി.ഐ.ടി.യു സെക്രട്ടേറിയറ്റ് യോഗം ചേരുകയും സ: ബി.ടി. ആറിന്റെ അംഗീകാരത്തോടെ ഒരു പ്രസ്താവന പുറപ്പെടുവിക്കുകയും ചെയ്തു. മറ്റു വിഷയങ്ങൾക്കൊപ്പം പി.എ.സിയെ സംബന്ധിച്ച താഴെ പറയുന്ന ഖണ്ഡിക കൂടി അതിൽ ഉൾപ്പെടുത്തിയിരുന്നു. "വെറും ട്രേഡ് യൂണിയൻ അവകാശങ്ങൾക്കും പ്രാഥമികമായ ജീവിതസൗകര്യങ്ങൾക്കും വേണ്ടി പോരാടുന്ന ഉത്തരപ്രദേശിലെ പി.എ.സിക്കാർക്കു നേരെ നടപ്പിലാക്കുന്ന അടിച്ചമർത്തൽ നടപടികളെ സി.ഐ.ടി.യു സെക്രട്ടേറിയറ്റ് അപലപിക്കുന്നു. തൊഴിലാളിവർഗ്ഗത്തിലെ മറ്റേതൊരു വിഭാഗത്തേയും പോലെ ട്രേഡ് യൂണിയനുകൾക്ക് രൂപം നൽകാൻ പോലീസ് സേനാംഗങ്ങൾക്കും അവകാശമുണ്ടെന്ന അഭിപ്രായമാണ് സി.ഐ.ടി.യു സെക്രട്ടേറിയറ്റിനുള്ളത്. പി.എ.സിയിലെ സംഭവവികാസങ്ങൾ കോൺഗ്രസ്സ് ഭരണത്തിന്റെ പാപ്പരത്തം വെളിപ്പെടുത്തുകയും വിവിധ വിഭാഗങ്ങളിൽപ്പെട്ട ആളുകൾ ഒന്നിനുപുറകിലൊന്നായി തങ്ങളുടെ മിനിമം താല്പര്യങ്ങൾ അംഗീകരിച്ചുകിട്ടാനായി മറ്റൊരു ഗതിയുമില്ലാതെ സാഹസികമായ പ്രവർത്തനങ്ങളിലേക്കു തിരിയാൻ നിർബ്ബന്ധിതരാവുന്നത് എങ്ങനെയാണെന്നു കാട്ടിത്തരുകയും ചെയ്യുന്നുണ്ട്."

ഈ പ്രസ്താവന അച്ചടിക്കാൻ വേണ്ടി 'പീപ്പിൾസ് ഡെമോക്രസി'യിലെത്തിയപ്പോൾ മുമ്പ് സ: പി.എസ് കൂട്ടിച്ചേർത്ത ഭാഗം ചൂണ്ടിക്കാട്ടിക്കൊണ്ട് സ: രാമദാസ് ബി.ടി.ആറിന് ഒരു കുറിപ്പയച്ചു. "നിഷേധാത്മകമായിട്ടാണു പറഞ്ഞിട്ടുള്ളതെങ്കിലും പറയാനുദ്ദേശിച്ച ആശയം, സായുധസേനയുടെ ഒരു വിഭാഗത്തിലും ട്രേഡ് യൂണിയൻ ഉണ്ടാക്കുന്നതിനോട് നമ്മുടെ പാർട്ടിക്ക് തീർച്ചയായും യോജിപ്പില്ല എന്നതാണ്..... എന്റെ വ്യക്തിപരമായ അഭിപ്രായത്തിൽ നാം ആദ്യം കൈക്കൊണ്ടിരുന്ന നിലപാടിൽ നിന്ന്, ബന്ധപ്പെട്ട തലത്തിൽ ഉചിതമായ ചർച്ച നടത്തിക്കൊണ്ടല്ലാതെ നാം വ്യതിചലിക്കാൻ പാടില്ല എന്നാണ്. ഈ ഖണ്ഡിക ഒഴിവാക്കിക്കൊണ്ടാണ് ഈ പ്രസ്താവന 'പീപ്പിൾസ് ഡെമോക്രസി'യിൽ പ്രസിദ്ധീകരിക്കേണ്ടത് എന്നാണ് എന്റെ നിർദ്ദേശം." ആ ഖണ്ഡിക ഒഴിവാക്കുന്നതാണ് നമ്മുടെ പാർട്ടി പരിപാടിക്ക് അനുസൃതമാവുക എന്ന് സ: ബി.ടി.ആർ ശഠിച്ചു. അത് 'പീപ്പിൾസ് ഡെമോക്രസി'യിൽ അച്ചടിച്ചു.

ഈ വിഷയവുമായി ബന്ധപ്പെട്ട എല്ലാ കുറിപ്പുകളും വിതരണം ചെയ്തുകൊണ്ട് ഈ വിഷയം ഞാൻ പൊളിറ്റ് ബ്യൂറോയിൽ ഉന്നയിച്ചു. ഈ വിഷയം പരാമർശിക്കുന്ന, പാർട്ടി പരിപാടിയിലെ ബന്ധപ്പെട്ട ഖണ്ഡികയിലേക്ക് പൊളിറ്റ് ബ്യൂറോ അംഗങ്ങളുടെ ശ്രദ്ധ ഞാൻ ക്ഷണിച്ചു. അതിൽ പറയുന്നത് ഇങ്ങനെയാണ്: "രാജ്യസ്നേഹത്തിന്റേയും ജനാധിപത്യത്തിന്റേയും ജനസേവനത്തിന്റേയും മൂല്യബോധം സായുധസേനകൾക്കിടയിൽ ആഴത്തിൽ വളർത്തിയെടുക്കാനാണ് ജനകീയ ജനാധിപത്യ (PD) സർക്കാർ ശ്രമിക്കുക. സംസ്ക്കാര സമ്പന്നമായ ജീവിതത്തിനും അവരുടെ കുട്ടികളുടെ വിദ്യാഭ്യാസത്തിനും ക്ഷേമത്തിനുമുള്ള പരമാവധി അവസരങ്ങൾ അതിലൂടെ ഉറപ്പാക്കപ്പെടും." അവർക്കിടയിൽ ട്രേഡ് യൂണിയൻ രൂപീകരിക്കുന്നതിനെ പിന്തുണക്കുകയാണു നമ്മുടെ പാർട്ടി എന്ന നിലക്കുള്ള അഭിപ്രായങ്ങളോട് ഇതിനെ സമീകരിച്ചു കാണാനാവില്ല. ബംഗാളിലെ നമ്മുടെ യു.എഫ് (ഐക്യമുന്നണി) സർക്കാർ നോൺഗസറ്റഡ് പോലീസ് അസോസിയേഷന് അംഗീകാരം നൽകിയിട്ടുണ്ടെങ്കിൽ പോലും,

പിസിയിലും പിബി അംഗങ്ങൾക്കിടയിലും നടന്ന ചർച്ചകൾക്കിടയിൽ ഞാൻ ഒരു കാര്യം ചൂണ്ടിക്കാട്ടിയിരുന്നു. അത്തരത്തിലുള്ള പരസ്യമായ അംഗീകാരം (അല്ലെങ്കിൽ പിന്തുണ) അനുചിതമായ ഒന്നാണെന്നു പൊതുവിൽ അംഗീകരിക്കപ്പെട്ടിരുന്നു എന്നതാണത്. അങ്ങനെ ചെയ്യുമ്പോൾ ജനാധിപത്യമനോഭാവമുള്ള പോലീസുകാരേയും പോലീസിനിടയിൽ നമുക്കുള്ള ബന്ധങ്ങളേയും തുറന്നു കാട്ടാനും അങ്ങനെ കെട്ടിപ്പടുക്കുന്ന സംഘടന ഏതായിരുന്നാലും അത് ഇരയാക്കപ്പെടലിനും നശിപ്പിക്കലിനും വിധേയമാക്കപ്പെടാനും മാത്രമേ വഴി വക്കുകയുള്ളു. എങ്കിലും ഇക്കാര്യത്തിൽ പിബിയുടെ ഔപചാരികമായ തീരുമാനമൊന്നുമുണ്ടായില്ല എന്നതാണു സത്യം." പിബിയിൽ നടന്ന ചർച്ചകൾക്കിടയിൽ, ബിടിആറിന്റെ വ്യത്യസ്ത നിലപാട് ('പീപ്പിൾസ് ഡെമോക്രസി'യിൽ വന്ന ആദ്യ നിലപാടിനു വിരുദ്ധമായിരുന്നു അത്) ഒഴിവാക്കപ്പെടാവുന്നതായിരുന്നു എന്ന് ഏറെപ്പേരും അഭിപ്രായപ്പെട്ടുവെങ്കിലും പിബിയുടെ ഭൂരിപക്ഷവും ബി.ടി.ആറിന്റെ നിലപാടിനെ പിന്തുണച്ചു. ഒരു പ്രസ്താവന താൻ തന്നെ തയ്യാറാക്കാമെന്ന് ബി.ടി.ആർ സമ്മതിച്ചു. ബന്ധപ്പെട്ട ഖണ്ഡികകളും എനിക്കു വിയോജിപ്പുള്ള കാര്യങ്ങളും പറഞ്ഞതിനൊപ്പം എന്റെ ഭേദഗതികളും ഞാൻ മുന്നോട്ടു വച്ചു. എന്നാൽ പിബി ആ വിഷയത്തിൽ അന്തിമതീരുമാനം എടുത്തില്ല.

"അവർക്കിടയിൽ (പോലീസിനും സായുധസേനക്കുമിടയിൽ) പാർട്ടി കെട്ടിപ്പടുക്കുന്നത് ഉൾപ്പെടെയുള്ള പ്രവർത്തനങ്ങൾ നടത്താൻ ലെനിൻ കമ്യൂണിസ്റ്റ് പാർട്ടിയോട് ആവശ്യപ്പെട്ടിരുന്നു. ആ പ്രവർത്തനങ്ങളുടെ സഹജസ്വഭാവം കൊണ്ടു തന്നെ അതൊരു പരസ്യപ്രവർത്തനമാവുക സാധ്യമല്ല.

"പി.എ.സിയിലെ കലാപവും ട്രേഡ് യൂണിയൻ അവകാശങ്ങൾ അംഗീകരിച്ചു കിട്ടണമെന്ന സായുധസേനക്കാരുടെ ആവശ്യവും പുതിയൊരു പ്രശ്നം ഉയർത്തിക്കൊണ്ടു വന്നു. നമ്മുടേതു പോലെ ഗൗരവമുള്ള ഒരു വിപ്ലവ പാർട്ടി ഇത്തരമൊരാവശ്യത്തെ നോക്കിക്കാണേണ്ടത് എങ്ങനെയാണെന്നതായിരുന്നു പ്രശ്നം.

"ജനങ്ങളെ അടിച്ചമർത്താനുള്ള നിഷ്ഠൂരവും വിശ്വസ്തവുമായ ഒരു സായുധ യന്ത്രമായി പോലീസിനെ നിലനിർത്തിപ്പോരുന്ന ബൂർഷ്വാ ഭൂപ്രഭു ഭരണത്തിൻ കീഴിൽ ട്രേഡ് യൂണിയൻ അവകാശങ്ങളെ നിയമാനുസൃതവും പരസ്യവുമായ വിധത്തിൽ നടപ്പാക്കുന്നത് അസാധ്യമായതുകൊണ്ടും അതിനകത്തെ പോരാടുന്ന ശക്തികളെ അതു വെളിപ്പെടുത്തുമെന്നതുകൊണ്ടുമാണ് ഈ ചോദ്യം ഉയർന്നു വരുന്നത്. (അത്തരം ഏതൊരു സംഘടനയുടേയും സമ്പൂർണ്ണ വിനാശമാണ് അതിലൂടെയുണ്ടാവുക–പി.എസ്)

"പാർട്ടിക്കുണ്ടാവുന്ന ഈ തിരിച്ചറിവ്, കൂട്ടായ ശ്രമത്തിലൂടെ തങ്ങളുടെ ആവശ്യങ്ങൾ നടപ്പാക്കുന്നത് അടിയന്തിരകാര്യമാണെന്നു നിലപാടെടുക്കുന്ന വിശാല ജനാധിപത്യ ബഹുജനങ്ങളോ പോലീസുകാരോ പോലുള്ളവരുമായി പങ്കു വക്കപ്പെടുന്നില്ല. യഥാർത്ഥ വസ്തുതകൾ പരിശോധിക്കുമ്പോൾ, മുമ്പ് പലയിടങ്ങളിലും ഓഫീസർമാരുമായിക്കൂടി ഒരുമിച്ചുകൊണ്ട് പോലീസുകാർ സംഘടനകളുണ്ടാക്കുകയും അവ അംഗീകാരം നേടുകയും ചെയ്തിട്ടുള്ളതായി കാണാം. അത്തരത്തിലുള്ള സംയുക്തസംഘടനകളെ അംഗീകരിക്കാൻ സർക്കാർ സ്വയമേവ വിസമ്മതിച്ചിട്ടില്ല. എന്നാൽ തീർച്ചയായും അവക്ക് കാര്യമായ നന്മകളൊന്നും ചെയ്യാനായില്ല.

"പോലീസുകാരെ നാം കണക്കാക്കുന്നത് അദ്ധ്വാനിക്കുന്ന ബഹുജനങ്ങളുടെ ഭാഗമാണെന്നും പോരാട്ടത്തിനുള്ള സ്വന്തം വർഗ്ഗസംഘടനകൾക്കു രൂപം നൽകാനുള്ള തങ്ങളുടെ അവകാശങ്ങൾക്കും അഭിലാഷങ്ങളുടെ നീതിയുക്തതക്കും അംഗീകാരം നിഷേധിക്കപ്പെട്ടവരാണെന്നും അദ്ധ്വാനിക്കുന്നവരുടെ കുടുംബങ്ങളിൽ നിന്നും നിയമിക്കപ്പെട്ടവരാണെന്നും ശരിയായ വേതനം ലഭിക്കാത്തവരാണെന്നുമാണ്. പി.എ.സിക്കാരുടെ സമരത്തിനു പിന്നിലെ ഒരു വിഷയം ഇതായിരുന്നു. 'പീപ്പിൾസ് ഡെമോക്രസി' യുടെ മുഖപ്രസംഗത്തിൽ പറഞ്ഞതു പോലെ കാര്യഗൗരവമുള്ള ഒരു പാർട്ടിയും സായുധസേനക്കകത്തെ ട്രേഡ് യൂണിയൻ പ്രവർത്തനങ്ങളെ പിന്താങ്ങുകയില്ലെന്നും മറ്റും പറയുന്നത് തെറ്റു തന്നെയാണ്.

"ട്രേഡ് യൂണിയൻ അവകാശങ്ങൾക്കു വേണ്ടിയുള്ള ആവശ്യം വസ്തു നിഷ്ഠമായി ഉയർത്തപ്പെടുമ്പോൾ പാർട്ടി അതിനു പിന്തുണ നൽകണം. എന്നാൽ, അതിനെ പിന്തുണക്കുമ്പോൾ അതീവശ്രദ്ധ ചെലുത്തേണ്ടതുണ്ട്. പോലീസ് പോലെ തന്ത്രപ്രാധാന്യമുള്ള ഈ വിഭാഗത്തിൽ പരസ്യമായി പ്രവർത്തിക്കുന്ന ട്രേഡ് യൂണിയൻ സംഘടനകളും പ്രക്ഷോഭങ്ങളും സമരരൂപങ്ങളുമൊക്കെ സാധ്യമാണെന്ന ഒരു മിഥ്യാബോധം നാം മുഖേന സൃഷ്ടിക്കപ്പെടുന്നില്ല എന്ന് ഉറപ്പാക്കുന്നതിനാണ് നാം ശ്രദ്ധിക്കേണ്ടത്. ട്രേഡ് യൂണിയൻ അവകാശങ്ങളെ പിന്തുണക്കുന്നു എന്നതുകൊണ്ട് ട്രേഡ് യൂണിയൻ പ്രസ്ഥാനവുമായി ബന്ധപ്പെട്ട എല്ലാത്തരം പരസ്യപ്രവർത്തനങ്ങളേയും പിന്തുണക്കുന്നു എന്നു അർത്ഥമാക്കുന്നവരുണ്ട്. (ഇതാണു തർക്കകാരണമായ യഥാർത്ഥ പ്രശ്നം; അല്ലാതെ സായുധസേനാംഗങ്ങൾക്കിടയിൽ രഹസ്യസംഘടന കെട്ടിപ്പടുക്കുന്നതിന്റെ കാര്യമല്ല–പി.എസ്. 1975) ഈ അർത്ഥത്തിൽ, മറ്റേതൊരു വിഭാഗത്തിൽ പെട്ടവരേയും പോലെ പോലീസിനും ട്രേഡ് യൂണിയനുകൾക്കു രൂപം നൽകാനുള്ള അവകാശമുണ്ടെന്നു സി.ഐ.ടി.യു പ്രസ്താവനയിലെ വാചകം പറയുന്നു. ഈ രണ്ടു വിഭാഗങ്ങൾ നടത്തുന്ന സമരങ്ങളിലേയും സാഹചര്യങ്ങളും വ്യവസ്ഥകളും തമ്മിലുള്ള സുപ്രധാന വ്യത്യാസങ്ങളെ മറച്ചുകളയാൻ ഈ വാചകം കാരണമായേക്കാം. തന്ത്രപ്രധാന വിഭാഗങ്ങളിലെ ട്രേഡ് യൂണിയൻ അവകാശങ്ങൾക്ക് കർക്കശമായ ശാഠ്യത്തോടെ പിന്തുണ നൽകുന്നത് ശരിയല്ല. അതിനും പുറമെ, ഒരേ വിഷയത്തെപ്പറ്റി പരസ്പരവിരുദ്ധമായ പ്രസ്താവനകൾ പാർട്ടി പ്രസിദ്ധീകരണത്തിൽ അച്ചടിച്ചു വരുന്നത് ഭാവിയിൽ ഒഴിവാക്കുകയും വേണം.

(തുടരും....)



ട്രേഡ് യൂണിയൻ അവകാശങ്ങൾക്കു വേണ്ടിയുള്ള ആവശ്യം വസ്തു നിഷ്ഠമായി ഉയർത്തപ്പെടുമ്പോൾ പാർട്ടി അതിനു പിന്തുണ നൽകണം. എന്നാൽ, അതിനെ പിന്തുണക്കുമ്പോൾ അതീവശ്രദ്ധ ചെലുത്തേണ്ടതുണ്ട്. പോലീസ് പോലെ തന്ത്രപ്രാധാന്യമുള്ള ഈ വിഭാഗത്തിൽ പരസ്യമായി പ്രവർത്തിക്കുന്ന ട്രേഡ് യൂണിയൻ സംഘടനകളും പ്രക്ഷോഭങ്ങളും സമരരൂപങ്ങളുമൊക്കെ സാധ്യമാണെന്ന ഒരു മിഥ്യാബോധം നാം മുഖേന സൃഷ്ടിക്കപ്പെടുന്നില്ല എന്ന് ഉറപ്പാക്കുന്നതിനാണ് നാം ശ്രദ്ധിക്കേണ്ടത്.

# ബി.പി.സി.എൽ സ്വകാര്യവത്ക്കരണം രാജ്യദ്രോഹം തന്നെ

ജേക്കബ്



**ഭാ**രത് പെട്രോളിയം കോർപ്പറേഷൻ ലിമിറ്റഡ് (ബി.പി.സി.എൽ) ഉൾപ്പെടെ അഞ്ചു പൊതുമേഖലാ സ്ഥാപനങ്ങളെ സ്വകാര്യവത്ക്കരിക്കാൻ കേന്ദ്രമന്ത്രിസഭാ യോഗം തീരുമാനിച്ചപ്പോൾ, രാജ്യത്തെ ജനങ്ങളുടെ സമ്പത്തുകൊണ്ടു പടുത്തുയർത്തിയ വൻകിട സ്ഥാപനങ്ങളെ കോർപ്പറേറ്റുകൾക്ക് നിസ്സാരവിലക്ക് കൈമാറാനാണ് മോദിസർക്കാർ തയ്യാറായിരിക്കുന്നത്. രാജ്യത്തിന്റെ സമ്പദ്ഘടനയുടെ നട്ടെല്ലായി പ്രവർത്തിച്ചുപോന്ന സ്ഥാപനങ്ങളെയാണ് ഇത്തരത്തിൽ വിറ്റു തുലക്കുന്നത്. മന്ത്രിസഭയുടെ ഔപചാരിക തീരുമാനം വരുന്നതിനു മുമ്പേ തന്നെ നിക്ഷേപ, പൊതുസമ്പത്തു പരിപാലന വകുപ്പ് (DIPAM-Department of Investment and Public Asset Management) ബി.പി.സി.എൽ ഉൾപ്പെടെയുള്ള പൊതുമേഖലാസ്ഥാപനങ്ങളുടെ വില്പനയിൽ താല്പര്യമുള്ളവരും ഇടനിലക്കാരും നിയമോപദേഷ്ടാക്കളുമായിരിക്കാൻ സന്നദ്ധതയുള്ളവരും ആയവരിൽ നിന്നും പ്രൊപ്പോസലുകൾ ക്ഷണിച്ചിരുന്നു.

ബി.പി.സി.എല്ലിനു പുറമെ ഷിപ്പിംഗ് കോർപ്പറേഷൻ ഓഫ് ഇന്ത്യ (SCI), കണ്ടെയ്നർ കോർപ്പറേഷൻ ഓഫ് ഇന്ത്യ (CONCOR), തെഹ്‌രി ഹൈഡ്രോ ഡെവലപ്പ്മെന്റ് കോർപ്പറേഷൻ ഇന്ത്യ ലിമിറ്റഡ് (THDC India Ltd), വടക്കു കിഴക്കൻ വിദ്യുച്ഛക്തി കോർപ്പറേഷൻ ലിമിറ്റഡ് (North Eastern Electric Power Corporation Ltd- NEEPCO) എന്നീ സ്ഥാപനങ്ങളിലെ ഓഹരികളും നിയന്ത്രണാധികാരങ്ങളുമാണ് കേന്ദ്രസർക്കാർ കൈയൊഴിയാൻ നിശ്ചയിച്ചിട്ടുള്ളത്. അതിൽ തന്നെ കേന്ദ്രസർക്കാരിനും ഉത്തർപ്രദേശ് സംസ്ഥാന സർക്കാരിനും 75% – 25% അനുപാതത്തിൽ ഉടമസ്ഥതയുള്ള ടിഎച്ച്ഡിസി ലിമിറ്റഡും മേഘാലയയിലെ ഷില്ലോങ് ആസ്ഥാനമായി പ്രവർത്തിക്കുന്ന NEEPCO-യും പൊതുമേഖലാ സ്ഥാപനമായ എൻ.ടി.പി.സി (NTPC- നാഷണൽ തെർമൽ പവർ കോർപ്പറേഷൻ ലിമിറ്റഡ്)ക്കാണു കൈമാറാൻ പോകുന്നത്.

ഇന്ത്യയിലെ എട്ടു 'മഹാരത്ന' കമ്പനികളിലൊന്നായ ബി.പി.സി.എൽ രാജ്യത്തെ ഏറ്റവും വലിയ കമ്പനികളിൽ ആറാം സ്ഥാനത്താണു നിലകൊള്ളുന്നത്. ലോകത്തെ ഏറ്റവും വലിയ 500 കമ്പനികളെ ഉൾപ്പെടുത്തി 'ഫോർച്യൂൺ' മാസിക തയ്യാറാക്കിയ പട്ടികയിൽ കഴിഞ്ഞ 16 വർഷങ്ങളായി ബി.പി.സി.എൽ ന് സ്ഥാനമുണ്ട്. കൊളോണിയൽ കാലഘട്ടത്തിൽ, 1928 ൽ, സ്ഥാപിക്കപ്പെട്ട ബർമ്മാ-ഷെൽ ഓയിൽ സ്റ്റോറേജ് ആന്റ് ഡിസ്ട്രിബ്യൂട്ടിംഗ് കമ്പനിയാണ് വിദേശ എണ്ണക്കമ്പനി ദേശസാത്ക്കരണ നിയമമനുസരിച്ച് 1976ൽ സർക്കാർ ഏറ്റെടുക്കുകയും ഭാരത് പെട്രോളിയം കോർപ്പറേഷൻ ലിമിറ്റഡ് എന്നു നാമകരണം ചെയ്യപ്പെട്ട് പ്രവർത്തനം തുടരുകയും ചെയ്തത്.

ബി.പി.സി.എല്ലിൽ കേന്ദ്രസർക്കാരിനുള്ള 53.29 ശതമാനം ഓഹരികളും കമ്പനിയുടെ നിയന്ത്രണാധികാരത്തിൽ ഒരു പങ്കുമാണ് സർക്കാർ കൈമാറ്റം ചെയ്യാൻ പോകുന്നത്. പൊതുമേഖലാ സ്ഥാപനങ്ങളുടെ ഓഹരിവില്പനയിലൂടെ അഥവാ അവ കൈയൊഴിയുന്ന ഡിസ്ഇൻവെസ്റ്റ്മെന്റ് നടപടിയിലൂടെ 1.05 ലക്ഷം കോടി രൂപ വരുമാനമുണ്ടാക്കാനുള്ള സർക്കാർ ലക്ഷ്യം നേടിയെടുക്കാനുള്ള പരിപാടിയുടെ ഭാഗമാണ് ഈ ഓഹരിക്കച്ചവടം. സൗദി അറേബ്യയിലെ അരാംകോ (Aramco), മോസ്ക്കോ ആസ്ഥാനമായി പ്രവർത്തിക്കുന്ന റഷ്യൻ കമ്പനി റോസ്നെഫ്റ്റ് (Roseneft), കുവൈറ്റ് പെട്രോളിയം (Kuwait Petroleum), അമേരിക്കൻ ബഹുരാഷ്ട്ര എണ്ണക്കമ്പനിയായ എക്സൺ മോബിൽ (Exxon Mobil), നെതർലന്റ്സിൽ ആസ്ഥാനമുറപ്പിച്ചിട്ടുള്ള ആംഗ്ലോ-ഡച്ച് എണ്ണക്കമ്പനിയായ ഷെൽ (Shell) അഥവാ റോയൽ ഡച്ച്ഷെൽ, പാരീസ് ആസ്ഥാനമായി പ്രവർത്തിക്കുന്ന ഫ്രഞ്ച് കമ്പനിയായ ടോട്ടൽ എസ്.എ (Total SA), അബുദാബി നാഷണൽ ഓയിൽ കമ്പനി തുടങ്ങിയ ബഹുരാഷ്ട്ര എണ്ണക്കുത്തകകൾ ബി.പി.സി.എൽ സ്വന്തമാക്കാൻ ശ്രമിക്കുമെന്നാണ് ബിസിനസ്സ് പ്രസിദ്ധീകരണങ്ങൾ പറയുന്നത്.

അമേരിക്കൻ കമ്പനിയായ എക്സൺ മോബിലായിരിക്കും ബി.പി.സി.എൽ ഓഹരികൾ കൈവശപ്പെടുത്തുന്നതെന്നും മോദിയുടെ ഏറെ കൊട്ടിഘോഷിക്കപ്പെട്ട ഹൂസ്റ്റൺ സന്ദർശനവേളയിൽ ഇതിന്റെ തീരുമാനമായെന്നും വാർത്തകളുണ്ടായിരുന്നെങ്കിലും ഇപ്പോൾ പറഞ്ഞു കേൾക്കുന്നത് ബിജെപിയുടെ അടുപ്പക്കാരനായ അംബാനിയുടെ 'റിലയൻസ് ഇന്റ

സ്ട്രീസും' ഫ്രഞ്ച് കമ്പനി ടോട്ടൽ എസ് എയും ചേർന്ന് ബി.പി.സി.എൽ നെ സ്വന്തമാക്കുമെന്നാണ്.

ഒരു'മഹാരത്ന' കമ്പനിയായ ബി.പി.സി.എൽ (അവസാനത്തെ മൂന്നു വർഷക്കാലം ശരാശരി 5000 കോടി രൂപയിലധികം തുക അറ്റാദായമുണ്ടാക്കാൻ കഴിയുന്ന പൊതുമേഖലാ സ്ഥാപനങ്ങളാണ് മഹാരത്ന കമ്പനികളായി കണക്കാക്കപ്പെടുന്നത്). ഓരോ വർഷവും കൂടുതൽ കൂടുതൽ ലാഭത്തിൽ പ്രവർത്തിക്കുന്ന കമ്പനിയാണ്. 2014-15 ൽ 5,085 കോടി രൂപയും 2015-16 ൽ 7056 കോടി രൂപയും 2016-17 ൽ 8039 കോടി രൂപയും 2017-18 ൽ 7919 കോടി രൂപയും അറ്റാദായമുണ്ടാക്കിയ കമ്പനി 2018-19 ൽ 7132 കോടി രൂപ ലാഭമുണ്ടാക്കിയതാണ്. സാധാരണ ഗതിയിൽ, നഷ്ടത്തിൽ പ്രവർത്തിക്കുന്നു എന്ന കാരണം പറഞ്ഞാണു പൊതുമേഖലാ സ്ഥാപനങ്ങളെ സ്വകാര്യവത്ക്കരിക്കാറുള്ളതെങ്കിൽ അത്തരം യാതൊരു ന്യായീകരണത്തിനും ബി.പി.സി.എല്ലിന്റെ കാര്യത്തിൽ പ്രസക്തിയില്ല.

1991 ൽ നവലിബറിൽ സാമ്പത്തിക നയങ്ങൾ ഔപചാരികമായി നടപ്പാക്കാൻ ആരംഭിച്ചതിനെ തുടർന്ന് ക്ഷേമപദ്ധതികളിൽ നിന്നും സർക്കാർ പിന്മാറുകയും ജനജീവിതത്തിന്റെ സമസ്തമേഖലകളേയും സ്വകാര്യ മൂലധനത്തിന്റെ കാരുണ്യത്തിനു വിട്ടുകൊടുക്കുകയും പ്രകൃതി വിഭവങ്ങൾ ഉൾപ്പെടെയുള്ള സമൂഹത്തിന്റെ സമ്പത്തു മുഴുവൻ സ്വകാര്യ മൂലധനശക്തികളുടെ താല്പര്യങ്ങൾക്കനുസരിച്ച് വിനിയോഗിക്കാൻ സൗകര്യമൊരുക്കുകയും ചെയ്തതോടൊപ്പം ജനങ്ങളുടെ സമ്പത്തുകൊണ്ടു പണിതുയർത്തിയ പൊതുമേഖല സ്ഥാപനങ്ങൾ സ്വദേശത്തും വിദേശത്തുമുള്ള കുത്തകകൾക്കു കൈമാറാനും ഭരണക്കൂടം തീരുമാനമെടുത്തു. കോൺഗ്രസ്സിനു ശേഷം അധികാരത്തിൽ വന്ന അടൽ ബിഹാരി വാജ്പേയുടെ സർക്കാർ പൊതുമേഖലാ സ്ഥാപനങ്ങൾ വിറ്റഴിക്കാൻ മാത്രമായി ഒരു പ്രത്യേക മന്ത്രാലയത്തിനു വരെ രൂപം നൽകുകയുണ്ടായി. ഫിനാൻസ് മൂലധനത്തിന്റെ വിശ്വസ്ത സേവകരായ ബിജെപിയുടെ പിൽക്കാല സർക്കാരുകളും പൊതുമേഖലാ കച്ചവടം പൂർവ്വാധികം ശക്തമായി തുടരുകയാണ്. ഒന്നാം മോദി സർക്കാരിലെ ധനകാര്യമന്ത്രിയായിരുന്ന അരുൺ ജെയ്റ്റ്ലി 2017-18 ലെ ബജറ്റ് പ്രസംഗത്തിൽ ലക്ഷ്യമിട്ടിരുന്നത് പൊതുമേഖലാ സ്ഥാപനങ്ങളെ വിറ്റഴിക്കുന്നതു വഴി 72,500 കോടി രൂപ സമാഹരിക്കാനായിരുന്നു. രാജ്യത്തിന്റെ സമ്പദ് പ്രവർത്തനങ്ങളിൽ നിർണ്ണായക സ്വാധീനം ചെലുത്തുന്ന എണ്ണ പ്രകൃതി വാതക കമ്മീഷൻ (ONGC), ഗ്യാസ് അഥോറിറ്റി ഓഫ് ഇന്ത്യ ലിമിറ്റഡ് (GAIL), ഓയിൽ ഇന്ത്യ ലിമിറ്റഡ്, ഇന്ത്യൻ ഓയിൽ കോർപ്പറേഷൻ, കോൾ ഇന്ത്യ ലിമിറ്റഡ്, ഭാരത് ഹെവി ഇലക്ട്രിക്കൽസ് (BHEL) തുടങ്ങിയ സ്ഥാപനങ്ങളെ വിറ്റഴിക്കുന്ന പദ്ധതിയുടെ കൺസൽട്ടൻസിയും നടത്തിപ്പുകാരുമായി റിലയൻസ് മ്യൂച്ചൽ ഫണ്ട് മാനേജർമാരെ അന്നു നിയമിക്കുകയും ചെയ്തിരുന്നു. ലാഭത്തിൽ പ്രവർത്തിക്കുന്ന സ്ഥാപനങ്ങളുടെ ഓഹരി വിറ്റഴിക്കുന്നതിനൊപ്പം തൽക്കാലത്ത് നഷ്ടത്തിൽ പ്രവർത്തിക്കുന്നതെങ്കിലും വമ്പിച്ച ആസ്തിയുള്ള പൊതുമേഖല




സ്ഥാപനങ്ങളെ നിസ്സാരവിലക്ക് വിറ്റഴിക്കാനും ഭരണകൂടങ്ങൾ പദ്ധതി തയ്യാറാക്കി.

വാജ്പേയി ഭരണത്തിലിരുന്ന കാലത്ത് മോഡേൺ ഫുഡ്സ്, ഭാരത് അലുമിനിയം കമ്പനി (BALCO), ഹിന്ദുസ്ഥാൻ സിങ്ക്, ഇന്ത്യൻ പെട്രോ കെമിക്കൽസ് കോർപ്പറേഷൻ (IPCL), പാരദീപ് ഫോസ്ഫേറ്റ്സ്, വിദേശ് സഞ്ചാർ നിഗം ലിമിറ്റഡ് (VSNL), ജെസ്സോപ് (Jessop), സെന്റോർ ഹോട്ടൽ (Centaur Hotel) തുടങ്ങിയ നിരവധി പൊതുമേഖലാ സ്ഥാപനങ്ങൾ നിസ്സാരവിലക്ക് വിറ്റഴിക്കുകയുണ്ടായി. ധനമന്ത്രാലയത്തിനു കീഴിൽ പ്രവർത്തിക്കുന്ന നിക്ഷേപ പൊതു സമ്പത്തു പരിപാലന വകുപ്പിന്റെ കണക്കനുസരിച്ച് 1991-92 മുതൽ 2017-18 വരെയുള്ള കാലയളവിൽ പൊതുമേഖലാ സ്ഥാപനങ്ങളുടെ കച്ചവടം വഴി 3,47,439 കോടി രൂപ സമാഹരിച്ചിട്ടുണ്ട്.

ബി.പി.സി.എൽ ന്റെ കാര്യത്തിലും അതു വിറ്റഴിക്കാനുള്ള തീരുമാനം പൊടുന്നനെ ഉണ്ടായ ഒന്നല്ല. 2003 ൽ വാജ്പേയി പ്രധാനമന്ത്രിയായിരുന്ന സമയത്തു തന്നെ കമ്പനിയുടെ ഓഹരികൾ കൈമാറാനും അതിനെ സ്വകാര്യവത്ക്കരിക്കാനുമുള്ള നീക്കങ്ങൾ നടന്നിരുന്നു. എന്നാൽ സെന്റർ ഫോർ പബ്ലിക് ഇന്ററസ്റ്റ് ലിറ്റിഗേഷൻ (Centre for Public Interest Litigation) എന്ന സംഘടന (ജസ്റ്റിസ് വി.എം. താർക്കുണ്ഡേ, ജസ്റ്റിസ് രജീന്ദർ സച്ചാർ തുടങ്ങിയവർ ചേർന്ന് രൂപീകരിച്ചത്). സമർപ്പിച്ച പരാതി പരിഗണിച്ച സുപ്രീം കോടതി, ബി.പി.സി.എൽ, ഹിന്ദുസ്ഥാൻ പെട്രോളിയം തുടങ്ങിയ സ്ഥാപനങ്ങളെ പാർലിമെന്റിന്റെ അംഗീകാരം കൂടാതെ സ്വകാര്യവത്ക്കരിക്കാൻ പാടില്ലെന്നു നിർദ്ദേശിക്കുകയായിരുന്നു. ഈ സ്ഥാപനങ്ങളെ സ്വകാര്യവത്ക്കരിക്കാൻ അനുമതി നൽകാവുന്ന വിധത്തിൽ 1976 ലെ ദേശസാത്ക്കരണ നിയമത്തെ ഭേദഗതി ചെയ്യാൻ വേണ്ടത്ര ഭൂരിപക്ഷം അന്ന് ബിജെപി സർക്കാരിന് ഉണ്ടായിരുന്നില്ല. പിന്നീട് ആവശ്യമായ ഭൂരിപക്ഷത്തോടെ മോദിയുടെ നേതൃത്വത്തിലുള്ള ബി.ജെ.പി സർക്കാർ അധികാരത്തിൽ വന്നപ്പോൾ, 2016 ൽ ഈ നിയമം റദ്ദാക്കാൻ അവർക്കു സാധിച്ചു. "ഒരാവശ്യവുമില്ലാതെ നിയമപുസ്തകത്തിൽ കിടക്കുന്ന കാലഹരണപ്പെട്ടതും ആവർത്തനസ്വഭാവമുള്ളതുമായ 187 നിയമങ്ങളാണ്" അന്ന് പാർലമെന്റ് റദ്ദാക്കിയത്. അതിലൊന്ന് പഴയ ബർമ്മാ ഷെൽ കമ്പനിയെ ദേശസാത്ക്കരിക്കാൻ വേണ്ടി ആവിഷ്ക്കരിക്കപ്പെട്ട 1976 ലെ നിയമമായിരുന്നു. വളരെ കൗശലപൂർവ്വവും നിശ്ശബ്ദവുമായ ഒരു നീക്കത്തിലൂടെയാണ് ഒട്ടും ജാഗരൂകത കാട്ടാത്ത ഇതരകക്ഷികളുടെ പ്രതിനിധികളെ കബളിപ്പിച്ച് ബി.ജെ.പി സർക്കാർ ഈ അട്ടിമറി നടത്തിയത്.

1971ലെ ഇന്ത്യാ-പാക്കിസ്ഥാൻ യുദ്ധകാലത്ത് സൈന്യത്തിനാവശ്യമായ പെട്രോളിയം ഉത്പന്നങ്ങൾ ലഭ്യമാക്കുന്നതിൽ, സ്വകാര്യ പെട്രോളിയം കമ്പനികൾ കാണിച്ച വൈമുഖ്യമാണ് പെട്രോളിയം വ്യവസായത്തെ ദേശസാത്ക്കരിക്കാൻ സർക്കാരിനെ പ്രേരിപ്പിച്ചത്. എസ്സോ (ESSO), കാൽടെക്സ് (Caltex), ബർമ്മാ ഷെൽ (Burmah Shell) തുടങ്ങിയ ബഹുരാഷ്ട്ര കമ്പനികളാണ് അന്ന് ഇന്ത്യയിലെ പെട്രോളിയം മേഖലയെ അ

ടക്കിവാണിരുന്നത്. അത് ദേശീയ താല്പര്യങ്ങൾക്ക് അനുസൃതമാവില്ല എന്ന തിരിച്ചറിവാണ് ദേശസാത്ക്കരണത്തിനു വഴിയൊരുക്കിയത്. ഇപ്പോൾ ബി.പി.സി.എൽന്റെ സ്വകാര്യവത്ക്കരണത്തിലൂടെ ദേശീയതാല്പര്യങ്ങൾക്കു വിരുദ്ധമായ അന്നത്തെ സ്ഥിതി തിരികെ കൊണ്ടുവരികയാണ് കപടദേശീയതയുടെ വക്താക്കളായ ബി.ജെ.പി. സർക്കാർ.




പെട്രോളിയത്തെപ്പോലെ രാജ്യങ്ങളുടെ സമ്പദ്ഘടനയെ നിർണ്ണായകമായി സ്വാധീനിക്കാൻ കഴിവുള്ള മേഖലകളെ സ്വന്തം നിയന്ത്രണത്തിൽ നിർത്താനും രാഷ്ട്രീയ, സാമ്പത്തിക ആയുധങ്ങളായി അവയെ ഉപയോഗപ്പെടുത്താനും ഫിനാൻസ് മൂലധനം എക്കാലവും ശ്രമിക്കാറുണ്ട്. അവർ നേടിയ മറ്റൊരു വിജയമാണ് ബി.പി.സി.എൽ ഉൾപ്പെടെയുള്ള സ്ഥാപനങ്ങളുടെ സ്വകാര്യവത്ക്കരണ തീരുമാനത്തിൽ തെളിഞ്ഞു കാണുന്നത്. ലാറ്റിനമേരിക്കൻ രാജ്യമായ വെനസ്വേലയിൽ പെട്രോളിയത്തെ രാഷ്ട്രീയ ആയുധമായി ഉപയോഗിച്ചു പോന്നിരുന്ന അമേരിക്കൻ സാമ്രാജ്യത്വത്തിന് കനത്ത പ്രഹരമേല്പിച്ചുകൊണ്ടാണ് പ്രസിഡന്റായിരുന്ന ഹ്യൂഗോ ഷാവേസ് പെട്രോളിയം മേഖലയെ ദേശസാത്ക്കരിച്ചത്.

ബി.പി.സി.എൽ സ്വകാര്യവത്ക്കരിക്കുന്നതിനെതിരെ അതിലെ തൊഴിലാളികൾ തുടക്കം മുതൽ തന്നെ സമരരംഗത്തുണ്ട്. ബി.പി.സി.എൽ ന്റെ കൊച്ചി റിഫൈനറിയിൽ നിന്നുള്ള ഉപോല്പന്നങ്ങൾ ഉപയോഗപ്പെടുത്തിക്കൊണ്ട് കൊച്ചിയിൽ സ്ഥാപിക്കാനുദ്ദേശിച്ചിട്ടുള്ള പെട്രോകെമിക്കൽ പാർക്കിനെ ഈ സ്വകാര്യവത്ക്കരണം പ്രതികൂലമായി ബാധിക്കുമെന്നതിനാൽ കേരള സർക്കാരും സ്വകാര്യവത്ക്കരണത്തെ എതിർക്കുകയാണ്.

പെട്രോളിയം മേഖലയിലെ വിവിധ സ്ഥാപനങ്ങളിൽ നിന്നുള്ള തൊഴിലാളി സംഘടനകൾ കഴിഞ്ഞ ഒക്ടോബർ 26 ന് മുംബൈയിൽ വച്ച് നടത്തിയ ദേശീയ കൺവൻഷൻ പൊതുമേഖലാ സ്ഥാപനങ്ങളുടെ സ്വകാര്യവത്ക്കരണത്തിനെതിരെയുള്ള സമരം ശക്തിപ്പെടുത്താനും അതിന്റെ ഭാഗമായി 2019 നവംബർ 28 ന് അഖിലേന്ത്യാ പണിമുടക്കു നടത്താനും തീരുമാനിച്ചിരുന്നു.

തന്ത്രപ്രധാനമായ പൊതുമേഖലാ സ്ഥാപനങ്ങളും സർക്കാർ വകുപ്പുകളും പ്രതിരോധ വ്യവസായങ്ങളും പൊതുമേഖലാ ബാങ്കുകളും ഇൻഷ്വറൻസും റെയിൽവേയും പൊതു ഗതാഗത സംവിധാനങ്ങളും റോഡുകളും തുറമുഖങ്ങളും തുടങ്ങി രാജ്യത്തിന്റെ ഏതാണ്ടെല്ലാ സമ്പത്തും സ്വകാര്യകുത്തകകൾക്ക് നിസ്സാരവിലക്കു വിറ്റഴിക്കുന്ന ആത്മഹത്യാപരവും രാജ്യദ്രോഹകരവുമായ പ്രവർത്തനങ്ങളാണ് മോദി സർക്കാർ നടത്തുന്നത്. ബി.പി.സി.എൽ ഉൾപ്പെടെയുള്ള സ്ഥാപനങ്ങളെ വിറ്റഴിക്കുന്നത് അതിന്റെ ഭാഗമായാണ്. വിമാനത്താവളങ്ങൾക്കു പുറമെ എയർ ഇന്ത്യയുടെ കച്ചവടവും ഈ സാമ്പത്തികവർഷം തന്നെ നടത്താനാവുമെന്നാണ് ധനകാര്യമന്ത്രി നിർമ്മല സീതാരാമൻ പ്രതീക്ഷിക്കുന്നതെന്ന് പത്രറിപ്പോർട്ടുകൾ പറയുന്നു.

ഇന്ത്യൻ മെഡിസിൻ ആന്റ് ഫാർമസ്യൂട്ടിക്കൽസ് കോർപ്പറേഷൻ ലിമിറ്റഡ് (IMPCL), കർണ്ണാടക ആന്റിബയോട്ടിക്സ്, സേലം സ്റ്റീൽ പ്ലാന്റ്, ഭാരത് എർത്ത് മൂവേഴ്സ് ലിമിറ്റഡ് (BEML) സിമെന്റ് കോർപ്പറേഷൻ ഓഫ് ഇന്ത്യ ലിമിറ്റഡ് (CCI), ഇന്ത്യൻ ടൂറിസം ഡെവലപ്മെന്റ് കോർപ്പറേഷൻ (ITDC) തുടങ്ങിയവയും ഉടനെ സ്വകാര്യവത്ക്കരിക്കപ്പെടും.

ദേശീയ താല്പര്യങ്ങളെ പരസ്യമായി ഒറ്റിക്കൊടുക്കുകയും ദേശീയ സമ്പത്തിനേയും നിലനില്പിനെ തന്നെയും പ്രകടമായ വിധം അട്ടിമറിക്കുകയും ചെയ്യുന്ന നയങ്ങളാണ് ഇവയെന്നും തൊഴിലാളികളും കർഷകരുമുൾപ്പെടെയുള്ള ബഹുജനങ്ങളുടെ ശക്തമായ പ്രതിഷേധവും ചെറുത്തു നില്പും ഇതിനെതിരെ ഉയർത്തിക്കൊണ്ടുവരണമെന്നും സി.പി.ഐ(എം.എൽ) റെഡ്ഫ്ളാഗ് അഖിലേന്ത്യാ സെക്രട്ടറി ഈ സ്വകാര്യവത്ക്കരണ ശ്രമങ്ങളെ അപലപിച്ചുകൊണ്ടു പുറപ്പെടുവിച്ച പ്രസ്താവനയിൽ പറഞ്ഞു. ●

(22-ാം പേജിൽ നിന്ന് തുടർച്ച)

ചെയ്തുകൊണ്ട് മിനിമം പെൻഷൻ 10,000 രൂപയെങ്കിലുമാക്കി നിജപ്പെടുത്തണമെന്നും നാം ആവശ്യപ്പെടുന്നുണ്ട്. ഗ്രാമ നഗര മേഖലകളെ ഉൾപ്പെടുത്തി തൊഴിലുറപ്പ് നിയമം വ്യാപകമാക്കണം. ഗ്രാമീണ മേഖലയുടെയും കാർഷിക മേഖലയുടെയും തകർച്ച പരിഹരിക്കാൻ പൊതു നിക്ഷേപം വർധിപ്പിക്കണം. ന്യായമായ സംഭരണ വില ഉറപ്പു വരുത്തിക്കൊണ്ട് ധാന്യങ്ങളുടെ സംഭരണം സർക്കാർ ഉറപ്പു വരുത്തണം. കർഷകരുടെ കടംവായ്പ ബാദ്ധ്യത എഴുതി തള്ളണം. തൊഴിലും തൊഴിൽ സ്ഥിരതയും ഉറപ്പു വരുത്തണം. സ്കീം ജീവനക്കാരെ തൊഴിലാളി പട്ടികയിലുൾപ്പെടുത്തണം. കോൺട്രാക്ട് തൊഴിലാളികളെ സ്ഥിരപ്പെടുത്തണം. തുല്യ ജോലിക്ക് തുല്യ വേതനം ഉറപ്പു വരുത്തണം. തൊഴിലില്ലായ്മയും വർധിച്ചു വരുന്ന വിലക്കയറ്റവും നേരിടാൻ അടിയന്തിര നടപടികൾ സ്വീകരിക്കണം. ഇതിനു പകരം ജനങ്ങളെയാകെ ഭിന്നിപ്പിക്കുന്ന വർഗ്ഗീയ നടപടികൾ സ്വീകരിക്കാനും രാജ്യത്തെത്തന്നെ അസ്ഥിരീകരിക്കാനുമാണ് കേന്ദ്ര സർക്കാർ ശ്രമിക്കുന്നത്. തൊഴിലാളി സംഘടനകൾ മുന്നോട്ടു വയ്ക്കുന്ന ഈ ആവശ്യങ്ങൾ ഒന്നും തന്നെ പുതുമയുള്ളതല്ല. 1991 മുതൽ നാം ഉന്നയിക്കുന്ന ഈ ആവശ്യങ്ങളിലും അതു നേടിയെടുക്കാനുള്ള പ്രക്ഷോഭങ്ങളിലും ഒന്നിച്ചണിനിരന്ന ബി.എം.എസിനെ വിലയ്ക്കെടുത്ത് പ്രക്ഷോഭങ്ങളെ തകർക്കാനാണ് സർക്കാർ ശ്രമിക്കുന്നത്. യുദ്ധരംഗത്ത് നിന്നും ഒളിച്ചോടിയ ഉത്തരനെപ്പോലെ നമ്മുടെ സമരമുന്നണിയിൽ വിള്ളലുണ്ടാക്കാനാണ് ബി.എം.എസ് ശ്രമിക്കുന്നത്.

ജീവൽപ്രധാനമായ ആവശ്യങ്ങൾ ഉന്നയിച്ചുകൊണ്ട് 2020 ജനുവരി 8 ന് ഇന്ത്യൻ തൊഴിലാളി വർഗ്ഗം നടത്താനിയിരിക്കുന്ന പൊതുപണിമുടക്കിനോടും ആ ആവശ്യങ്ങൾ നേടിയെടുക്കാനുള്ള ഇത്തര പ്രക്ഷോഭങ്ങളോടും ഇത് സംബന്ധിച്ച് കേന്ദ്ര ട്രേഡ് യൂണിയനുകൾ നടത്തിയിട്ടുള്ള പ്രഖ്യാപനത്തോടും ടി.യു.സി.ഐ സർവ്വാത്മനാ ഐക്യദാർഡ്യം പ്രഖ്യാപിക്കുന്നു. തൊഴിലാളികളുടെ ആവശ്യങ്ങളോടൊപ്പം കർഷകരുടെയും ബഹുജനങ്ങളുടേയും താല്പര്യങ്ങൾ സംരക്ഷിക്കാൻ വേണ്ടിയുള്ള ആവശ്യങ്ങളും ഈ പ്രഖ്യാപനം മുന്നോട്ടു വച്ചിട്ടുണ്ട്. വരും ദിവസങ്ങളിൽ കർഷകരും ഡെൽഹി കേന്ദ്രീകരിച്ചു പ്രക്ഷോഭമാരംഭിക്കുകയാണ്. ഇതിനോട് വിദ്യാർത്ഥി സംഘടനകളും ഐക്യദാർഢ്യം പ്രഖ്യാപിച്ചിട്ടുണ്ട്. ഭാഗിക ആവശ്യങ്ങൾക്കുപരി തൊഴിലാളി കർഷക ഐക്യത്തിന്റെ അച്ചുതണ്ടിലൂന്നിക്കൊണ്ടുള്ള ഈ പ്രക്ഷോഭങ്ങളാണ് ഭാവി ഇന്ത്യയെ രൂപപ്പെടുത്തുന്നത്.

ഈ സാഹചര്യത്തിൽ 2020 ജനുവരി 8 ന് നടക്കാനിരിക്കുന്ന പൊതുപണിമുടക്ക് വമ്പിച്ച ചരിത്ര വിജയമാക്കാൻ എല്ലാ തൊഴിലാളികളും മുന്നോട്ടുവരണമെന്നും എല്ലാ വിഭാഗങ്ങളിലും പെട്ട ബഹുജനങ്ങൾ ഈ പണിമുടക്കു സമരവുമായി ഐക്യപ്പെടണമെന്നും ടി യു സി ഐ ആഹ്വാനം ചെയ്യുന്നു. ●

# ബി.പി.സി.എൽ വിറ്റഴിക്കുമ്പോൾ സംഭവിക്കുന്നത്

ചാൾസ് ജോർജ്ജ്

**പാ**ർലമെന്റിന്റെ ശീതകാല സമ്മേളനം നടുന്നുകൊണ്ടിരിക്കുന്ന സന്ദർഭത്തിലാണ് ബി.പി.സി.എൽ. ഉൾപ്പെടെ പ്രധാനപ്പെട്ട 5 പൊതുമേഖലസ്ഥാപനങ്ങളെ വിറ്റഴിക്കാനുള്ള നീക്കം നടക്കുന്നത് എന്ന കാര്യം പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. ഈ വില്പനക്കെതിരേ രാജ്യത്ത് എമ്പാടുമുള്ള തൊഴിലാളികൾക്കും ഒപ്പം ബി.പി.സി.എൽ കൊച്ചി ഘടകത്തിലെ തൊഴിലാളികൾ കൂടി ഒറ്റക്കെട്ടായി പ്രക്ഷോഭമാരംഭിച്ചിട്ട് ഒരു മാസമാവുകയാണ്. ഇതിനിടയിലാണ് ദക്ഷിണേന്ത്യയുടെ ഇന്ധന സുരക്ഷ ഉറപ്പു വരുത്തുന്ന, പ്രതിവർഷം 15 ദശലക്ഷം ടൺ പെട്രോളിയം ശുദ്ധീകരിക്കുന്ന കൊച്ചി റിഫൈനറിയുടെ കൂടി ഓഹരികൾ വിൽക്കാൻ സർക്കാർ തീരുമാനിച്ചിരിക്കുന്നത്.



ബി.പി.സി.എൽ ഉൾപ്പെടെയുള്ള പൊതുമേഖല സ്ഥാപനങ്ങൾ വിറ്റഴിക്കുന്നതിൽ പ്രതിഷേധിച്ച് സഖാവ് ടി.ബി. മിനിയുടെ നേതൃത്വത്തിൽ ടി.യു.സി.ഐ പ്രവർത്തകർ എറണാകുളത്ത് കേന്ദ്ര ധനകാര്യമന്ത്രി നിർമ്മല സീതാരാമന്റെ കോലം കത്തിച്ചപ്പോൾ

**ആഘോഷം അമേരിക്കയിൽ! ആഘാതം ഇന്ത്യയിലും**

രണ്ടുമാസം മുമ്പ് ഇന്ത്യൻ പ്രധാനമന്ത്രി നരേന്ദ്രമോദി അമേരിക്കയിൽ നടത്തിയ 'ഹൗഡി മോദി' പരിപാടിക്കു ശേഷമാണ് പൊതുമേഖല വിറ്റഴിക്കൽ മേളയ്ക്ക് ആക്കം വർദ്ധിച്ചിരിക്കുന്നത്. 'മോദിക്കു വന്ദനം' എന്ന ഈ പരിപാടിയുടെ മുഖ്യ സ്പോൺസർമാരിലൊരാൾ അമേരിക്കയിലെ പ്രകൃതി വാതക ഖനന കമ്പനിയായ 'ടെലൂറിയനാ'യിരുന്നു. ഇന്ത്യയിലെ സംയുക്ത സംരംഭമായ പെട്രോനെറ്റും അമേരിക്കയിലെ ടെലൂറിയൻ കമ്പനിയും അമേരിക്കയിലെ ലൂസിയാന സംസ്ഥാനത്തെ പ്രകൃതി വാതക ഖനന പദ്ധതിയിൽ 1.77 ലക്ഷം കോടി രൂപയുടെ നിക്ഷേപ കരാർ ഒപ്പു വച്ചാണ് മോദി ഇന്ത്യയിലേക്ക് മടങ്ങിയത്. ടെലൂറിയനു പുറമേ, ലോകത്തെ ഏറ്റവും വലിയ കുത്തകയായ എക്സൺ മൊബിൽ, അമേരിക്കൻ-ഗൾഫ് സംയുക്ത സംരംഭമായ അരാംകോ എന്നിവർക്കും ബി.പി.സി.എല്ലിൽ താല്പര്യം ഏറുക സ്വാഭാവികമാണ്. ലോകത്തെ ഏറ്റവും വലിയ എണ്ണ ഉപഭോക്തൃ രാജ്യങ്ങളിലൊന്നിന്റെ നിയന്ത്രണം ഇതുവരെ കിട്ടാക്കനിയായിരുന്നത് ഇതോടെ അവർക്ക് ലഭ്യമാക്കപ്പെടുകയാണ്.

ഇന്ത്യയിലെമ്പാടും വ്യാപിച്ചു കിടക്കുന്ന ബി.പി.സി.എല്ലിന്റെ കണക്കിലെ ആസ്തി 1,36,930 കോടി രൂപയാണെങ്കിലും യഥാർത്ഥ സമ്പത്ത് ഇതിന്റെ എത്രയോ ഇരട്ടിയാണ്. മുംബൈ റിഫൈനറി സ്ഥിതി ചെയ്യുന്ന 850 ഏക്കർ സ്ഥലത്തിന്റെ മാർക്കറ്റ് വില തന്നെ ഏകദേശം 80,000 കോടി രൂപയിലധികം വരും. കൊച്ചി റിഫൈനറിയുടെ രണ്ടായിരം ഏക്കർ സ്ഥലം, ന്യൂമാലിഗർ, ബിനാ (മധ്യപ്രദേശ്) എന്നീ റിഫൈനറികൾ, 11 സബ്സിഡിയറി കമ്പനികൾ, 22 അസോസ്സിയേറ്റ് കമ്പനികൾ തുടങ്ങിയവയുൾപ്പെടെയാണ് കൈമാറുന്നത്. ഇതിൽ കേന്ദ്ര സർക്കാരിന്റെ കൈവശമുള്ള 53.29% ഷെയറിന്റെ മാർക്കറ്റ് വിലയായ 60,000 കോടി രൂപയ്ക്കാണ് കമ്പനിയെ വിൽക്കുന്നത്. രാജ്യം കണ്ടിട്ടുള്ളതിൽ വെച്ച് ഏറ്റവും വലിയ കൊള്ളയാണ് ഇതിലൂടെ ഭരണാധികാരികൾ നടപ്പാക്കുന്നത്.

**പെട്രോളിയം മേഖല വളർച്ചയിലേക്ക്**

സ്വാതന്ത്ര്യ ലബ്ധിയെത്തുടർന്ന് ഇന്ത്യയുടെ വികസനത്തിന് അടിസ്ഥാന മേഖലകളിലെ നിക്ഷേപവും നൂതന സാങ്കേതിക വിദ്യകളും അനിവാര്യമായിരുന്നു. ഈ ലക്ഷ്യം വെച്ചുകൊണ്ടാണ് 1948-ലെ വ്യവസായ പ്രഖ്യാപനവും 1956-ലെ വ്യവസായ നയപ്രഖ്യാപനവും നെഹ്റു സർക്കാർ നടത്തിയത്.

അടിസ്ഥാന മേഖലകളായ ഊർജ്ജം, ഘനവ്യവസായം, ഖനനം, റെയിൽവേ തുടങ്ങിയവയിൽ വൻമൂലധന നിക്ഷേപം ആവശ്യമായി വന്ന സാഹചര്യത്തിലാണ് പഞ്ചവത്സര പദ്ധതികളും പൊതുമേഖലാ സ്ഥാപനങ്ങളും ഉദയം ചെയ്യുന്നത്. അന്നത്തെ സവിശേഷമായ സാർവ്വദേശീയ സാഹചര്യവും ഇന്ത്യയിലെ ശക്തമായ പൊതുമേഖലാ സ്ഥാപനങ്ങളുടെ അടിത്തറയ്ക്ക് സഹായകമായി.

971-ലെ ഇന്ത്യ-പാക്കിസ്ഥാൻ യുദ്ധത്തെ തുടർന്ന് രാജ്യ സുരക്ഷ കൂടി കണക്കിലെടുത്താണ് 1976-ൽ ഇന്ദിരാഗാന്ധി സർക്കാർ ഓയിൽ കമ്പനികളെ ദേശസാല്ക്കരിച്ചത്. അതിനു ശേഷം ഐ.ഒ.സി., എച്ച്.പി.സി.എൽ., ബി.പി.സി.എൽ., ഒ.എൻ.ജി.സി. തുടങ്ങിയ പൊതുമേഖല സ്ഥാപനങ്ങളിലൂടെ രാജ്യത്തെ പെട്രോളിയം ഖനനം, സംസ്ക്കരണം, വിതരണം എന്നീ ആവശ്യങ്ങൾ ഭാഗികമായെങ്കിലും നിറവേറ്റപ്പെട്ടു പോന്നിരുന്നു. പക്ഷേ അപ്പോഴും ഉപഭോഗത്തിന്റെ സിംഹഭാഗവും ഇറക്കുമതിയിലൂടെയാണ് നിർവ്വഹിക്കപ്പെട്ടുപോന്നിരുന്നത്. 1966-ൽ അമ്പലമുകളിൽ സ്ഥാപിച്ച അമേരിക്കൻ-ഇന്ത്യൻ സംയുക്ത സംരംഭമായ ഫിലിപ്സ് പെട്രോളിയം കോർപ്പറേഷൻ 2006-ൽ ബി.പി.സി.എൽ. ഏറ്റെടുത്തതോടെ സംസ്ക്കരണ രംഗത്ത് ഒരു പരിധി വരെ സ്വാശ്രയത്വം നേടാൻ നമുക്കായി.

### പുത്തൻ സാമ്പത്തിക നയവും പിന്നോട്ടടിയും

1991-ൽ പ്രഖ്യാപിക്കപ്പെട്ട പുത്തൻ സാമ്പത്തിക നയത്തോടെ പൊതുമേഖലയ്ക്കു നേരേയുള്ള കടന്നാക്രമണം ഏറ്റവും രൂക്ഷമായി. കഴിഞ്ഞ ഏതാനും ദശകങ്ങളായി ഇന്ത്യയിലെ ഏറ്റവും വരുമാനമുള്ള 'മഹാരത്ന' കമ്പനിയായ ഒ.എൻ.ജി.സി., വർഷങ്ങളായി കോടിക്കണക്കിന് രൂപ ചെലവിട്ട് നടത്തിയ പര്യവേക്ഷണത്തിലൂടെ കണ്ടെത്തിയ ഗോദാവരി ബേസിനിലെ എണ്ണനിക്ഷേപം ഉദ്ഖനനം ചെയ്യാൻ റിലയൻസ് കമ്പനിക്ക് വിറ്റത് ഈ രംഗത്തെ ഏറ്റവും വലിയ ആഘാതമായിരുന്നു.

പെട്രോളിയം മേഖലയിലെ സ്വകാര്യ കുത്തകകളെ സഹായിക്കുന്ന നടപടികളാണ് യു.പി.എ. സർക്കാരും എൻ.ഡി.എ. സർക്കാരും എടുത്തത്. വില നിയന്ത്രണത്തിനായി 1976-ൽ നടപ്പാക്കിയ അഡ്മിനിസ്ട്രേറ്റീവ് മെക്കാനിസം 2006-ൽ യു.പി.എ. സർക്കാർ ഇല്ലാതാക്കിയതോടെ വിലവർധനവ് രൂക്ഷമായി. നിലവിൽ പെട്രോളിനും ഡീസലിനും പാചകവാതകത്തിനുമുണ്ടായിരുന്ന സബ്സിഡികൾ വെട്ടിച്ചുരുക്കുകയോ ഇല്ലാതാക്കുകയോ വഴി ഈ മേഖലയിലെ കുത്തക കമ്പനികളായ എസ്സാർ, റിലയൻസ് തുടങ്ങിയ സ്ഥാപനങ്ങൾക്ക് വൻ ലാഭം കൊയ്യാനുള്ള സൗകര്യമാണ് സർക്കാർ ചെയ്തുകൊടുത്തത്. ഇന്ന് ഏഷ്യയിൽ പെട്രോളിയം ഉൽപ്പന്നങ്ങൾക്ക് ഏറ്റവും കൂടുതൽ വിലയുള്ള രാജ്യമായി ഇന്ത്യ മാറിയിരിക്കുകയാണ്. വില നിയന്ത്രിക്കാനുള്ള അവകാശം സർക്കാർ എടുത്തുകളഞ്ഞതോടൊപ്പം, കേന്ദ്രസംസ്ഥാന നികുതികളും ചേർന്നാണ് പെട്രോളിയം ഉൽപ്പന്നങ്ങൾക്ക് വൻ വിലക്കയറ്റമുണ്ടായിരിക്കുന്നത്. ഈ മേഖലയെ സ്വകാര്യ സംരംഭകർക്ക് പ്രിയപ്പെട്ടതാക്കുന്ന പ്രധാന ഘടകവും ഇതു തന്നെയാണ്. വിപണന ശൃംഖലകൾ കൂടി കോർപ്പറേറ്റുകൾ പിടിച്ചടക്കുന്നതോടെ അനിയന്ത്രിതമായ വിലക്കയറ്റമാണ് വരും നാളുകളിൽ സമസ്ത മേഖലയിലും ഉണ്ടാകാൻ പോകുന്നത്.

### സ്വകാര്യവൽക്കരണത്തെ ചെറുക്കുക, പെട്രോളിയം മേഖലയെ ദേശസാല്ക്കരിക്കുക

പെട്രോളിയം രംഗം സ്വകാര്യ മൂലധനശക്തികളുടെ പിടിയിലമർന്നാൽ പിന്നെ, തൊഴിൽ മേഖലയിൽ അതുണ്ടാക്കാൻ പോകുന്ന സ്തംഭനാവസ്ഥ ഗുരുതരമായിരിക്കും. തൊഴിലവസരങ്ങൾ വൻതോതിൽ വെട്ടിക്കുറയ്ക്കപ്പെടുമെന്നു മാത്രമല്ല, ബി.പി.സി.എൽ ന്റെ ഉടമസ്ഥതയിൽ പ്രവർത്തിക്കുന്ന പെട്രോൾ പമ്പുകൾ പോലും വിദേശ കമ്പനികളുടെ സ്വകാര്യസ്വത്തായി തീരുവാൻ പോവുകയാണ്. എല്ലാ രംഗത്തും കോൺട്രാക്റ്റ് വൽക്കരണം വ്യാപകമാക്കപ്പെടും. കഴിവും പ്രാഗത്ഭ്യവും പരിചയസമ്പത്തുമുള്ള വലിയൊരു വിഭാഗം പേർ കോൺട്രാക്റ്റ് തൊഴിലാളികളായി മാറും. സംവരണ തത്വങ്ങൾ പൂർണ്ണായും അട്ടിമറിക്കപ്പെടും. നിലവിലെ തൊഴിലുകളിൽ ഭിന്നശേഷി വിഭാഗക്കാർക്കടക്കം അമ്പതു ശതമാനം വരെ സംവരണമുണ്ട്. സാമൂഹിക നീതിയുടെ എല്ലാ തത്വവും ഇവിടെ അട്ടിമറിക്കപ്പെടും.

ബി.പി.സി.എല്ലിന്റെ കൊച്ചി റിഫൈനറി സ്ഥാപിച്ചത് കേരള സർക്കാർ കൂടി മുൻകൈയ്യെടുത്താണ്. റിഫൈനറി ബി.പി.സി.എൽ. ഏറ്റെടുത്തപ്പോൾ സംസ്ഥാന സർക്കാരിന്റെ ഓഹരി നിലനിർത്തുകയും ബോർഡിൽ ഒരു ഡയറക്ടറെ ഉൾപ്പെടുത്തുകയും ചെയ്തു. 1500 കോടി രൂപ ഈ സ്ഥാപനത്തിന്റെ വളർച്ചയ്ക്കു വേണ്ടി വായ്പയായി നൽകാൻ തീരുമാനിച്ചിട്ടുമുണ്ട്. ഇതിനു പുറമെ 25,000 കോടി രൂപ മുതൽമുടക്കിൽ കൊച്ചിയിൽ വൻകിട പെട്രോകെമിക്കൽ ഫാക്ടറി സ്ഥാപിക്കാനുള്ള പ്രൊപലിൻ ഡെറിവേറ്റീവ് പെട്രോകെമിക്കൽ പദ്ധതി അന്തിമഘട്ടത്തിലാണ്. ഇവിടെ നിന്നുള്ള അഞ്ചു ലക്ഷം ടൺ പ്രൊപലിൻ ഉപയോഗിച്ച് പെട്രോകെമിക്കൽ പാർക്ക്, പോളിയോൾ പദ്ധതി എന്നിവയിൽ പെട്രോകെമിക്കൽ ഉല്പന്നങ്ങൾ നിർമ്മിക്കുകയാണ് ലക്ഷ്യം. പോളിയോൾ പദ്ധതിക്ക് എഫ്.എ.സി.റ്റി.(FACT)യുടെ 176 ഏക്കർ ഭൂമി സൗജന്യ നിരക്കിൽ നൽകി. 3080 പേർക്ക് ആദ്യഘട്ടത്തിൽ തന്നെ തൊഴിലവസരം ലഭിക്കുന്നതാണ് ഈ പദ്ധതികൾ. സ്വകാര്യവൽക്കരണത്തോടെ ഇവയുടെ ഭാവിയും അനിശ്ചിതത്വത്തിലാകും.

ഇന്ത്യയിൽ പുത്തൻ സാമ്പത്തിക നയം നടപ്പാക്കാൻ തുടങ്ങിയതിനു ശേഷം ആദ്യഘട്ടത്തിൽ വിറ്റഴിച്ചത് നഷ്ടത്തിലോടുന്ന സ്ഥാപനങ്ങളായിരുന്നു. എന്നാൽ ഇപ്പോൾ വിൽക്കുന്നത് വളരെ ലാഭമുള്ള നവരത്ന-മഹാരത്ന കമ്പനികളാണ്. ലയനം, ഏറ്റെടുക്കൽ തുടങ്ങിയ പ്രക്രിയകളിൽ ഇന്ത്യയിലെ സ്വകാര്യകമ്പനികൾ ഏർപ്പെട്ടുവരികയാണ്. 20 ദശലക്ഷം ടൺ ശേഷിയുള്ള എസ്സാർ റിഫൈനറി, റഷ്യൻ കമ്പനിയായ റോസ്നെഫ്റ്റിന് 80,000 കോടി രൂപയ്ക്കാണ് അടുത്തിടെ കൈമാറിയിരിക്കുന്നത്. എന്നാൽ അതിന്റെ ഇരട്ടിയോളം സംഭരണ ശേഷിയും വിപണി മൂല്യവും ആസ്തിയുമുള്ള ബി.പി.സി.എൽ. വിൽക്കുന്നതാകട്ടെ കേവലം 60,000 കോടി രൂപയ്ക്കും. ഇടപാടിന്റെ അഴിമതിക്ക് ഇതിൽപ്പരം വേറെ തെളിവ് ആവശ്യമില്ല.

ആഗോളവൽക്കരണ നടപടികൾക്ക് തുടക്കം കുറിച്ച താച്ചറിസത്തിന്റെ കാലത്താണ് ബ്രിട്ടണിലെ റെയിൽവേ അടക്കമുള്ള സ്ഥാപനങ്ങൾ സ്വകാര്യവൽക്കരിക്കപ്പെട്ടത്. എന്നാൽ മൂന്നു പതിറ്റാണ്ടിനു ശേഷം ബ്രിട്ടനിലും ആസ്ട്രേലിയയിലും അടക്കം വീണ്ടും ദേശസാല്ക്കരിക്കുക (Re-nationalisation) എന്ന ആവശ്യം ഉയർന്നിരിക്കുകയാണ്. ഈ മുദ്രാവാക്യം ഉയർത്തി തെരഞ്ഞെടുപ്പിനെ നേരിട്ട ജെറമി കോർബിൻ വിജയത്തിനടുത്തെത്തുകയുണ്ടായി. സ്വകാര്യവൽക്കരണത്തിന്റെ തിക്തഫലങ്ങൾ അനുഭവിക്കുന്ന ജനവിഭാഗങ്ങൾ ലോകമെമ്പാടും സമരമുഖത്തേക്കു വരികയുമാണ്. ഇന്ത്യയിലെ അവസ്ഥയും വ്യത്യസ്തമല്ല. ഈ സാഹചര്യത്തിലാണ് തികഞ്ഞ ഫാസിസ്റ്റ് നയങ്ങൾ നടപ്പാക്കുന്ന നരേന്ദ്രമോദി കുത്തകകൾക്കു വേണ്ടി ഇന്ത്യയിലെ മഹാരത്നങ്ങളെ പെട്ട വിലയ്ക്ക് തൂക്കിവിൽക്കുന്നത്. പെട്രോളിയം മേഖലയെ ദേശസാല്ക്കരിക്കണം എന്ന ആവശ്യം കഴിഞ്ഞ ഒരു ദശകമായി മുന്നോട്ടുവെയ്ക്കുന്ന ഇന്ത്യയിലെ ഏക ട്രേഡ് യൂണിയൻ സെന്റർ ടി.യു.സി.ഐ. മാത്രമാണ്. ഈ നിലപാടിന്റെ സാംഗത്യം ഊട്ടിയുറപ്പിക്കുന്ന അനുഭവങ്ങളാണ് വന്നുകൊണ്ടിരിക്കുന്നത്. ഇന്ന് റിഫൈനറിയിലെ തൊഴിലാളികളും കേരളമൊട്ടാകെയുള്ള രാഷ്ട്രീയ പാർട്ടിനേതൃത്വങ്ങളും സ്ഥാപനത്തിന്റെ സംരക്ഷണവുമായി ബന്ധപ്പെട്ട് ഒറ്റക്കെട്ടായി പ്രക്ഷോഭ പാതയിലാണ്. ഈ യോജിപ്പ് ഉയർത്തിപ്പിടിക്കുമ്പോൾ തന്നെ പെട്രോളിയം, ഖനിജ, ധാതുമേഖലകളുടെ ദേശസാല്ക്കരണം എന്ന രാഷ്ട്രീയ നിലപാടിലേക്ക് ഈ സമരങ്ങൾ വളർത്തേണ്ടതുണ്ട്. ●



അട്ടപ്പാടിയിലെ വ്യാജ ഏറ്റുമുട്ടൽ കൊലയിൽ പ്രതിഷേധിച്ച് 2019 ഒക്റ്റോബർ 31 ന് മനുഷ്യാവകാശ കൂട്ടായ്മ തൃശൂരിൽ സംഘടിപ്പിച്ച യോഗം ഉദ്ഘാടനം ചെയ്തു കൊണ്ട് സ: പി.സി. ഉണ്ണിച്ചെക്കൻ സംസാരിക്കുന്നു.




പുന്നപ്ര വയലാർ സമരത്തിന്റെ 73-ാമത് വാർഷിക ആചരണത്തിന്റെ ഭാഗമായി 2019 ഒക്ടോബർ 26 ന് നാഗംകുളങ്ങരയിൽ സി പി ഐ (എം. എൽ) റെഡ് ഫ്ളാഗ് സംഘടിപ്പിച്ച പൊതുസമ്മേളനത്തിൽ സ: ചാൾസ് ജോർജ്ജ് സംസാരിക്കുന്നു. സഖാക്കൾ സലിം ബാബു, എം കെ .ദിലീപ്, എം.എം. ഗോപാലൻ, പി.സി. ഉണ്ണിച്ചെക്കൻ, തുടങ്ങിയവർ സമീപം.



പൊതുമേഖലാ സ്ഥാപനമായ ബി.പി.സി.എൽ വിറ്റുതുലക്കുന്നതിൽ പ്രതിഷേധിച്ച് പണിമുടക്കിയ തൊഴിലാളികളെ അഭിവാദ്യം ചെയ്തു കൊണ്ട് ടി യു സി ഐ സംസ്ഥാന സെക്രട്ടറി സ. ടി. ബി. മിനി സംസാരിക്കുന്നു.



ബി.പി.സി.എൽ, എയർ ഇന്ത്യ, ഇന്ത്യൻ റെയിൽവേ തുടങ്ങിയ പൊതുമേഖലാ സ്ഥാപനങ്ങളെ വിറ്റഴിക്കുന്നതിൽ പ്രതിഷേധിച്ച് ടി യു സി ഐ പ്രവർത്തകർ കൊച്ചിയിൽ ധനകാര്യ മന്ത്രി നിർമ്മല സീതാരാമന്റെ കോലം കത്തിച്ചു.(നവംബർ 28)




അടിയന്തിരാവസ്ഥ തടവുകാരുടെ ഏകോപന സമിതിയുടെ ആലപ്പുഴ ജില്ലാ പ്രത്യേക സമ്മേളനത്തിൽ സ: പി.സി.ഉണ്ണിച്ചെക്കൻ സംസാരിക്കുന്നു.

RNI 24906/73
Email: comradekeralam@gmail.com
www.comrademonthly.blogspot.in
Price Rs. 20

2020 January
Comrade Monthly
Volume No. 46, Issue No. 01-03

# കോമ്രേഡ് കലണ്ടർ 2020



വില. 25 രൂപ

കോപ്പികൾക്ക്

**കോമ്രേഡ്**

No. A 102, ശ്രീരംഗം ലെയിൻ
ശാസ്തമംഗലം പി.ഒ.
തിരുവനന്തപുരം - 695 010
ഫോൺ: 9495419799

Edited, Printed & Published by P.C. Unnichekkan, Printed at VAZHEMADOM printers Kottayam for Sky line Offset Printers, T.C. 11/987, Nanthancode, Thiruvanathapuram.